ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ıyam Series 4.

# KAIVALYA NAVANEETOM

Complete Work on Supreme-knowledge and Self-Realisation.

A Malayalam Metrical Rendering of Tamil Kaivalya Navaneetom by TANDAVARAYAR, the great Jnani of Tamil Nadu.

THIRUVALLOM BHASKARAN NAIR

വ്യവഹാരജീവിതത്തിലിരുന്നിരുന്ന ഒരു വരിഷ്ഠൻ

**സാധുഗോപാലസ്വാമികൾ**

വിസ്മരിച്ചിട്ടുംപോയ, തോന്നിക്കാ നാളത്തേതു,
കൺമുമ്പിൽ കണ്ടെത്തുന്നും, വെയിലും നിലാവാകും,
ആകാശമേടന്നാലും ചത്തുജീവിച്ചാലും
മൂകനായ് പുതുമയററാശ്ചര്യലേശമെന്യേ,
ഇല്ലത്തിൽവാണും വ്യവഹാരിയായ് താനതിൽതെ-
ല്ലില്ലാതെ ധൂളിതന്നിൽ പററാത്ത കാററിനെപ്പോൽ,
നല്ലതും പൊല്ലാത്തതുമില്ലാതെ ജഗത്തിന്നു
ഉള്ളപോൽ സമരസം സാധിക്കും **ജീവന്മുക്തൻ.**

# പ്രസ്താവന.

കൈവല്യനവനീതം എന്ന പ്രസിദ്ധ തമിഴ് അദ്ധ്യാത്മജ്ഞാനഗ്രന്ഥത്തെ മലയാളികൾക്ക പരിചയപ്പെടുത്തുന്നതിനും ആ വഴിക്ക് നമ്മുടെ നാട്ടിൽ ജ്ഞാനം വൎദ്ധിപ്പിക്കുന്നതിനും ശ്രീ ഭാസ്കരൻനായർ നേടിയ ഒരു വിജയമാണ് ഈ ഗ്രന്ഥം. പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഒരു ദീപം കാണുന്നതിന് മറെറാരു ദീപം ആവശ്യമില്ലാത്തതുപോലെ ഈ ഗ്രന്ഥത്തിന ഒരവതാരിക ആവശ്യമാണെന്നൊന്നിക്ക തോന്നുന്നില്ല. പ്രത്യേകിച്ചും ആത്മീയ ജീവിതത്തിലോ സാഹിത്യത്തിലോ വലിയ സാധനയൊന്നുമില്ലാത്ത എന്നെപ്പോലെയുള്ള ഒരാളിന് കൃതിയിലെ വിഷയവുമായി വലിയ അടുപ്പമില്ലതാനും. എന്നാൽ ഈ ഗ്രന്ഥത്തിൽ പ്രതിഫലിപ്പിച്ചിരിക്കുന്ന തത്വങ്ങൾ വിഭിന്നമാൎഗ്ഗങ്ങളിൽക്കൂടി നോക്കാവുന്നതാണെന്നുള്ളതുകൊണ്ടുമാത്രമാണ് ഞാൻ ഈ സാഹസത്തിനു മുതിൎന്നത്.

ഭാരതീയ ജീവിത ദൎശനവും അന്യരാജ്യങ്ങളുടെ ജീവിത ദൎശനവും തമ്മിൽ വളരെ വ്യത്യാസമുണ്ട്. പ്രപഞ്ചത്തിൽ കാണുന്ന സകല ജീവജാലങ്ങളേയും വൃക്ഷലതാദികളേയും ഒന്നായികാണുവാനും അവയുടെ പ്രവൎത്തനങ്ങളെ ചില തത്വങ്ങളുടെ അടിസ്ഥാനത്തിൽ കാണുവാനും പ്രാചീന ഭാരതത്തിലെ ദാൎശനികന്മാൎക്ക് സാധിച്ചിട്ടുണ്ട്. സൃഷ്ടി, സ്ഥിതി, സംഹാരങ്ങളെ നിയന്ത്രിക്കുന്ന പൊതുതത്വങ്ങളെ മനസ്സിലാക്കുന്നതിനായി മനുഷ്യമനസ്സിനേയും അതിന്റെ പ്രവൎത്തനങ്ങളേയും അപഗ്രഥിച്ച് ഏതുനിലയിൽ എത്തിച്ചാലാണ് യഥാൎത്ഥജ്ഞാനമുണ്ടാകുന്നതെന്നും ഭാരതത്തിലെ ചിന്തകന്മാർ മനസ്സിലാക്കിയിരുന്നു. പരമ്പരാഗതമായി ഈ വക അറിവുകൾ തലമുറകളിൽക്കൂടി കടന്നു വന്നപ്പോൾ ഈ വഴിക്കുള്ള ചിന്തകൾ വിപുലമായിത്തീൎന്നിട്ടുണ്ട്. ഇപ്രകാരം ഈ ചിന്തകളെ വിപുലീകരിച്ചിട്ടുള്ള അപൂൎവ്വം ആളുകൾ സാമാന്യജനങ്ങളുടെ ഇടയിൽ അസാധാരണമായ ശ്രേഷ്ഠത്വവും മഹത്വവും നേടിയിട്ടുണ്ട്. ക്ഷണികങ്ങളായ സുഖാനുഭോഗങ്ങളുടെ

പുറമേക നടക്കാതെ ഉദാത്തമായുള്ള ചിന്താസരണികളിൽ മുഴുകി ജീവിതത്തിന്റെ അർത്ഥവും വ്യാപ്തിയും മനസ്സിലാക്കുവാൻ ശ്രമിച്ചു ഈ മഹാന്മാരാണ് ഭാരതീയ ജീവിതത്തിന് അനുപമമായ തിളക്കവും ചിമക്കവും പ്രദാനം ചെയ്തിട്ടുള്ളത്. ഒരു ഭാഗത്ത് മനുഷ്യന്റെ ഇന്ദ്രിയപ്രവർത്തനങ്ങളെ നിരീക്ഷണം ചെയ്ത് അവയെ ഉന്നതനിലവാരങ്ങളിലേക്കുയർത്തുന്നതിനുള്ള സാധനകളെപ്പറ്റിയും മറുഭാഗത്ത് ഈ ദൃശ്യപ്രപഞ്ചം വെറും സ്വപ്നക്കാഴ്ചകൾ മാത്രമാണെന്ന ശുദ്ധജ്ഞാനത്തെപ്പറ്റിയും ഭാരതീയ ദാർശനികന്മാർ നിരൂപിച്ചിട്ടുണ്ട്. രണ്ടാമത്തെ പറഞ്ഞവഴിക്ക് തമിഴ്നാട്ടിലെ പ്രാചീന ചിന്തകന്മാർ വളരെ അധികം മുതൽക്കൂട്ടുണ്ടാക്കിയിട്ടുണ്ട്. പതിനേഴാം നൂറ്റാണ്ടിൽ എഴുതപ്പെട്ട കൈവല്യനവനീതം മൂലഗ്രന്ഥം ഈ ചിന്തകളുടെ ഏകദേശം ആകത്തുകയാണ്. അതിനാലാണ് ഈ ഗ്രന്ഥം വളരെയേറെ പ്രാധാന്യമർഹിക്കുന്നത്.

രാഷ്ട്രീയമായ വൈകല്യങ്ങൾ മൂലം ഇന്ത്യൻ ജീവിതത്തിന് ആകെക്കൂടി ഒരു നിശ്ചലത്വം സംഭവിച്ച് നാളതുവരെ കിട്ടിയ അറിവിന്റെ ആവർത്തനത്തെ മാത്രം ആധാരമാക്കി മുമ്പോട്ടു പോകുന്ന ഒരു കാഴ്ചയാണ് 10-ാം നൂറ്റാണ്ടുമുതൽ നാം കാണുന്നത്. പ്രപഞ്ചരഹസ്യങ്ങളെ ഗ്രഹിക്കുന്നതിനുവേണ്ട ഉദാത്തമായ ഉന്നത മനസ്സുകളെ നിർമ്മിക്കാൻ ശേഷിയുള്ള ഭാരതസംസ്കാരം കാലാന്തരേണ മററു രാജ്യങ്ങൾക്കൊപ്പം അണിനിരന്നില്ല. ഇതൊരു കുറവോ നഷ്ടമോ തന്നെയാണെന്നതു സമ്മതിക്കാം. ചരിത്രദൃഷ്ട്യാ നോക്കുന്നപക്ഷം നാം ഇതിലുമെത്രയോ കൂടുതൽ മുതൽക്കൂട്ടുകൾ ഉണ്ടാക്കേണ്ടതായിരുന്നു. എന്നാൽ ഇക്കാണുന്നതൊന്നിലും പരമാർത്ഥലേശം ഇല്ലെന്ന കരുംകണ്ണിന്റെ ശിക്ഷണബോധം നമുക്ക് വളരെ നേരത്തേ കിട്ടിയിരുന്നു. പാശ്ചാത്യദേശങ്ങളിലെ ആധുനിക ചിന്തകർ എത്താൻ ശ്രമിക്കുന്ന സ്ഥാനത്ത് നാം പണ്ടേ സ്ഥലമുറപ്പിച്ചിരുന്നു എന്നാൽ മുൻപറഞ്ഞ രണ്ടു ചിന്താസരണികളും ഇരുമാർഗ്ഗങ്ങളിൽ കൂടിയാണ് ഗമിക്കുന്നത്. ഒന്ന് ഈ ശരീരപ്രപഞ്ചാദികളെയും ഇന്ദ്രിയങ്ങളെയും ഉപജീവിച്ചുള്ളതും മറേറ മാർഗ്ഗം അവയെ അതിജീവിച്ചുള്ളതും

ആണു്. ആദ്യത്തേതു് മുക്തിക്കു ബാധകവും രണ്ടാമത്തേതുമാത്രം മുക്തിക്കു സാധകവുമാണെന്ന സ്വാനുഭവത്തെ അനുഭവജ്ഞാനിയായ തിരുജ്ഞാനസംബന്ധർ ഇപ്രകാരം വെളിപ്പെടുത്തിയിരിക്കുന്നു:—

“കനാൽത്തണ്ടിനു കിണ്ടിക്കിടിനില മലയു-
ന്നോനിതാ കന്നലേ വായ്
തനിൽ താരനജന്മികളും ഫലമൊട്ടു വിട്ടനിൻ
കർമ്മമെല്ലാം ജഗത്തിൽ;
തൽബോധംകൊണ്ടു മോചിച്ചുദേവമുളവാ-
യെന്നു ചൊല്ലുന്ന മൂഢൻ
തൽബോധം മാണ്ടമോചനമറികല്ലതാൻ
നിത്യസത്യസ്വരൂപം (ഒഴിവിലൊടുക്കം)

ഏവം വിധം സാക്ഷാൽക്കാരമാർഗ്ഗമായി ശുദ്ധജ്ഞാനത്തെ മാത്രം പ്രസ്തുതകൃതിയിലും ഉപദേശിക്കുന്നു:—

“കല്പനവന്നവണ്ണം കാട്ടിടേനേൻ, കണ്ടതെല്ലാം
സ്വപ്നം പോലെണ്ണിവിട്ടോനപ്പോഴേ ജ്ഞാനിയാവും.

ഇപ്രകാരം നിർഗ്ഗുണബ്രഹ്മം മാത്രം സർവ്വത്തിനും ആധാര, അധിഷ്ഠാന, ദ്രഷ്ടാവായിരിക്കുന്നതെന്നു നിരങ്കുശമായി പ്രതിപാദിക്കുന്ന ഒരു സമ്പൂർണ്ണകൃതിതന്നെയാണു് കൈവല്യനവനീതം. വിശേഷാർത്ഥങ്ങളായ തിരുക്കുറൾ, ഒഴിവിലൊടുക്കം എന്നീ കൃതികൾ തമിഴർക്കു അനുകരണീയമായവിധം വ്യാഖ്യാനിച്ചു് മലയാളത്തിൽ മുമ്പിനാലേ പരിഭാഷപ്പെടുത്തി കേരളീയരെ അനുഗ്രഹിച്ച ശ്രീ തിരുവല്ലം ഭാസ്കരൻ നായർ ഈ കൈവല്യനവനീതം പരിഭാഷമൂലേന മറ്റൊരു ശാശ്വതസമ്പത്തുകൂടി കേരളത്തിനു പ്രദാനം ചെയ്യുന്നുവെന്നതു എത്രയും അഭിനന്ദനാർഹമായിരിക്കുന്നു. ജന്മവാസനയാലുദിച്ചു സമ്പുഷ്ടമായിട്ടുള്ള കവിതാഗുണവും പരിപൂർണ്ണമായ അദ്ധ്യാത്മ പ്രകാശവും ഗ്രന്ഥത്തിൽക്കൂടി ആർക്കും ആസ്വദിച്ചാനന്ദിക്കാവുന്നതാണു്. ഞാൻ പരിഭാഷകനു് സർവ്വമംഗളങ്ങളും നേർന്നുകൊള്ളുന്നു.

ഡാക്ടർ എൻ. എസ്. വാരിയർ Ph. D.
തിരുവനന്തപുരം.

# മുഖവുര.

"ക്വ സൂര്യപ്രഭവോ വംശഃ ക്വ ചാല്പവിഷയാ മതിഃ?
തിതീർഷുർദുസ്തരം മോഹാദുഡുപേനാസ്മി സാഗരം"

എന്നു മഹാജ്ഞാനിയും കൂടിയായ കാളിദാസൻ പറഞ്ഞിട്ടുള്ളതു് യഥാർത്ഥത്തിൽ മാദൃശരായ അതിസാഹസികന്മാരെ ഉദ്ദേശിച്ചായിരിക്കണം. വർഷശതങ്ങളായി, തമിഴ വിദ്വാന്മാരും, ശരിയായി അർത്ഥപ്പെടുത്താൻ മുതിർന്നിട്ടില്ലാത്ത പല പ്രാചീനതമിഴ്ജ്ഞാനഗ്രന്ഥങ്ങൾക്കും എത്രയും അവ്യുല്പന്നനായ എനിക്കും തമ്മിലുള്ള അന്തരം അത്യച്ഛപാരമാണു്. എങ്കിലും, ഇങ്ങനെ, ഏററവും താഴെ നിന്നുകൊണ്ടു് ഏററവും മേലാക്കത്തിൽ നോക്കാൻ ഗുരുവരുളാൽ മാത്രം ഞാൻ ധൈര്യപ്പെട്ടതാണെന്നു പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു.

അതീന്ദ്രിയ ജ്ഞാനത്തെ ഐന്ദ്രികമാക്കിപ്പറയുന്ന ഒരു സമ്പൂർണ്ണ ജ്ഞാനശാസ്ത്രമത്രേ കൈവല്യനവനീതം. തമിഴ്മൂലഗ്രന്ഥത്തിന്റെ കർത്താവായ താണ്ഡവരായരും തദ്ഗുരുവായ നാരായണാചാര്യരും പതിനേഴാം നൂററാണ്ടിൽ തഞ്ചാവൂർ ജില്ലയിൽ നന്നിലം എന്ന പുണ്യസ്ഥലത്തു ജീവിച്ചിരുന്നു വിദേഹകൈവല്യമുക്തിയെ പ്രാപിച്ച മഹാജ്ഞാനികളാണു്. നന്നിലം എന്ന വാക്കിനു 'തുരീയാതീതം' എന്നുകൂടി ഉള്ള അർത്ഥം അർത്ഥഗർഭമാണു്. ശങ്കു മഹാകവികൾ പ്രസ്തുതഗ്രന്ഥത്തെ സംസ്കൃതത്തിൽ തർജ്ജിമ ചെയ്തിട്ടുണ്ടു്.

ഈ ഗ്രന്ഥനിർമ്മിതിക്കാവശ്യമുള്ള [illegible]ച്ചുവടികളെല്ലാം സ്വവാങ്ങിത്തന്നു സഹായിച്ച ആയുർവ്വേദാചാര്യൻ കാലടിപരമേശ്വരൻപിള്ള അവർകൾക്കു് ഞാൻ എന്നും കടപ്പെട്ടിരിക്കുന്നു. അവഗാഢചിന്തകൻ, പ്രശസ്തഭാഷാശാസ്ത്രവിശാരദൻ, സ്വച്ഛന്ദനിരൂപക പ്രവർത്തി എന്നീനിലകളിൽ ഭാഷാചരിത്രത്തിൽ ലബ്ധപ്രതിഷ്ഠനായ ശ്രീ. ദാമോദരൻപിള്ള അവർകൾ വിജ്ഞേയവും പ്രൗഢവുമായ ഒരവതാരികയിൽക്കൂടി ഈ ഗ്രന്ഥത്തെ ശ്രേയസ്കരമാക്കിച്ചെയ്തിരിക്കുന്നു. അപ്രതീക്ഷിതമായേർപ്പെട്ട കൃത്യാന്തരങ്ങൾക്കിടയിലും പ്രബുദ്ധമായ ഒരു പ്രസ്താവന എഴുതിത്തന്നു സഹായിക്കാൻ സന്മനസ്സുണ്ടായ ഡാക്ടർ എൻ. എസ്. വാരിയരവർകളോടെനിക്കുള്ള കടപ്പാടിനെയും ഞാൻ ആദരവോടുകൂടി സ്മരിച്ചുകൊള്ളുന്നു.

എന്നു്, അനുവാദകൻ.

# തത്ത്വബോധപടലം

---

**പൊ**ന്നിലും പാരിലും പെണ്ണിങ്കലുമുള്ളംപെട്ടോ-
ക്കന്ന്യമാം ചിദാകാശേ സാക്ഷിമാത്രമായ് നില്ക്കും,
എന്നിലങ്ങൾക്കും മേലേഴിന്നുംമേൽവാഴും, നിത്യാ-
നന്ദമേ രൂപമാകും **കൂടസ്ഥനെ**ത്തൊഴുന്നേൻ

പൊന്നിലും.......ചിദാകാശേ—ധനം, ഭൂമി, വിഷയസുഖം എന്നിവയിൽ ആശ പറ്റിനിന്നകാരണം എപ്പോഴും കലുഷിതമായ ഹൃദയത്തിന്ന എത്തുപെടാത്തവണ്ണം അതിനനന്യമായും പരിശുദ്ധമായും ഉള്ള ഹൃദയാംബരത്തിൽ എത്തപ്പെട്ട്.

(ജീവ) സാക്ഷിമാത്രമായ്— (പ്രത്യഗഭിന്ന) കൂടസ്ഥരൂപത്തിൽ മാത്രം.

എന്നില ...മേൽ—സിദ്ധാന്തപക്ഷത്തിൽ പറയുന്ന അജ്ഞാനഭൂമികൾ ഏഴിലും ജ്ഞാനഭൂമികൾ ഏഴിലും അത്യുന്നതമായ ഏഴാംജ്ഞാനഭൂമിക്കും (തുര്യം) മേൽ (തുര്യാതീതാവസ്ഥയിൽ)

നിത്യാനന്ദമേ....മാകും—പ്രത്യേകമായൊരു സ്വരൂപവുമില്ലാത്തതിനാൽ ആനന്ദംതന്നെ സ്വരൂപമെന്നായി

അർത്ഥൈഷണ, പുത്രൈഷണ, എന്നീ ദാരൈഷണാ ഏഷണാത്രയങ്ങളാൽ കലങ്ങിയിരിക്കുന്ന ഹൃദയത്തിൽ ചിദാകാശം പ്രകാശിക്കുന്നില്ല. കലങ്ങിയ വെള്ളത്തിൽ ആകാശ പ്രതിബിംബമെന്നപോലെ. ചെളി അമഞ്ഞ് വൃത്തിരഹിതമായിരിക്കുമ്പോൾ (തെളിഞ്ഞ) ജലം ആകാശത്തെ പ്രതിഫലിപ്പിക്കുന്നപോലെ അന്തഃകരണധർമ്മങ്ങൾ വൃത്തിരഹിതമായിനിന്ന അവസ്ഥയിൽ പറവതലറ്റ

ചൈതന്യത്തിൻെറ പ്രതിഫലനമാകുന്ന ചിദാഭാസൻ അഥവാ ചൈതന്യാഭാസൻ പ്രകാശിക്കുമാറാകുന്നു. ജലത്തിൽ കലന്നിരിക്കുന്ന ആകാശത്തിലാണു് (ജലത്തിന്മേലല്ലാ) ആകാശം പ്രതിഫലിക്കുന്നതു്. ജലത്തിൽ പ്രതിഫലിച്ചുണ്ടാകാവുന്ന പ്രതിബിംബമുഖത്തിന്നും ബിംബമുഖത്തിന്നും തമ്മിൽ കാഴ്ചയിലുള്ള സാമ്യമേയുള്ളു. മററു കാൎയ്യങ്ങളിൽ രണ്ടും രണ്ടാണു്. എന്നാൽ ജലത്തിലെ പ്രതിബിംബാകാശത്തിന്നും ഉപരിതലത്തിലുള്ള ബിംബാകാശത്തിന്നും തമ്മിൽ ഒരു തരത്തിലും വ്യത്യാസമില്ലെന്നറിയേണ്ടതാണു്. ജലം ജലമാകുന്നതിനുമുമ്പു ആകാശത്തിൻെറ അംശമായി ആകാശത്തിലതന്നെ ഇരുന്നിരുന്നതാണല്ലോ. ജലമായിരിക്കുമ്പോഴും അതിനു് അതിൻെറ ആദിയിലനിന്നും പിരിവുണ്ടാകുന്നില്ല. ഈ പരമാൎത്ഥത്തിൻെറ മുമ്പിൽ ആകാശത്തിൻെറ ബിംബപ്രതിബിംബഭാവങ്ങൾ എപ്പോഴും ഏകോപിച്ചുതന്നെ നില്ക്കുന്നതിനെ അറിയാവുന്നതാണു്. ഇവിടെ പറവതഷററ ജലത്തിൽ പ്രതിഫലിച്ച ആകാശത്തിനു് പ്രതിഫലിക്കാത്ത ആകാശം സാക്ഷിമാത്രമായിനില്ക്കുന്നു. അതുപോലെ പറ്റുതലററു് വൃത്തിരഹിതമായ അന്തഃകരണത്തിൽ ചൈതന്യം പ്രതിബിംബിക്കുമ്പോൾ അന്തഃകരണം ചൈതന്യത്തിനൊരു വിശേഷണമാകാതെവെറും ഉപാധിമാത്രമെന്നായിടത്തു് പ്രകാശിക്കുന്ന ചൈതന്യാഭാസനു് ശുദ്ധചൈതന്യം ഒരു സാക്ഷിമാത്രമായി പ്രകാശിക്കുന്നതുകാണാം. ചിദാഭാസനു് അന്തഃകരണത്തെ നോക്കുകയുമാവാം; സാക്ഷിയിലേക്കും പോകാം. ഇങ്ങനെ അന്തർവൃത്തിയിലും ബഹിർവൃത്തിയിലും വന്നും പോയുമിരിക്കാം.

ഒച്ചു് ഷെൽവിട്ടു് വെളിയിൽ പോകുമ്പോൾ വൃത്തി. അകത്തിരിക്കുമ്പോൾ സ്വയംനോക്കാൻ കഴിയും. അന്തഃകരണവും അധിഷ്ഠാന ചൈതന്യവും ചിദാഭാസനുമുള്ളിടത്തു് (ഒച്ചിനെപ്പോലെ) ബാഹ്യത്തിലേക്കു പോകാതെ ചിദാഭാസൻ (ഉള്ളിൽ തന്നെ) തിരിയുന്നതാണു് അന്തർവൃത്തി. ഈ അന്തർവൃത്തിയിൽ

ചിദാഭാസൻ സാക്ഷിയോടു ചേർന്നില്ലാകയും അക്കാരണം സാക്ഷി സാക്ഷിത്വം അററു് തനിയേ നില്ക്കുകയും ചെയ്യുന്നു. ഈ അവസ്ഥയിൽ സാക്ഷിയെ കൂടസ്ഥൻ എന്നു പറയുന്നു. ഈ പരമാർത്ഥത്തെയാണു് 'സാക്ഷി ......വാഴും...... കൂടസ്ഥൻ' എന്നു പദ്യത്തിലും പറഞ്ഞിട്ടുള്ളതു്.

ഒരു വഴിയമ്പലത്തിൽ ഒരു സന്ന്യാസിമാത്രമിരുന്നാൽ അയാൾ ആരുടെയും സാക്ഷിയാകുന്നില്ല. അവിടെ മററു ചിലർ വന്നു് വല്ലവഴക്കോ മററോ കൂട്ടുകയാണെങ്കിൽ അപ്പോൾ സന്ന്യാസി അവർക്കു് സാക്ഷിയായിത്തീരുന്നു. ഇടക്കുണ്ടായ വ്യവഹാരം ഒഴിയുമ്പോൾ സാക്ഷിയായിരുന്ന സന്ന്യാസിയുടെ സാക്ഷിത്വം അററതുപോലെയാണു് സാക്ഷിയായിത്തീർന്ന കൂടസ്ഥനെ സാക്ഷിത്വം അററ അവസ്ഥയിൽ പഴയപടി കൂടസ്ഥനെന്നു പറയുന്നതും.

എന്നില...... ഴിന്നുംമേൽ—ശ്രുതികളിൽ സാക്ഷാത്കാരമാർഗ്ഗങ്ങളായി ഏഴു അജ്ഞാനഭൂമികളെയും ഏഴു ജ്ഞാനഭൂമികളെയും ക്രമപ്പടി പ്രതിപാദിച്ചിട്ടുണ്ടു്. (ഈ ഗ്രന്ഥത്തിൽതന്നെ അവസാനമായി കാണാം.) അവയിൽ സർവ്വത്തിനും ഉപരിയായി ഏഴാംജ്ഞാനഭൂമിയായ തുര്യഗ എന്നതു് ത്രികാലങ്ങളിലും യാതൊരു വ്യത്യാസവും കൂടാതെ തന്റെ സ്വരൂപത്തിലാണ്ടു് താനേ താനായി സ്ഥൂലസൂക്ഷ്മങ്ങളിലഭേദനായി അപരോക്ഷാനുഭൂതിയിലിരിക്കുന്നതാണു്. ഇതിനും അപ്പുറമുള്ള അവസ്ഥയെ തുര്യാതീതമെന്നു പറയുന്നു. ഇതിനെ വാക്കുകളെക്കൊണ്ടു് വർണ്ണിക്കാനാവാത്തതായതിനാൽ 'കല്പനാതീതം' എന്നു് ഈ ഗ്രന്ഥത്തിൽതന്നെ പറയുന്നുണ്ടു്. ഇവിടെ ആനന്ദത്തെ അനുഭവിക്കുക എന്നതും ഒഴിഞ്ഞു് ആനന്ദം സ്വരൂപമായിത്തീരുകയാണു് അതിനാലാണു് 'ആനന്ദമേ രൂപമാകും' എന്നു പറഞ്ഞിരിക്കുന്നതു്. ഇപ്രകാരമുള്ള കൂടസ്ഥബ്രഹ്മത്തെയാണി പദ്യത്തിൽ വണങ്ങുന്നതു്.

ഇതു ഗുരുസ്തുതിയാറുളമോ എന്നാണെങ്കിൽ ഒരു പകപാധികാരിയായിത്തീനാ ജിജ്ഞാസുവിന് ബ്രഹ്മംതന്നെ ഗുരുവായി ആവിർഭവിക്കുമെന്നുള്ളതാണ്. ഈ ഗുരു സാക്ഷാത്ക്കാരത്തെ പ്രദാനം ചെയ്യുകയും ചെയ്യുന്നു. ബ്രഹ്മത്തിനല്ലാതെ മറെറാന്നിനെ ബ്രഹ്മസ്വരൂപത്തിലാക്കാൻ കഴികയുമില്ലല്ലോ. ഈ പരമാത്ഥത്തെ അനുഭവസാക്ഷാൽക്കാരം പ്രാപിച്ച തത്വജ്ഞരായവർ സ്വാമികൾ വെളിപ്പെടുത്തുന്നതു നോക്കുക.

"അറിവാകിയകണ്ടവുമാകിഞ്ഞനന്തവുമാകിനപിരമൻ
കരുവായതുരം ചെയ്യുമെപാരിർ
കോതിന്റിനിറെന്തമെപാരിർ".

**സാക്ഷികൾ** മൂന്നുപ്രകാരത്തിൽ, ജീവസാക്ഷി, ഈശ്വരസാക്ഷി, സർവ്വസാക്ഷി.

**ജീവസാക്ഷി**—വിഷയം, വൃത്തി, ജീവൻ എന്നീ ഉപാധികളാൽ പ്രകാശിക്കുന്നു.

1. ജീവൻ—അറിഞ്ഞിരിക്കും.

2. സാക്ഷി—ഇതറിയുകയില്ല.

1. ജീവൻ—പ്രപഞ്ചത്തെ അറിയും (ഇതരയേർപ്പെട്ടതിനാൽ)

2. സാക്ഷി—അരൂപമായ അസ്തി, ഭാതി, പ്രിയത്തെ അറിയും.

## ഒരു ശരീരത്തിൽ രണ്ടു ചിത്തിരിക്കുന്നതിനു ശ്രുതി.

1. ജീവചൈതന്യം—വ്യവഹാരിയായിരുന്നു് വിഷയങ്ങൾ അനുഭവിക്കുന്നു.

2. സാക്ഷി ചൈതന്യം—ശരീരത്തിൽ നിർവ്വികാരമായിരിക്കും. ഏതുപോലെയെന്നാൽ:

1. പക്ഷി മരക്കൊമ്പുകൾക്കിടയിലുള്ള പഴങ്ങൾ പറിച്ചു തിന്നും.

2. പക്ഷി മരക്കൊമ്പിന്മേൽ അനങ്ങാതെ സാക്ഷിയായിരിക്കും

## ഒരു ശരീരത്തിൽ രണ്ടു ചിത്തിരിക്കുന്നതിനു യുക്തി.

സാക്ഷി (കൂണ്ണായിനിന്നു) ചൈതന്യം — നിഴലാല്ലലത്തെ ഇചരപ്പറ്ററിയും.

ജീവൻ നാസിക........അതുപമായ മണം ഇചരിച്ചറിയും

## ഒരു ശരീരത്തിൽ രണ്ടു ചിത്തിരിക്കുന്നതിനനുഭവം

ആരവിടെ ? എന്നതിന്ന്, ഞാൻതന്നെ. എന്ന ഉത്തരത്തിനാൽ ഞാൻ എന്നതു ജീവനും തന്നെ എന്നതു സാക്ഷിയും. എങ്ങനെയെന്നാൽ ഭവനത്തിനന്യമായ പുരുഷനെ ഉദ്ദേശിച്ചു് വീട്ടിൽ ആരു്? എന്നൊരുവൻ കേൾക്കുമ്പോൾ ഉണർന്നിരിക്കുന്നവൻ 'ഞങ്ങൾതന്നെ' എന്നു ഉറങ്ങിക്കിടക്കുന്നവരെയുംകൂടി ഉൾപ്പെടുത്തിപ്പറയുമ്പോലെ വ്യവഹാരജീവൻ സാക്ഷിജീവനെയുംകൂടി ഉൾപ്പെടുത്തി ഒന്നായിപ്പറയുന്നു.

പ്രകൃതപദ്യത്തിൽ 'ചിദാകാശേ സാക്ഷിമാത്രമായ്നില്പ്പും' എന്നു പറഞ്ഞിരിക്കുന്നതിനാൽ ഉപാധികളാൽ പ്രകാശിക്കാത്ത ജീവസാക്ഷിയെക്കുറിക്കുന്നു അതിനാൽ വിഷയം, വൃത്തി, ജീവൻ ഇവകളെ വിട്ടിട്ടു് നിർവ്വിഷയത്വം, നിരാകാരത്വം നിർമ്മലത്വം ഇവകളെ സ്വീകരിക്കണം. വൃത്തി ഏർപ്പെട്ടതു് വിഷയം കൊണ്ടാണു്. അപ്പോൾ വൃത്തിയെത്തള്ളാൻ നിർവ്വിഷയത്തെ സ്വീകരിക്കണം. വിഷയമില്ലെങ്കിൽ ആ വസ്തുനിർമ്മലമാവുകയും ചെയ്യുന്നു. ഇപ്രകാരമുള്ള സാക്ഷിയെ (സാക്ഷിയെമാത്രം കൊണ്ടറിയേണ്ടതുമാണു്.

ഈശ്വരസാക്ഷി–ഇച്ഛ, ജ്ഞാനം, ക്രിയ എന്നീ ഉപാധിക
ളാൽ പ്രകാശിക്കുന്നു. സംസ്കാരങ്ങളുടെ സമ്മർദ്ദത്താൽ ഈശ്വ
രൻ ഇച്ഛാധീനനാകുന്നു. ഇച്ഛയാൽ കർത്തൃത്വവും അതിനാൽ
ജ്ഞാനവും അതിനാൽ ക്രിയയും ഏർപ്പെടുന്നു. ഇവിടെ ഈ
മൂന്നുപാധികളേയും തള്ളിക്കളഞ്ഞിട്ട് അസ്തി, ഭാതി, പ്രിയ (സത്
ചിത്ആനന്ദ) സ്വരൂപത്തെക്കൊള്ളേണ്ടതാണ്.

**സർവ്വസാക്ഷി** ശുദ്ധം, ശൂന്യം, സ്വഭാവം എന്നീ
ഉപാധികളാൽ പ്രകാശിക്കുന്നു. ഈ മൂന്നുപാധിയും തള്ളുമ്പോൾ
മൗനം ഏർപ്പെടുന്നതിനാൽ മൗനാതീത നിലയെ സ്വീകരിക്കണം
ഇവിടെ സാക്ഷിജ്ഞാനം ദൃഢപ്പെട്ട് സാക്ഷി പരമശുദ്ധകൂടസ്ഥ
നായിത്തീരുന്നു.

സൃഷ്ടിച്ചുപാലിച്ചുഴിച്ചീടുവാൻഹേതുവാകും
ശിഷ്ടരാം ബ്രഹ്മാ, വിഷ്ണു, വീശ്വരന്മാരായ്, താനേ
സൃഷ്ടിയെല്ലാമായ്, പൂർണ്ണമുക്തനാ, യാനന്ദാബ്ധി
ശിഷ്ടനുമായിത്തോന്നും ശുദ്ധബോധത്തെത്തൊഴാം. 2

സാരം: സർവ്വത്തിനും ആദികാരണം ബ്രഹ്മമെന്നിരിക്കെ,
സൃഷ്ടി, സ്ഥിതി, സംഹാരകർത്താക്കൾ ബ്രഹ്മത്തിനന്യമെന്നു വരു
ന്നതല്ലല്ലോ. അതുപോലെ സൃഷ്ടിക്കപ്പെട്ടവയും. അതിനാൽ
'താനേ സൃഷ്ടിയെല്ലാമായ്'' എന്നു പറഞ്ഞിരിക്കുന്നു.

"വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ ?
വിശ്വമില്ലാത്തനേരത്തുമുണ്ടതു
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം'.

(ആദ്ധ്യാത്മവിചാരം -പാന)

പൂർണ്ണമുക്തൻ—ബ്രഹ്മത്തിന്റെ നിത്യമുക്ത സ്വരൂപത്തെ
സൂചിപ്പിക്കുന്നു.

ആനന്ദാബ്ധിശിഷ്ടൻ – പ്രത്യേകമായി ഒരു സ്വരൂപമില്ലാത്ത
തിനാൽ ആനന്ദമേസ്വരൂപമായവ ശേഷിച്ചവൻ.

ശുദ്ധബോധം—(നിത്യ,സൗഖ്യ) ബോധമേ (അനുഭൂതിയേ) സ്വരൂപമെന്നായവൻ. വാചാമഗോചരമായ ബ്രഹ്മസ്വരൂപത്തെ അനുഭവിക്കുക എന്നതേയുള്ളൂ. ബോധം രണ്ടുള്ളതിൽ നശ്വരമായ ജീവബോധം ശരീരാദിപ്രപഞ്ചവിഷയങ്ങളെ കണ്ടുകൊണ്ടിരിക്കുന്നു. ശിവ (സൗഖ്യ) ബോധത്തിന്, അറിയാൻ വിഷയങ്ങളേ ഇല്ലെന്നായി, നിത്യവും സത്യവും ആയ തന്റെ സൗഖ്യസ്വരൂപത്തെ അനുഭവിക്കുമാറാകുന്നു. ഇപ്രകാരം തനിക്ക് ജന്മാവകാശമുള്ള നിത്യസൗഖ്യത്തെ അനുസ്മരിച്ച് വണങ്ങുകയാണ്.

"ശിരാരം ശിവജ്ഞാനപോതംതന്നെ
തെളിന്തുതെളിന്തുനിൻറാടായ് പരമേ!"

എന്ന് ശുദ്ധ (ശിവ) ബോധത്തെ തത്ത്വരായർ സ്വാമികളും (പാട്ടുറയിൽ) സ്തുതിക്കുന്നുണ്ട്.

തോന്നീടും—സൃഷ്ടിസ്ഥിതിസംഹാരങ്ങളും തൽകർത്താക്കന്മാരും ഈശ്വരന്റെ അകർത്തൃത്വം, പരിപൂർണ്ണമുക്തിത്വം, ആനന്ദസ്വരൂപം ഇവയുമെല്ലാം വെറും തോന്നലുകളാണെന്നും ഈ തോന്നലുകളെല്ലാം ഒഴിഞ്ഞു ശുദ്ധമായി (ശുദ്ധബോധസ്വരൂപത്തിൽ) നില്ക്കുന്ന (നിത്യ) സൗഖ്യം ഒന്നേ സത്യം എന്നും സാരം.

"ഇരുളിനിയില്ലാതെയായ് പകലുകളറമാറായ്
അരുതെനിക്കന്യമെന്നായൊരു വസ്തുവും
അറിവുതൻവടിവമായ് മറകരുക്കമതീതനായ്
സുഖസ്വരൂപമേ ഞാനായെന്നുമറിയൂ"

(പാട്ടുറ—തത്ത്വരായർ)

ആരുടെയരുളാൽ ഞാനേബ്രഹ്മമായെങ്ങും? നാനാ
കാരമിവിശ്വമാകെക്കല്പിതമെന്നും കണ്ട്,
ഭിത്തിക്കുള്ളംബരംപോലെൻസ്വഭാവസ്വരൂപ—
മെത്തുപെട്ടായേ,നവർതൻപത്മപാദംതൊഴാം. ൩

ഞാനേബ്രഹ്മമായ്—എങ്ങും ഊടുരുവെ നിറഞ്ഞിരിക്കുന്ന ചൈതന്യവസ്തു ഞാൻ തന്നെയായിനില്ക്കുന്നു.

നാനാ.......കണ്ടു്—എണ്ണമററ രൂപങ്ങളോടുകൂടിയ ഈ ശരീരാദിപ്രപഞ്ചം എന്നിൽ തോന്നപ്പെടുന്ന ആരോപിതങ്ങളാണെന്നും കണ്ടു.

ഭിത്തി.......പെട്ടായേൻ—ഭിത്തിക്കു പുറത്തുള്ള ആകാശം തന്നെ തടവില്ലാതെ ഭിത്തികളിലും വ്യാപിച്ചുനിൽക്കുന്നപോലെ. ആകാശംപോലെ എങ്ങുമായുള്ള ബ്രഹ്മചൈതന്യം ഒരു പിരിവും കൂടാതെ എന്നിലും അകാപുറമററിരിക്കുന്ന അവസ്ഥയിൽ ഭ്രാന്തത്തിന്റെ സ്വഭാവസ്വരൂപങ്ങൾ എന്നിൽ പുത്തതായി പകന്നുവെന്നില്ലാതെ എപ്പോഴും എന്നിൽ ഉള്ളതായിരിക്കുന്നുവെന്ന പരമാത്മത്തെ ഉണർന്നാവനായി.

പത്മപാദം—ഇരുട്ടിനു കൂമ്പിയും പ്രകാശത്തിനു വികസിച്ചും നില്ക്കുന്ന താമരയെപ്പോലെ അജ്ഞാനത്തിനഗോചരമായും ജ്ഞാനത്തിനു ഗോചരമായും ഉള്ള പാദം.

> എന്നുടെമനോ, ബുദ്ധി,യിന്ദ്രിയ,ദേഹമെല്ലാ-
> മെന്നുടെയറിവിനാൽതാനിരവിമുൻഹിമമേയാക്കി,
> എന്നുടെനീയുംഞാനുമേകമെന്നാക്കിച്ചെയ്തോ-
> രെന്നുടെഗുരുവായ്ത്തോന്നുമീശനെപ്പണിഞ്ഞിടാം. 4

എന്നുടെ.......മെല്ലാം—മനസ്സു, ബുദ്ധി, ചിത്തം അഹങ്കാരം എന്നീ അന്തഃകരണവൈഭവങ്ങൾ, (കമ്മ, ജ്ഞാന) ഇന്ദ്രിയങ്ങൾ ശരീരാദി പ്രപഞ്ചങ്ങളും എല്ലാവും.

എന്നുടെ.......മേയാക്കി—എനിക്കു ലഭിച്ച ബ്രഹ്മജ്ഞാനത്തിനാൽ തന്നെ ഇല്ലായ്മചെയ്തു് അവയെ പൂർവസ്ഥിതിയിൽ എന്റെ സ്വരൂപം മാത്രമാക്കിത്തീർത്തു്.

എന്നുടെ.......മീശൻ— തന്റെ .മോചനത്തിനററാഗ്രഹിക്കുന്ന മുമുക്ഷുവിനു് ബ്രഹ്മം തന്നെ ആദ്യം മനുഷ്യാകാരത്തിലും സാക്ഷാൽക്കാരവേളയിൽ ബ്രഹ്മസ്വരൂപത്തിലും പ്രത്യക്ഷനായി വരുമെന്നു മുമ്പു് പറഞ്ഞിട്ടുണ്ടു്. ഇപ്രകാരം എനിക്കു് ഗുരുവായിത്തീർന്ന ഈശ്വരനെ.

ബ്രഹ്മജ്ഞാനം എന്ന ഉറവിടത്തിൽനിന്നും ചിദാഭാസൻ മുഖേന കട്ടെടുത്ത ജ്ഞാനം ബുദ്ധിയിൽ കടുസ്സാക്കിയ 'ഞാൻ'

എന്ന അറിവായി. വീണ്ടും എന്റെ അന്തഃകരണം എന്നു് ഒന്നു
കൂടി കട്ടസ്സായി. വീണ്ടും എന്റെ മനസ്സ്, എന്റെ ഇന്ദ്രിയ
ങ്ങൾ, തുടങ്ങിയവ എന്നിവിധം ഫലവ്യാപ്തി നീണ്ടുപോകുന്നു.
ഇന്ദ്രിയദ്വാരാ അന്തഃകരണത്തിന്റെ സ്പർശമുണ്ടായശുദ്ധജ്ഞാനം
വിഷയപദാർത്ഥങ്ങളും ചേർന്നു് വിഷയജ്ഞാനമുണ്ടായി. അതാ
യതു് പ്രിയരൂപമായ ശുദ്ധജ്ഞാനവും അപ്രിയമായ വിഷയവും
വൃത്തിദ്വാരാചേർന്നു് വിഷയജ്ഞാനം എന്ന സങ്കലിതം അനുഭവ
പ്പെടുന്നു. ഈ താദാത്മ്യാവസ്ഥ സഹജം, ഭ്രാന്തിജം, കർമ്മജം
എന്ന വിധത്തിൽ വിഷയതയിൽ കൊതിച്ചു ഫലവ്യാപ്തിയിലേക്കു
തന്നെ പ്രേരണ നല്കുന്നു. ജ്ഞാനം പല മുളകളിൽകൂടി കട്ട
സ്സായ അറിവായി, വിഷയസ്പർശികളായി താഴോട്ടു താഴോട്ടൊഴുകി
പാഴ്കിണറുകളിലും കുണ്ടുകളിലും ചാലുകളിലുമായിവീണു്
ശൂന്യമായിപ്പോകുന്നു. ആഗ്രഹങ്ങൾ തൃപ്തിയടയാതെ വ്യാപരി
ച്ചുവ്യാപരിച്ചിരിക്കവെ മരണമടയുന്നു. താനായ അറിവിനെ
വിത്തത്തിൽ ചേർത്തതിനാൽ വിത്തം വിട്ടേണ്ടിവന്നപ്പോൾ
അതിൽ താദാത്മ്യപ്പെട്ടിരുന്ന താനായ അറിവും അതോടെപോയി
എന്ന മരിച്ച ഭാവവും ഉണ്ടായി. ആഗ്രഹങ്ങൾ ശേഷിച്ചു
നിന്നു് പുനരുല്പത്തിക്കു കാരണമാകുന്നു.

പഞ്ചേന്ദ്രിയ ദ്വാരാ കട്ടസ്സായി നാനാത്വമായി വിഭജിക്ക
പ്പെട്ടുകിടന്ന ജ്ഞാനം സദ്ഗുരു പ്രേരണയാൽ ഉറവിടം അന്വേ
ഷിച്ചു മേലോട്ടു പോകുമ്പോൾ ചിദാകാശത്തു് അഹംവൃത്തിയു
ണ്ടായി, അതു് അഖണ്ഡാകാരമായി, വൃത്തിവ്യാപ്തമായിത്തീന്നു്,
ആവരണത്തെ ഭേദിച്ചപ്പോൾ സ്വയം പ്രകാശമായ ബ്രഹ്മം ബൃഹ
ത്തായി പ്രകാശരൂപിയായി വിളങ്ങുന്നതുകാണാം. ഇവിടെ ഗുരു
ശിഷ്യസ്വരൂപങ്ങൾ ഒന്നൊന്നായിരിക്കുന്നതിനാൽ 'നീയുംഞാനു
മേകമെന്നാക്കിച്ചെയ്യു, എന്നു പറഞ്ഞിരിക്കുന്നു. സദ്ഗുരുപ്രേര
ണയാണു് ഏകമുക്തിസാധനമെങ്കിലും താൻ മോചിച്ചതു് മുൻ
പറഞ്ഞപോലെ തന്നെക്കൊണ്ടുതന്നെയായതിനാൽ 'എന്നുടെ
അറിവിനാൽ താൻ' എന്നും പറഞ്ഞതാണു്.

അന്തവുംനടുവുമില്ലാതാദിയുമെന്ന്യ,വാൻപോ-
ലെന്തിനുമൊളിവീശും സത്ഗുരുപാദംകൂപ്പി,
ബന്ധമോക്ഷങ്ങൾ കാട്ടുമാഗമങ്ങളെത്തേടാ-
മന്ദരുമുണരാനായ് വസ്തുതത്ത്വങ്ങളോതാം. 5

**അന്തവും........വീശും**—ആദിമധ്യാന്തങ്ങൾ കൂടാതെ ഊടുരുവെ എങ്ങും നിറഞ്ഞുനിന്ന് സർവ്വത്തിനും രൂപത്തെ—പ്രകാശത്തെ പ്രദാനം ചെയ്യുന്നു. ഏതു വസ്തുവിനും അതിന്റെ രൂപത്തെ കൊടുക്കുന്നതു് ആകാശമാണെന്ന് ചിന്തിച്ചാലറിയാം. മററു നാലുഭൂതങ്ങളേയും തന്നിൽതന്നെ സൃഷ്ടിച്ച് അവയുടെ നിലനില്പിന് ആധാരമായി, അവയെ താൻ തന്നിൽ വഹിച്ചുനില്ക്കുന്നു. ആകാശം സർവ്വത്തിനും അകംപുറം നിറഞ്ഞിരുന്നാലും അവയൊന്നിനോടും ബന്ധപ്പെടാത്ത ആകാശം എപ്പോഴും സ്വതന്ത്രമായി, നിരാലംബമായി നില്ക്കുന്നു. ഇപ്രകാരം താൻ ഒരു വസ്തുവേ അല്ലെന്ന നിലയിലും സർവ്വത്തിനും സർവ്വവുമായും ഉള്ള ആകാശവൈഭവം തന്നെ സത്ഗുരുവായി പ്രത്യക്ഷപ്പെട്ടു നില്ക്കുന്ന ബ്രഹ്മത്തിനും ഉള്ളതെന്നസാരം.

**ആഗമാദി**—മോക്ഷശാസ്ത്രങ്ങൾ.

**മന്ദൻ**—മോക്ഷാധികാരികളെ അവരുടെ പാകക്രമമനുസരിച്ച് മന്ദൻ, തീവ്രൻ, തീവ്രതരൻ എന്നു മൂന്നായി തരംതിരിച്ചിരിക്കുന്നു. (മന്ദനെ കൂടാതെ മന്ദതരൻ എന്നൊരുതരംകൂടി ചില ഗ്രന്ഥങ്ങളിൽ പറയുന്നുണ്ട്.) തരംതിരിക്കുന്നതിനു കണക്കിലെടുക്കുന്നതു് അവരുടെ വൈരാഗ്യത്തെയാണ്.

"ദുഃഖമുണ്ടാവുന്നേരം തന്നില്ലംവെറുത്തിടും
മൂർഖതതന്നെയോർക്ക മന്ദവൈരാഗ്യം പാരിൽ".

**വസ്തുതത്ത്വം**—വസ്തു രണ്ടുതരം:

1. ചൈതന്യം—പാരമാർത്ഥികം—അസ്തി ഭാതി, പ്രിയം—ത്രിപുടിരഹിതം—കാരണം—സമുദ്രം.

2. ജഡം—വ്യാവഹാരികം—നാമം, രൂപം—ത്രിപുടിയോടു കൂടിയതു്—കാര്യം—തിര, നിര, ചുഴി.

കാര്യമായ ജഡം കാരണമായ ചൈതന്യത്തിൽ ആരോപിതമാണു്.

'തിര, നിര, ചുഴിയെന്നീ രൂപഭേദങ്ങളെല്ലാം വരുകിലുമവയെല്ലാം വെള്ളമത്രേനിനച്ചാൽ' ജഡചൈതന്യങ്ങൾ സമ്മിശ്രമായിരിക്കുന്നതിനെ വേർതിരിക്കുന്നതു ആപേക്ഷിക (relative) വൈഭവത്തോടുകൂടിയാണു്. സാക്ഷാത്ക്കാരവേളയിൽ ജഡം എന്ന ദ്വൈതം മാഞ്ഞു് ഊട്ടുവെ ചൈതന്യം ഒന്നായ് നിറഞ്ഞിരിക്കുന്നതു കാണാം. ഇതുതന്നെ വസ്തുവിന്റെ തത്ത്വം.

വസ്തുവെങ്ങനെയിരിക്കുന്നു? അറിവില്ലായ്മയാകുന്ന അവിദ്യയും വസ്തുവിനെ എത്തുപെടാത്ത അവസ്ഥയും കൂടിച്ചേർന്നാണു് ഒരു സെക്കൻറനുഭവിക്കുന്നതു്. അപ്പോൾ ഒരു സെക്കൻറെന്നതു് അറിവില്ലായ്മയുടേയും എത്തുപെടുന്നില്ലാ എന്ന അവസ്ഥയുടേയും സമ്മിശ്രമാണു്. എന്നാൽ ഒരു സെക്കൻറനുഭവിക്കണമെങ്കിൽ അതിന്നാധാരമായി ഒന്നുവേണം. ആ ആധാരമായിരിക്കുന്ന വസ്തു സമയം കൊണ്ടു് കുറിക്കപ്പെടാത്തതും ചാഞ്ചല്യരഹിതവും രൂപഭേദങ്ങൾക്കു് വശംവദമല്ലാത്തതുമാകുന്നു. ചുരുക്കത്തിൽ ഒരു സെക്കൻറിന്റെ ആധാരം നിശ്ചഞ്ചലാവസ്ഥ തന്നെയായിരിക്കണം. അപ്പോൾ ഈ നിശ്ചഞ്ചലാവസ്ഥയിൽ ആരോപിതമായ അവിദ്യകൊണ്ടേർപ്പെട്ടതാണു് കാലം. ഇപ്രകാരം വസ്തു എപ്പോഴും കാലത്താൽ മറയ്ക്കപ്പെട്ടും കാലം ഇല്ലെന്നിടത്തുമാത്രം എത്തുപെടുമെന്നുള്ളതായും ഇരിക്കുന്നു.

പാരിച്ചവേദാന്തപ്പാലാഴിയെക്കോരിനിറ—
ച്ചാരണരുപനിഷത്ക്കുംഭങ്ങ, ളെല്ലാംകാച്ചി
നാംകടഞ്ഞെടുത്തൊരിക് **കൈവല്യനവനീതം.**
നക്കിയപ്പശിയറേറാർ ഭോഗമണ്ണുണ്ണാൻപോമോ? 6

പാരിച്ച—വേദാഗമാദികളാൽ വിശാലമായ ഉപനിഷത്ക്കാണ്ഡങ്ങൾ—ജ്ഞാനകാണ്ഡങ്ങൾ. ആരണർ—ബ്രഹ്മജ്ഞാനികൾ കടഞ്ഞെടുത്ത—ദൃഢമായ അറിവിനാൽ അനുഭവസ്വരൂപത്തിലാക്കിയ നക്കിയപ്പുശിയറ്റോർ—നിശ്ശേഷം പഠിച്ചറിഞ്ഞ കാരണം (മോക്ഷത്തിനായിക്കൊണ്ടുള്ള) അന്വേഷണം നിലച്ചവർ.

ഭോഗമ....പോമോ—വിഷയസുഖങ്ങളിൽ താല്പര്യം കാണിക്കുമോ?

മുക്തനായ്, നിത്യംനിരാലംബനാമകർത്താവേ,
കർത്താവായെന്നെക്കൊണ്ടനഘന്റെപാദംക്ലൃപ്പി
ബന്ധിച്ചകൈവല്യത്തെതത്ത്വപ്രകാശനം, പിൻ
സന്ദേഹനിവൃത്തിയെന്നംപിരിച്ചോതിടുന്നേൻ. 7

എന്നെക്കൊണ്ട—എന്നെ ശിഷ്യനായ്സ്വീകരിച്ച കൈവല്യനവനീതം എന്ന ഈ ജ്ഞാനപ്രബന്ധം തത്ത്വപ്രകാശപടലം, സന്ദേഹനിവൃത്തി പടലം എന്നും രണ്ടായി ചമയ്ക്കപ്പെട്ടിരിക്കുന്നു.

നിത്യമേ, തനിത്യവുമാരായുംവിവേകംപിൻ
മധ്യത്തിലിഹപരഭോഗങ്ങൾവെറുത്തും
ഉത്തമംശമാദികളാറുംപിൻമുമുക്ഷുത്വം
മുക്തിക്കായോതുംവിജ്ഞർസാധനചതുഷ്ടയം. 8

മോക്ഷമാർഗ്ഗമായി ജ്ഞാനാചാര്യന്മാർ കല്പിച്ചിട്ടുള്ള സാധനചതുഷ്ടയങ്ങളെപ്രതിപാദിക്കുന്നു

1. നിത്യാനിത്യങ്ങളേവയെന്നു തിരിച്ചറിയാൻ ശ്രമിക്കുന്ന അന്വേഷണബുദ്ധി.

2. സംസാരജീവിതത്തിൽ ഇരിക്കവെതന്നെ വിഷയഭോഗങ്ങളുടെ അനശ്വരത്വത്തെക്കണ്ടുണ്ടാകുന്ന വൈരാഗ്യം.

3. ശമാദിഷട്കങ്ങൾ

4. നശ്വരങ്ങളോടുചേന്നു താനും നശിക്കാതെ മോചനം പ്രാപിക്കാനുള്ള ആഗ്രഹം

ചൊല്ലിടാംശമം, ദമോ, പരതിയുംസഹനവും
നല്ലോരുസമാധാനം, ശ്രദ്ധയുമായോരാറിൽ
ബാഹ്യമായ്‌വിഷയത്തിലോട്ടുഴറുംകരണങ്ങൾ
ഗ്രാഹ്യമായുള്ളടക്കീടുന്നതുശമം ശ്രേഷ്ഠം 9
ദമമാചൊല്ലാം കർമ്മ, ജ്ഞാനേന്ദ്രിയങ്ങളുംതൽ
സമമായ്‌വിഷയത്തിലോടാതെയാക്കുംവൃത്തി,
ഇല്ലത്തിൽവാഴും വ്യവഹാരിയായ്ത്താനിരുന്നും
ഇല്ലപറ്റതിൽചെറുമെന്നതാണുപരതി,
ചിത്തത്തിലഹങ്കാരംപറ്റുകിലില്ലകിട്ടാ
ചിത്തങ്ങളുടക്കിച്ചെയ്യുന്നതുസഹനവും,
തന്നിലേറ്റിടുംശ്രവണാർത്ഥങ്ങൾ ചിന്തയ്ക്കായി–
ത്തന്നിലേ ചരതിച്ചീടുന്നതുസമാധാനം,
സത്ഗുരു, ശാസ്ത്രാദിയിൽതാല്പര്യമത്രേശ്രദ്ധ,
സത്ഗുണംശമാദിഷട്കങ്ങളോരോന്നും ചൊന്നേൻ

ശമം–അന്തഃകരണവൈഭവങ്ങളായ മനസ്സ്, ബുദ്ധി, ചിത്തം അഹങ്കാരം ഇവയെ അവയുടെ ബഹിർമ്മുഖ വ്യാപാരങ്ങളിൽ നിന്നും നിരോധിക്കുക.

ദമം–കർമ്മേന്ദ്രിയങ്ങൾ (വാക്ക്, പാണി, പാദം, പായു, ഉപസ്ഥം) അഞ്ചും ജ്ഞാനേന്ദ്രിയങ്ങൾ (കണ്ണ്, മൂക്ക്, ചെവി, നാക്ക്, ത്വക്ക്) ഇവ അഞ്ചും വിഷയങ്ങളിൽ ഭ്രമിക്കാതെയാക്കുക.

ഉപരതി–കുടുംബജീവിതത്തിൽതന്നെ ഇരുന്നാലും ആ വ്യവഹാരങ്ങളിലൊന്നിലും പ്രത്യേക പറ്റുതൽ ഇല്ലാതിരിക്കുക.

സഹനം–തന്നെ മയക്കിച്ചെയ്യാനാവുന്ന കാമക്രോധാദികളെ പൊറുത്തുകൊള്ളുന്നത്.

സമാധാനം–സത്ഗുരു മുഖേനയും സത്ഗ്രന്ഥങ്ങൾ മുഖേനയും ലഭിക്കുന്ന ശ്രവണങ്ങളുടെ സാരാത്ഥചിന്തനം ചെയ്യുക.

ശ്രദ്ധ–ജ്ഞാനാചാര്യന്മാരിലും അവരുടെ ശാസ്ത്രങ്ങളിലും വിശ്വാസവും താല്പര്യവും ജനിക്കുക.

സാധനചതുഷ്ടയം കൂടാതെയദ്വൈതത്തെ
സാധിപ്പോരില്ലാകയാൽ സാധനനാലുംകൊണ്ടേ
സിദ്ധിക്കമോക്ഷം ജ്ഞാന,മല്ലാതെയീലോകത്തിൽ
പുത്തനാം വിവേകിക്കെള്ളോട്ടുമേ സഴഞ്ഞീടാ,
സാധനയെന്ന്യേ പക്ഷേ സഴഞ്ഞെന്നാകാമർത്ത്യൻ
ഭൂതജന്മങ്ങളിൽത്തൻ പുണ്യമാർജ്ജിച്ചോനത്രേ 11

സാക്ഷാത്കാരപ്രാപ്തിക്കു മഹത്തുക്കൾ മുഖ്യമാർഗ്ഗങ്ങളെ നിർദ്ദേശിച്ചിട്ടുണ്ട്. ഈ മാർഗ്ഗങ്ങളെ അവലംബിക്കാതെ ആർക്കും ലക്ഷ്യം പ്രാപിക്കാൻ കഴിയുന്നതല്ലെന്നുമാണ്, അഥവാ ഈ മാർഗ്ഗങ്ങളെ അവലംബിക്കാത്ത ഒരു പുതിയ ജിജ്ഞാസുവിന് ജ്ഞാനം കൈവന്നാൽതന്നെയും അതു് പൂർവ്വപുണ്യപരിപാകം കാരണമാണെന്നും പറഞ്ഞിരിക്കുന്നു.

സാധനചതുഷ്ടയം-ശ്രവണം, മനനം, നിദിദ്ധ്യാസനം, സമാധി.

മുക്തിക്കൊരാളായധികാരിയായോനോതന്നെ—
ഏശുന്ന താപത്രയമൊട്ടുമേ പൊറുക്കാതെ
മാർത്താണ്ഡാതപം പെട്ടുപിടയും പുഴുവെപ്പോലെ
ആർത്തനായോടുംജ്ഞാനതീർത്ഥത്തിൽമുങ്ങിക്കൊൾവാൻ 12

താപത്രയം— 1) മനസ്സിനാലും ഇന്ദ്രിയങ്ങളാലും മററും ഏർപ്പെടുന്ന വിശപ്പ് ദാഹം തുടങ്ങിയവ (ആധി ആത്മികം)

2) ഇഷ്ടദേവതകളുടെ അപ്രീതിമൂലം ഉണ്ടാകുന്ന അനിഷ്ട സംഭവങ്ങൾ (ആധിദൈവികം) (3) പഞ്ചഭൂതഭൗതികങ്ങളാലേപ്പെടുന്ന ഇടി, മിന്നൽ മുതലായവയാലുള്ളതു് (ആധിഭൗതികം)

ആത്യന്തിക ദുഃഖനിവൃത്തിക്കു് ജ്ഞാനം മാത്രമേ സഹായിക്കുന്നുള്ളു എന്നതിനാൽ 'ജ്ഞാനതീർത്ഥത്തിൽ മുങ്ങിക്കൊൾവാൻ' എന്നു പറഞ്ഞു. മുക്തിക്കു അർഹതവന്നവനു മാത്രമേ അന്വേഷണം ഉണ്ടാകുന്നുള്ളു എന്നതിനാൽ 'മുക്തിക്കൊരാളായധികാരിയായ്' എന്നും പറഞ്ഞു. ഇപ്രകാരമുള്ള ഒരു ജിജ്ഞാസു സത്യാന്വേഷണത്തിനു പുറപ്പെടുന്നതിനെപ്പററി ഒഴിവിലൊടുക്കത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക:

"ചൂടേറവുള്ളഴലേറിനീരിനമതായ്
വെമ്പുന്നൊരന്ധനപോൽ,
മടിപ്പാലിനിരനാകുന്ന പശുവെ-
ത്തേടുംപൊറാവേളപോൽ,
നാടെങ്ങും പലവേളിചെയ്യൊരു വിട-
ന്നേറുന്നൊരാസക്തിപോ-
ലോട്ടംസത്ഗുരുവെത്തിരഞ്ഞു നിയതം
മുക്തിക്കൊരാളായവൻ".

സംസാരദുഃഖങ്ങളിൽ വിരക്തിയേർപ്പെട്ടവനേ ജ്ഞാനോപദേശശ്രവണത്തിനധികാരിയാകുന്നുള്ളൂ. ജ്ഞാനവാസിഷ്ഠത്തിൽ ശ്രീരാമന്റെ വിരക്തിയും ജ്ഞാനോപദേശവും നോക്കുക. അതിനാലാണ് (ഗീതയിലെ) മമതവർദ്ധിച്ച അർജ്ജുനന് ഭഗവാൻ കർമ്മത്തെ മുഖ്യമായുപദേശിക്കുന്നതും.

ഇങ്ങനെയുഴറിക്കൊണ്ടേഷണാത്രയങ്ങൾവി-
ട്ടങ്ങനെ, വേടൻവലകൈതപ്പിയോടുംമാൻപോൽ,
പോയവൻ, വെറുംകയ്യോടല്ലാതെപോയപോലെ
പോയി,ത്തൻഗുരുവിനെക്കൂപ്പുകയ്യോടേ കണ്ടാൻ. 13

ഏഷണാത്രയങ്ങൾ—പുത്രൈഷണ, അർത്ഥൈഷണ, ദാരൈഷണ. (ഏഷണാ—ഇച്ഛ)

ഗുരുവിനെ കാണാൻപോകുമ്പോൾ എന്തെങ്കിലും കൊണ്ടുപോകണമല്ലോ എന്ന മര്യാദയ്ക്കു മറ്റൊന്നുമില്ലാത്തതിനാൽ കൂപ്പു-കൈയ്കാഴ്ചവച്ചു വണങ്ങി. അതിനാൽ 'വെറും.........പോലെ' എന്നു പറഞ്ഞിരിക്കുന്നു.

തൻഗുരു—അന്വേഷണഫലമായി തനിക്കു ആചാര്യനായി ലഭിച്ചയാൾ.

ചൊല്ലിനിന്നീടും 'മായാജീവിതദുഃഖത്താൽ ഞാൻ
വല്ലാതെവാടിപ്പോയെന്നുള്ളം തണുക്കുംവണ്ണം
ഭിന്നിച്ചുനില്ക്കുംകോശപാശത്തിൻകുരുക്കെല്ലാ-
മൊന്നായറുത്തെൻനാഥാ! രക്ഷിക്കവേണ'മെന്നും 14

പഞ്ചകോശങ്ങളും പഞ്ചേന്ദ്രിയങ്ങളും മററും പരസ്പരമറിയാതെയാണിരിക്കുന്നതു്. പോരെങ്കിൽ പരസ്പരവിരുദ്ധങ്ങളായ അറിവുകളെയാണു തരുന്നതും. അതിനാൽ ഇവയെല്ലാം സത്യമറിയാൻ ഉപകരിക്കാത്തതുമാത്രമല്ല തടസ്സങ്ങളായി നില്ക്കുകകൂടിച്ചെയ്യുന്നതിനാൽ 'ഭിന്നിച്ചു..... രക്ഷിക്കവേണം' എന്നു പറയുന്നു.

വല്ലാതെ വാടിപ്പോയ്–ഈ ലോകജീവിതത്തിൽ സുഖം തന്നെ ദുഃഖമായി മാറിക്കൊണ്ടിരിക്കുന്നതനുഭവംവന്നു് സുഖദുഃഖങ്ങൾ രണ്ടും ദുഃഖംമാത്രമാണെന്നായവനു് സ്വാത്മ ശരീരം ശോഷിക്കും. സുഖദുഃഖങ്ങൾ മാറിമാറി അനുഭവിക്കുന്നവനു് അനുഭവരസം നീണ്ടുനില്ക്കുന്നു. ഉണ്ടെങ്കിൽ ദുഃഖമേയുള്ളു എന്നാകുന്നവൻ തളൎന്നുപോകും. അവൻ പിന്നീടു പ്രവൃത്തിയിലും പ്രിയപ്പെടുന്നില്ല. പ്രവൎത്തിച്ചാലും ദുഃഖഭരത്തെ കൂട്ടാൻമാത്രം പൎയ്യാപ്തമായി വരുന്നഘട്ടത്തിൽ ഒരു പ്രതിസന്ധിയിൽനിന്നും മോചനത്തിനാഗ്രഹിക്കുന്നു. ഗുരുവിനെ അന്വേഷിക്കുന്നു. ഇപ്രകാരമുള്ളവൻ സാക്ഷാൽ ജിജ്ഞാസുവാണു്. അവന്റേതു് സത്യാന്വേഷണവുംതന്നെ. ഇവനെയാണു് അധികാരി എന്നു് മുൻപദ്യത്തിൽ പറഞ്ഞതും. അൎഹതയുള്ളവനേ മോക്ഷോപദേശം പാടുള്ളു എന്നും ഉണ്ടു്. ഇപ്രകാരം അൎഹതയുള്ളവരെപ്പററി ഒഴിവിലൊടുക്കം എന്ന അനുഭവഗ്രന്ഥത്തിൽ പറയുന്നതു നോക്കുക.

ചെയ്യേണ്ടകൎമ്മമൊക്കെച്ചെയ്യിട്ടുമാത്മതുഷ്ടി
കൈവരാതെല്ലാംവിട്ടുവൈരാഗ്യംവന്നശേഷം
സത്ഗുരുവിനെത്തേടിപ്പുണ്യത്താൽപ്രാപിച്ചോനായ്
ഗത്ഗദാക്ഷരങ്ങളാലഭയംപ്രാൎത്ഥിപ്പോനെ
സ്വസ്ഥനായിരുത്തിത്തൻനിത്യസൗഖ്യത്തെനൽകു-
മുത്തമൻമഹാത്മാവേ സത്യനാംഗുരുവാകു.
ചെറവുവീഴ്ത്തുക്കുമിടയാക്കീടുമന്യൻവിശപ്പം
സൃഷ്ടിക്കുംവിധാതാവുംകാലനുമായിത്തീരും.

യഥാൎത്ഥഗുരുവാരെന്നുംഇതിൽ പറഞ്ഞിട്ടുണ്ടു്.

ആശ്ചർയ്യം, തൻകുഞ്ഞിനെ യാമ, മീൻ, ശുകവുംപോൽ,ത
ന്നുതയിർകടാക്ഷിച്ചു ചാരത്തണച്ചിരുത്തി,
നിന്നുടെജന്മദുഃഖംമാറുന്നമാർഗ്ഗമെങ്ക-
ലൊന്നുണ്ടുചൊല്ലാം, കേട്ടാൽ ദുഃഖവുംതീരുമെന്നാൻ 15

ആമ—വെള്ളത്തിൽ കിടന്നാലും കരയിൽ സൂക്ഷിക്കപ്പെട്ടി ട്ടുള്ള മുട്ടകളെപ്പറ്റി സദാ ചിന്തിച്ചുകൊണ്ടിരിക്കും. ഈ ചിന്ത യാണ് മുട്ടകൾ വിരിയുന്നതിനു പ്രേരകമായിത്തീരുന്നതു്. (ഗുരു, അന്തഃകരണംവഴി ശിഷ്യനുപദേശം കൊടുക്കുന്നതിനെ സൂചി പ്പിക്കുന്നു)

മീൻ—തന്നിൽകൂടി വെളിയിൽവന്ന മുട്ടകളെ നിനിമേഷം നോക്കിനില്ക്കും. ഇതോടുകൂടിയാണ് മുട്ടകൾ വിരിയുന്നതു്. (ഗുരു തൻെറ കാരുണ്യകടാക്ഷത്താൽതന്നെ ജ്ഞാനോപദേശം നല്കി ശിഷ്യനെ മോക്ഷാധികാരിയാക്കിത്തീക്കുന്നതിനെ സൂചി പ്പിക്കുന്നു)

ശുകം—പക്ഷികൾ തങ്ങളുടെ ചിറകുകൾക്കിടയിൽ മുട്ടകളെ വിരിയിക്കുന്നു (ഗുരു ശിഷ്യനെ തൻെറ പുത്രനെപ്പോലെ ആശ്ലേഷിച്ചനുഗ്രഹിക്കുന്നതിനെ സൂചിപ്പിക്കുന്നു.

അഗ്നിയിൽവീണ വിറകിനെപ്പോലെ ഗുരുവിനെ പ്രാപി ച്ചശിഷ്യൻെറ അജ്ഞാനം ഗുരുവിൻെറ ജ്ഞാനാഗ്നിയിൽ ദഹിച്ചുപോകുമെന്നുള്ളതിനാൽ 'ചാരത്തണച്ചിരുത്തി' എന്നു പറഞ്ഞിരിക്കുന്നു.

ആവർത്തിച്ചെത്തും ദുഃഖം തീരുമെന്നോതിക്കേട്ടി-
ട്ടാവേശംതീർന്നശിഷ്യനാനന്ദനിമഗ്നനായ്,
തൂവിത്തുളുമ്പുംസ്നേഹംകണ്ണീരിൽകൂടൊഴുക്കി-
ട്ടാവോളമാശ്ശൻതൻെറപാദങ്ങൾകൂപ്പിക്കേട്ടാൻ 16

"നീ സുഖസ്വരൂപിയാണ്. സുഖം നിത്യമാണ്. ദുഃഖം അനിത്യവും മിഥ്യയുമത്രേ. ഇങ്ങനെ സുഖമേസ്വരൂപിയായ നീ

ആ സ്വരൂപത്തെ വിട്ട് എക്കാലത്തും പിരിഞ്ഞിരിക്കുന്നില്ല. ഈ സത്യം നീ അറിയുന്നില്ലെന്നേയുള്ളൂ. ഈ അറിയായ്മയെ അകററാൻ ജ്ഞാനമാർഗ്ഗത്തെ ശ്രവിച്ചാലും" എന്നും മററും ആദ്യമേതന്നെ ശിഷ്യനെ സമാശ്വസിപ്പിച്ചുകൊണ്ടാണ് ഗുരു ഉപദേശം ആരംഭിക്കുന്നത്. അതിനാലാണ് 'ശിഷ്യനാനന്ദ നിമഗ്നനായ്" എന്നു പറഞ്ഞിരിക്കുന്നത്. ഒരു പിതാവിനും തന്റെ പുത്രന്റെ മരണത്തെ തടയാൻ കഴിയുന്നില്ല. മരണത്തെ മാററിത്തരാം എന്നു നിർവ്വിശങ്കം പറഞ്ഞ ഈ പിതാ (ഗുരു) വിനോടു തോന്നാവുന്ന സ്നേഹം വാചാമഗോചരമായിരിക്കുമെന്ന തിനാൽ 'ശ്രുവിത്തുളുമ്പും സ്നേഹം കണ്ണീരിൽ കൂടൊഴുക്കി' എന്നു പറഞ്ഞിരിക്കുന്നു.

ചൊന്നതുകേൾക്കാനൊക്കാത്തപ്പാവിയായാലും ഞാൻ
നിന്നുടെകാരുണ്യത്താലെപ്പോഴും രക്ഷിച്ചിടാം;
എന്നുടെ ജനിമാററാനുണ്ടെന്നു ചൊന്നമാർഗ്ഗ-
മിന്നതെന്നാഗ്രഹിച്ചീടുമോ, പിതാവേ! നീ? 17

കേൾക്കാൻ—ഗ്രഹിക്കാൻ.

അപ്പാവി — അശക്തൻ — നിർഗ്ഗുണൻ

ചൊന്നതു.... ...ച്ചിടാം — നീ പറയുന്നതു ഗ്രഹിപ്പാൻപോലും അശക്തനാണു ഞാനെന്നിരുന്നാലും ആ ശക്തിയെക്കൂടി പ്രദാനം ചെയ്വാൻ വൈഭവത്താൽ നിനക്കു കഴിയുന്നതാണെന്നും അങ്ങനെ ഞാൻ രക്ഷിക്കപ്പെട്ടുമെന്നും ഞാൻ സമാധാനപ്പെടുകയാണ്.

എത്ര പാമരനെയും അങ്ങനെതന്നെ മഹാജ്ഞാനിയാക്കി ത്തീർക്കാനുള്ള ഈശ്വരാതീതമായ കഴിവ് ഒരുബ്രഹ്മജ്ഞാനി ക്കെപ്പോഴും ഉള്ളതാണ്. ഈ സത്യത്തെയാണ് ശിഷ്യൻ ഇവിടെ സൂചിപ്പിക്കുന്നത്. ഇക്കാര്യത്തിൽ (മുക്തിക്ക്) അധികാരിയ ല്ലാത്തവനെയും അധികാരിയാക്കിച്ചെയ്തിട്ടു സദ്ഗുരു ജ്ഞാനോ പദേശം ചെയ്യും. അധികാരിയല്ലാത്തവനെ അധികാരിയാക്കി ച്ചെയ്യുന്നതിനെ ഒഴിവിലൊടുക്കത്തിൽ ഇപ്രകാരം പറയുന്നു.

'കാരികുമ്പിനരവം കൊട്ടുന്നപടി
വച്ചുമാമരമതൊന്നിനെ
ക്കിറിയിട്ടപൂട്ടുമെന്നപോൽ പലവി-
ധത്തിൽ മന്ദതരനോതിടും'.

വൃത്തികളൊഴിഞ്ഞവൻതൻ ശിഷ്യനെന്നറിഞ്ഞു, മണ്ണിൻ
പുററിനകംപുഴവിനെയും കടന്നലിൻവൃത്തിപോലെ,
തന്മകനാത്മസ്വരൂപം തന്നെയാവാൻമെയ്യിൽ
തന്മയപ്പെട്ടിരിക്കും ജീവനെനോക്കിച്ചൊന്നാൻ. 18

വൃത്തി........ഞ്ഞിട്ടു – ആത്മോപദേശശ്രവണത്തിനു് ഇന്ദ്രിയ വൃത്തികൾക്കൂടി ഒഴിഞ്ഞിരിക്കേണ്ട ആവശ്യകതയെപ്പററി 14-ാം പദ്യത്തിൻെറ വ്യാഖ്യാനത്തിൽ പറഞ്ഞിട്ടുണ്ടു്. കലങ്ങിയ വെള്ളത്തിൽ മീൻ പിടിക്കാൻ കഴിയുകയില്ലല്ലോ.

മണ്ണിൽ.... വൃത്തിപോലെ—മൺപുററിനകത്തു വേട്ടാവെളിയൻ പുഴവിനെകൊണ്ടുവച്ചിട്ടു് അതിൻെറ മുമ്പുനിന്നുതിക്കൊണ്ടു് അതിനെ കൊട്ടി കമ്പനപ്പെടുത്തുന്നു. ഈ കൊട്ടു് പുഴവിന്റെ ഉയിരിനെതന്നെ ബാധിക്കുകയും സംഭവത്തെത്തുടന്നു് പുഴ തന്നെ കൊട്ടിയതിൻെറ രൂപത്തെപ്പററിത്തന്നെ ചിന്തിക്കുകയും ക്രമേണ പുഴ വേട്ടാവെളിയനായിത്തീരുകയും ചെയ്യുന്നു കൊട്ടിയതിൻെറ ഉദ്ദേശ്യവും ഇതുതന്നെ. ഈ ദൃഷ്ടാന്തത്തിനാൽ ജ്ഞാനോപദേശത്തിൻെറ ഉദ്ദേശ്യം ഗുരുവിൻെറ സത്യ (ബ്രഹ്മ) സ്വരൂപം ശിഷ്യനും പ്രാപിക്കുക എന്നാതാണു്. 'തന്മകനാത്മ സ്വരൂപം തന്നെയാവാൻ' എന്നു പറഞ്ഞിട്ടുമുണ്ടു്.

മെയ്യിൽ ... നാഥൻ – ഗുരു ഉപദേശിക്കുന്നതു് ആത്മജ്ഞാനമാണു് ആത്മജ്ഞാനം ആത്മാവിനോടുപദേശിക്കേണ്ടതുമാണു്. കാരണം ആത്മാവിനുമാത്രമേ ആത്മാവിനെ അറിയാൻ കഴിയുകയുള്ളൂ. ശിഷ്യൻെറ അവസ്ഥയാണെങ്കിൽ ദേഹിദേഹമായി തന്മയപ്പെട്ടു് ദേഹത്തെത്തന്നെ ദേഹിയാക്കി വച്ചുകൊണ്ടിരിക്കുന്നതുമാണു്. അതായതു് ദേഹം ദേഹിയില്ല

ണ്ടായി അതിൽതന്നെയിരിക്കവെ ദേഹത്തിലാണ ദേഹിയിരിക്കുന്നതെന്ന വിപരീത ഭാവനയിൽ കഴിയുകയാണ്. ജീവനും ആത്മാവും വസ്തുതന്നെ.

അവിദ്യയാകുന്ന കുപ്പയിൽ കിടക്കുന്ന കുന്നിമുത്തുപോലെയാണ ജീവനിരിക്കുന്നത്. കുന്നിമുത്തു കുപ്പയിൽ കിടന്നാലും വിളങ്ങും. അതുപോലെ ജീവനിൽ മായാബന്ധം ആരോപിതമാണെങ്കിലും അവിദ്യയാകുന്ന മൂടുപടം നീക്കിയാൽ, കാര്യരൂപങ്ങളായ കുപ്പകളെ നീക്കിയാൽ, ജീവനാകുന്ന കുന്നിമുത്ത് അതിൻെറ നിജസ്വരൂപത്തിൽ അതുപോലെവിളങ്ങും. സൂര്യനിൽ കാലം ഉദിച്ചസ്തമിക്കുന്നതുപോലെ ആത്മാവിൽ ജീവൻ ഉണ്ടായി ഇല്ലാതാകുന്നു. നിന്നനിലയിൽതന്നെ സർവ്വദാ സൂര്യൻ നിന്നുകൊണ്ട് ഉദയാസ്തമനങ്ങൾ ലോകത്തിനു കാണിച്ചുകൊടുക്കുന്നപോലെ ആത്മാവും തന്നിൽ തന്നെ ജീവൻെറ ഉല്പത്തിനാശങ്ങളെ ചെയ്തുകൊണ്ടിരിക്കുന്നു. ആത്മാവു ജീവനായി പരിണമിക്കുന്നുവെന്നേയുള്ളൂ. സൂര്യനിൽനിന്നും രശ്മികൾ ഉദയമാവുന്നു; ആത്മാവിൽനിന്ന് ജീവനും. ആത്മാവു ബിംബവും ജീവൻ പ്രതിബിംബവും.

രസംപൂശാത്ത കണ്ണാടിയിൽ നോക്കുന്ന മുഖത്തിൻെറ പ്രതിഫലന പ്രകാശം ബഹിർമുഖമായി ഗമിക്കുന്നപോലെ ആത്മാവിൻെറ പ്രതിബിംബമായ ജീവൻ അനിരുദ്ധാന്തഃകരണത്താൽ വിശേഷിപ്പിക്കപ്പെട്ടു നില്ക്കുന്നതിനാൽ ആത്മാവിൻെറ (പ്രതിബിംബ) പ്രകാശം ബഹിർമുഖമായി നിന്ന് വിഷയങ്ങളെ കാണുന്നു. രസം പൂശിയ കണ്ണാടിയിൽ തട്ടുന്ന മുഖത്തിൻെറ പ്രതിബിംബപ്രകാശം കണ്ണാടിയിലെ രസവൈഭവത്താൽ നിരോധിക്കപ്പെട്ട് തിരിയെ ബിംബമുഖത്തെ കാണുന്നു. ഗുരുവീക്ഷണമാകുന്ന രസം പൂരണ്ട ശിഷ്യൻെറ അന്തഃകരണമാകുന്ന കണ്ണാടയിൽ ആത്മപ്രതിബിംബ ജീവൻ, തിരിച്ച്, ആത്മദർശകനായി

നില്ക്കുന്നവെന്ന പരമാർത്ഥത്തിന്റെ പശ്ചാത്തലത്തിലാണ് ഗുരു ശിഷ്യന്റെ "ജീവനെ നോക്കിച്ചോന്നാൻ" എന്നു പറഞ്ഞത്.

കസ്സൃതികൾ കാണിച്ചുകൊണ്ടിരിക്കുന്ന ബാലനെ പിതാവു നോക്കുമ്പോൾ പൊട്ടുന്നനവെ കസ്സൃതികൾ ഒഴിയുന്നു. ആ മനസ്സു മാറി പിതാവിനിഷ്ടപ്പെട്ട അവന്റെ അനുസരണാബുദ്ധി ഉണരുന്നു. പിതാവിന്റെ നോട്ടം പതിക്കുന്നതു് മകന്റെ ഹൃദയം സ്ലിഗ്ദ്ധമായ സാത്വികാംശത്തിലായിരിക്കും. ഇവിടെ സത്ഗുരു ഇന്ദ്രിയവൃത്തികളൊഴിഞ്ഞ തന്റെ സ്വന്തം ആത്മസ്വരൂപം ശിഷ്യനിലും ഉള്ളതിനോടായിട്ടുപദേശിക്കുന്നതു് "തന്മകനാത്മസ്വരൂപം തന്നെയാവാൻ" വേണ്ടിയാണു്.

> മക്കളേ! തന്നെത്താനായ്കൈവിട്ടുമറന്നവൻപിൻ
> ദുഃഖിക്കുംപിറന്നിറന്നാ,റാത്തചുഴൽകാററിൽ
> ചിക്കിയതുരുമ്പുപോൽചുററിച്ചുററി,യക്കാല-
> ചക്രബ്ഭ്രമത്തിൽച്ചുഴംകാരണമാളംതേടുംതന്നെ. 19

തന്നെ ... .. നവൻ --താൻ എപ്പോഴും തന്റെ (നിത്യസത്യമായ) ബ്രഹ്മസ്വരൂപത്തിൽ തന്നെയിരിക്കവേ ബ്രഹ്മത്തിൽ നിന്നും ഉത്ഭവിച്ച ചൈതന്യമായ താൻ ബ്രഹ്മത്തെ നോക്കാതെ (അതിനെമറന്നിട്ടു്) തന്നെ പ്രത്യേകമായി നോക്കിയപ്പോൾ മായയുത്ഭവിച്ചു. ഈ മായ ചൈതന്യവുമായിച്ചേരുമ്പോൾ യാതൊരു വൈഷമ്യവുമില്ല എന്തെന്നാൽ തനിക്കന്യമായ ജഡഭാവത്തെക്കൊള്ളുന്ന മായയുണ്ടായി എന്ന ഭാവമില്ലാത്തതിനാൽ ഇങ്ങനെ വൈഷമ്യമില്ലാത്ത മായയെ ചൈതന്യം നോക്കുമ്പോൾ നിർവികാരി, നിരാമയൻ, സർവ്വജ്ഞൻ ആയ ഈശ്വരനുണ്ടായി. ഇപ്രകാരമുണ്ടായ ഈശ്വരൻ മായയെ തന്റെ ചൈതന്യഭാവം കൊണ്ടുനോക്കിയപ്പോൾ യാതൊരു കാരണവും കൂടാതെ വിഷയനാനാത്വം കൊണ്ടു് അനവധി ജീവന്മാരുണ്ടായി. അതായതു് ഒരു തീക്കൊള്ളിയെ തട്ടിയാൽ അഗ്നികണങ്ങൾ നാലുപാടും ചിതറുന്നതുപോലെ. അവ ഒന്നിലും പററാതെ നേരെ ഈശ്വ

തന്നെ നോക്കുന്നതിന്ന പകരം അന്യത്തെ നോക്കിയതുമൂലം അഗ്നികണങ്ങൾ അഗ്നിയിലോ വസ്ത്രത്തിലോ പററിയതുപോലെ ആശ്രിതമായിരുന്നു. അങ്ങനെ യാതൊരു കാരണവും ക്ലേശവും കൂടാതെ ഉണ്ടായ ജീവന്മാർ അന്യങ്ങളെടുത്ത ഉപാധിയെ ആശ്രയിച്ചു കത്തുമ്പോലെയിരിക്കും അവയുടെ ക്ലേശങ്ങളും. ഇവിടെ ജീവൻ തന്റെ സാക്ഷാത്സ്വരൂപം ആദിഹേതുവായ ബ്രഹ്മചൈതന്യമാണെന്നുള്ളതിനെ മറന്നിട്ട് താൻപററിനില്ക്കുന്ന അവിദ്യാജഡമാണെന്ന് അഭിമാനിച്ചുകൊള്ളുന്നു. ഇങ്ങനെ തന്നെ നോക്കാതിരിക്കാൻ ഇടയാകുന്ന, ചൈതന്യജഡസമ്മിശ്രമായ, ജീവനെയാണ 'മറന്നവൻ' എന്ന പദം കൊണ്ടുകുറിക്കുന്നതു്.

ദുഃഖിക്കും—ഇങ്ങനെ എത്രകാലം നോക്കാതിരിക്കുന്നുവോ അത്രയും കാലം താനനുഭവിക്കുന്നതും തന്നെ കട്ടസ്സാക്ഷിവച്ചു കൊണ്ടിരിക്കുന്നതുമായ അപൂർണ്ണത്വത്താൽ താൻ ദുഃഖിക്കേണ്ടി വരുന്നു.

പിറന്നി......ചുററിച്ചുററി—ജീവൻ ജനന മരണാദ്യവസ്ഥകൾക്കു വിധേയനായി, അവസാനമില്ലാത്ത ചുഴൽകാററിൽപ്പെട്ട തുരുമ്പ് ഒരിക്കലും സ്വസ്ഥാനം (നിശ്ചഞ്ചലത്വം) പ്രാപിക്കാതെ അങ്ങുമിങ്ങുമെങ്ങും ചുററിച്ചുററി അലഞ്ഞുതിരിയാനേ ഇടയാകുന്നുള്ളുവല്ലൊ, ജനനമരണഭ്രമമാകുന്ന കാലചക്രവലയത്തിൽ പെട്ട് ഒരിക്കലും സ്വസ്വരൂപം പ്രാപിക്കാതെ പോകുന്നു.

കാരണമില്ലാതെതന്നെ—താൻ തന്നെ നോക്കിയയിടത്തു് താൻ തനിക്കന്യനായി. അങ്ങനെ തനിക്കു (ഇല്ലാത്ത) തന്റേതുകൾ ഉണ്ടായി. താൻ അതുകളെ ഇച്ഛിച്ചതുമൂലം താൻ തന്നെ വിട്ടിട്ട് തന്റേതുകളുമായി കൂടിച്ചേർന്നു. താൻ തന്നിൽ എന്നിടത്തു ആവശ്യങ്ങളില്ല. താൻ ഇനിയൊന്നിൽ എന്നായിടത്തു ആവശ്യങ്ങളുണ്ടാവുന്നു. താൻ ഇനിയൊന്നിലെന്നിടത്തു് താൻതന്നെ വിട്ടുകളുന്ന സ്ഥലത്തെ അറിയാതെ പോവുന്നു. ആവശ്യങ്ങൾ വർദ്ധിക്കുന്ന ആവശ്യനിവൃത്തിക്കു പുതിയ പുതിയ

ആവശ്യങ്ങൾ ഏർപ്പെട്ടുകൊണ്ടിരിക്കുന്നു. തനിക്കു് താൻ എന്ന (ഉള്ളതായ) സ്വസ്ഥാനത്തുനിന്നും (സുഖസ്വരൂപത്തിൽനിന്നും) താൻ സ്വയം വ്യതിചലിച്ചു് തന്റേതുകളെ സൃഷ്ടിച്ചു് അവകളിൽ പറ്റിപ്പിടിച്ചിരിക്കുന്നു. ഇങ്ങനെ അഭിമാനം നിമിത്തം താൻ സ്വയം തന്റേതുകളായി, തനിക്കുതന്നിൽതന്നെ അന്യങ്ങളായി തീർന്നു.

ഒന്നുണ്ടായിരിക്കവെ ഇല്ലാത്തതിനെ സൃഷ്ടിക്കരുതു്. അങ്ങനെയായാൽ ഇല്ലാത്തതു് ഉണ്ടു് എന്ന രൂപത്തിൽ കാണപ്പെടും. അപ്പോൾ ഉള്ളവന്റെ ചെലവിനു മതിയാകാതെ വരുന്നതാണു മരണം. ജനിക്കുന്നതിനുമുമ്പു് ഒരവസ്ഥ ഉണ്ടായിരുന്നിരിക്കണമല്ലോ ആ അവസ്ഥ ജനനത്തിൽ തുടർന്നിരിക്കാതെയിരിക്കാൻ നിവൃത്തിയില്ല. ഇപ്രകാരം ജനനത്തിനു മുമ്പുണ്ടായിരുന്നതും ജനനത്തിൽ തുടർന്നുള്ളതും ആയ അവസ്ഥ ജനനം അവസാനിച്ചാലും ഉണ്ടായിരിക്കുന്നതിനേ യുക്തിയുള്ളൂ.

വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ
വിശ്വനാശം വരുമ്പോഴുമുണ്ടതു്.'

(അദ്ധ്യാത്മവിചാരം പാന)

മേൽ പറഞ്ഞപ്രകാരം എപ്പോഴും ഉള്ളതായ സുഖസ്വരൂപം നഷ്ടപ്പെട്ടു് ദുഃഖസ്വരൂപം കൈക്കൊണ്ടുഴലുന്ന ജീവനു് തന്റെ ആദിസുഖസ്വരൂപത്തിലുള്ള വാഞ്ഛ വിട്ടുപോകുന്നില്ല. ജീവരാശികൾ ഒരു ഭേദവുമില്ലാതെ സർവ്വവും സുഖത്തെത്തേടുക തന്നെ ചെയ്യുന്നതിന്റെ രഹസ്യമിതാണു്. സർവ്വപ്രപഞ്ചവ്യവഹാരങ്ങളും ജീവന്റെ സുഖാന്വേഷണ ഫലമായി സംഭവിക്കുന്നവയാണു്. ജനനമരണാദി സർവ്വവ്യവഹാരങ്ങളും നിലനില്ക്കുന്നതിനു കാരണം മാർഗ്ഗമറിയാതെയുള്ള അന്വേഷണമാണു് കണ്ണിന്റെ കാഴ്ച അകത്തിരിക്കുമവ അന്യങ്ങളിൽ കാണുന്നതിനാൽ. സുഖത്തെ ദുഃഖങ്ങളിൽ അന്വേഷിച്ചതിനാൽ തന്റേതുകളായിരുന്നുകൊണ്ടു് തന്നെ അന്വേഷിച്ചതിനാൽ ആരെയാ

ണോ കാരണമെന്തു് ആ ആനന്ദംതന്നെയാണ് അന്വേഷണം നടത്തുന്നതു് എന്നറിയാത്തതിനാൽ. തന്നിൽ സുഖമുള്ളതുകൊണ്ടാണ് അതിനെ അന്വേഷിക്കുന്നതു് എന്നോർമ്മിക്കാത്തതിനാൽ. (കണ്ണില്ലാത്തവൻ കണ്ണാടിക്കടയിൽ പോവുകയില്ലല്ലോ) അതിനാൽ 'കാണുമോളം തേടുംതന്നെ' എന്നു പറഞ്ഞു.

മുൻപറഞ്ഞ മാർഗ്ഗനിശ്ചയമില്ലായ്മയെപ്പററി ഒഴിവിലൊടുക്കത്തിൽ പറയുന്നതുനോക്കുക.

വന്നിട്ടുന്നെഞ്ചുനിന്നൊന്നൊരുവനൊടപരൻ
കേട്ടുവാറതാൻ, തൻ
മുന്നാടോക്കുതിരുന്നാലവനൊട്ടുതിരിയെ
പ്പോയിടാനുള്ള മാർഗ്ഗം
ചൊന്നാലുണ്ടാം ഫലംപോൽക്രിയകളിൽമുഴുകും
മൂഢനും മുക്തിമാർഗ്ഗം
ചൊന്നാലെന്തേഫലം? ഭ്രാന്തനുപെട്ടമെഴലോ-
കങ്ങളുംതോന്നുമൊന്നാണ്.

സൂര്യോദയത്തിൻമുമ്പേക്കുരിരുളെന്നപോലെ
ബോധോദയത്തിൻമുമ്പേ, ചൂഴുന്നമായതാനും
പോയൊഴിഞ്ഞെന്നാ,ലെങ്ങേപോയതെന്നാരായുമ്പോൾ
മായാതെമായുംസത്യം കാട്ടുമേ ശിവബോധം.
തന്നെയുംതന്നാധാരകൂടസ്ഥനേയുംകണ്ടാൽ
പിന്നവനേതാനായിബ് ബ്രഹ്മമായ്പിറപ്പാറവം ;
നിന്നെനീയറിവോനാകിലില്ലൊരുഹാനിയുംതേ
എന്നൊനികേഠക്കയാലിസത്യവുംനിനക്കോതി. 20

മുൻപറഞ്ഞവിധം ഭ്രംശംഭവിച്ചജീവന്മാർക്ക ആത്യന്തിക ദുഃഖനിവൃത്തിയുണ്ടാകുന്നതെങ്ങനെയെന്നു പറയുകയാണ്. തന്റേതുകളിൽ അഭിമാനിച്ചു നില്ക്കുന്ന ജീവന്റെ ജീവബോധം മാറി ഇക്കാണുന്നവയെല്ലാം തന്റെ ആത്മസ്വരൂപത്തിൽ ആരോപിതം മാത്രമാണെന്നും ആത്മാവായ തനിക്കു ഇവയെല്ലാം സത്യത്തിൽ

ഇല്ലാത്തതുകളുമാണെന്നും ഉള്ള ആത്മബോധം ദൃഢമായുണ്ടാവുക യൊന്നേ മാർഗ്ഗമായുള്ളൂ. സൂര്യനെക്കണ്ടശേഷമേ ഇരുട്ടുമാറുക യുള്ളൂ എന്നില്ല. അതുപോലെ ആത്മബോധം ജീവാത്മാവിൽ പ്രകാശിക്കുമ്പോൾ അതുവരെ തന്നെ മറച്ചു വച്ചുകൊണ്ടിരുന്ന മായാപ്രപഞ്ചാദിവിഷയങ്ങൾ ഒഴിയും. വെളിച്ചം വരുമ്പോൾ ഇരുട്ട് എങ്ങും ഒഴിഞ്ഞുമാറാതെ ഒഴിയുന്നതുപോലെയാണ് മായ യുടെ ഒഴിവും.

തന്നെയും— ജീവൻ, ആഭാസൻ, സാക്ഷി, കൂടസ്ഥൻ എന്നീ നാലവസ്ഥകളിലും ചൈതന്യം ഒന്നുതന്നെ. അന്തഃകരണ വിശിഷ്ടചൈതന്യമായ ജീവന് അന്തഃകരണവിശേഷണമെന്ന ഭാവനമാറി അന്തഃകരണ ഉപഹിത ചൈതന്യമായി പരിലസി ക്കുമ്പോഴാണ് ആത്മാവൃത്തം (അഹംഗ്രാഹ്യത്വം) ഉണ്ടാകുന്നത്. ഇപ്രകാരം അന്തഃകരണോപാധിമാത്രമെന്ന ചൈതന്യ ത്തിനെ (ജീവനെന്നല്ല) ചിദാഭാസൻ എന്ന് പറയുന്നു. ഈ ചിദാഭാസനെക്കുറിച്ചു—ദൃഷ്ടാന്തം. ഒരു ശുദ്ധമായകണ്ണാടിയിൽ ബിംബ പ്രകാശം ബഹിർമുഖമായി ഒരു ഭാഗത്തു പ്രതിബിംബമായി നിഴ ലിക്കുന്നു. ഈ സ്ഥാനത്താണ് ചിദാഭാസന്റെ നില. തന്നി ലാധാരക്കൂടസ്ഥനോടു—പ്രതിബിംബത്തിന്റെ ബിംബം ആധാര മായി നില്ക്കുന്നതുപോലെ ചിദാഭാസന് കൂടസ്ഥചൈതന്യം ആധാരമായി നില്ക്കുന്നതിനാൽ ആ കൂടസ്ഥനെയും.

കണ്ടാൽ– ചിദാഭാസന് ഇന്ദ്രിയവൃത്തികളിലും അഹംവൃത്തി കളിലും ഏർപ്പെടാം. ഇന്ദ്രിയവൃത്തിയിലേർപ്പെട്ടാൽ അജ്ഞാനം, ആവരണം, ഭ്രാന്തി ഇവയിൽ ആണ്ടുപോകും. അഹം വൃത്തിയിൽ ഏർപ്പെട്ടാൽ പരോക്ഷജ്ഞാനം, ശോകനാശനം, അതിഹർഷം എന്നീ അനുഭവങ്ങളിൽകൂടി സാക്ഷാത്കരിക്കുന്നു. ഈ ചിദാ ഭാസൻ ജീവനും സാക്ഷിക്കുമിടയിൽ അങ്ങോട്ടുമിങ്ങോട്ടും ഓടി ക്കൊണ്ടിരിക്കും. ഇവിടെ 'കണ്ടാൽ' എന്നതിൽനിന്നും പ്രതി ബിംബമുഖം ബിംബമുഖമെന്ന നോക്കുന്നതുപോലെ ചിദാഭാസൻ

കൂടസ്ഥനെ ദീമുഖമായി നില്ക്കുന്ന എന്നൎത്ഥം. അപ്പോൾ അഹം വൃത്തിയിലേൎപ്പെട്ടിരിക്കുന്ന ചിദാഭാസൻ എന്നു മനസ്സിലാക്കണം. ഇവിടെ സാക്ഷിക്കു പ്രകാശമില്ല. അന്തഃകരണവിശിഷ്ടചൈതന്യമായ ജീവൻ വിഷയങ്ങളെ അറിയുന്നതിനു സാക്ഷിത്വം വേണ്ടതാണ്. ഇദംവൃത്തികൾ വിട്ട് അഹം വൃത്തിയിൽ നില്ക്കുന്ന ചിദാഭാസൻ കൂടസ്ഥനെ നേരിട്ടു കാണുകയാണിവിടെ ചെയ്യുന്നതു്.

പിന്നവരെന്നതാനായി—പ്രതിബിംബത്തിൽനിന്നും മടങ്ങുന്ന പ്രതിഫലന പ്രകാശവും ബിംബപ്രകാശവും മധ്യത്തിൽ ചേൎന്നൊന്നായി പ്രകാശിക്കുമ്പോൾ ബിംബമുഖം പ്രതിബിംബമുഖം എന്ന വ്യാജേന തന്നെത്താനെ കണ്ടുകൊള്ളുന്നമുറക്ക് ചിദാഭാസൻ കൂടസ്ഥനിൽ മറഞ്ഞ കൂടസ്ഥൻ സ്വയം പ്രകാശിക്കുമാറാകുന്നു.

ബ്രഹ്മമായ — ഘടാകാശ, മഹാകാശങ്ങളെപ്പോലെയാണ് കൂടസ്ഥനും, ബ്രഹ്മവും. അന്തഃകരണമാകുന്ന ഘടം ഉടഞ്ഞിട്ടു് ഘടാകാശവും മഹാകാശമായിത്തീരുന്നു.

പിറപ്പാറും—ജീവന്റെ ജനിമൃതിദുഃഖം ഇതോടെ തീരുന്നു. കാരണം താൻ മുമ്പുവച്ചുപുലൎത്തിയിരുന്ന ശരീരാദി പ്രപഞ്ചങ്ങളും ജനിമൃതി ദുഃഖങ്ങളും തന്റെ അജ്ഞാനദശയിൽ തോന്നിയ തോന്നലുകളായിരുന്നുവെന്നറിയുന്നു. സ്വപ്നക്കാഴ്ചകൾപോലെ അവയൊന്നും ഇപ്പോൾ തനിക്കില്ലാതായിത്തീൎന്നിരിക്കുന്നുവെന്നും അറിയുന്നു.

നിന്നെനി......ഭേ—സ്വരൂപമായ തന്റെ നിത്യസത്യമായ (ബ്രഹ്മ) സ്വരൂപത്തെ അറിഞ്ഞവൻ പിന്നീട് ജനിമൃതികൾക്കിരയായിത്തീരുന്നില്ല.

എന്നെ നീ...... ക്കൊതി— 'എന്നുടെ ജനിമരണങ്ങളൊടുങ്ങുന്നമാൎഗ്ഗമിന്നതെന്നനുഗ്രഹിച്ചാലുമേ? എന്നു നീ എന്നോടു കേട്ടതിനാൽ ഞാനീ പരമസത്യത്തെ നിനക്കുപദേശിച്ചതാണ്.

എന്നെത്താനല്ലോ, നാഥാ!, എന്നിനിജഡനെന്നായി,
തന്നെത്താനറിയാത്തോരായോരുണ്ടോമിജ്ജഗത്തിൽ
പിന്നെയിന്നവരെല്ലാരുമുണ്ടായ് നശിപ്പതെന്തേ?
നിന്നാലയംതേടുന്നോരെന്നോടിതെല്ലാം ചൊല്ലൂ. 21

എന്നെ—ദേഹമാണ് ഞാൻ എന്നിരിക്കുന്ന എന്നെ
ജഡൻ—അജ്ഞാനി

തന്നെത്താ...... തെന്തേ?—'നിന്നെ നീയറിവോനാകിലില്ലാത്മഹാനിയും തേ' എന്ന മുൻ ഗുരുമൊഴിക്കു ശിഷ്യൻ ഈ സംശയം ഉന്നയിക്കുകയാണു്.

എന്റെ ദേഹത്തെ നോക്കിയിട്ടാണ് നീ എന്നെ അജ്ഞാനി എന്നു പറഞ്ഞതു്. അതു ശരിയാണെങ്കിൽ തന്റെ ദേഹത്തെ താൻ എന്നറിയാത്ത അജ്ഞാനിയായോരുമില്ല താനും. പക്ഷെ 'നിന്നെ നീ അറിഞ്ഞാൽ നിനക്കു ഹാനിയില്ല' എന്നു നീ പറയുന്നതിനു വിപരീതമായി തന്റെ ദേഹം താനാണെന്നറിയുന്നവരെല്ലാവരും നശിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു ഈ സംശയം നിവൎത്തിച്ചു തരേണ്ടതാണു്.

ഇന്നാഥ, ദേഹം, ദേഹിയെന്നറിയുന്നോനാരോ?
പിന്നവനത്രേതന്നെയറിഞ്ഞോനാകുമെന്നാൽ,
ദേഹിയാര,തിസ്ഥൂലവസ്തുവല്ലാതെമേലെ–
ന്നൂഹിച്ചുശിഷ്യൻശങ്കകൈവിട്ടുകേട്ടാനപ്പോൾ
ക്ലേശിച്ചതെല്ലെന്നാലുമുള്ളിലാനന്ദംപൊങ്ങി
ദേശികൻഭാവംമാറിയോതിനാൻ പ്രസന്നനായ് 22

ദേഹം-ഈ സ്ഥൂലശരീരം.

ദേഹി-ഈ ദേഹത്തെ വഹിക്കുകയും ദേഹത്തെയും തന്നെത്തന്നെയും കാണുകയും ചെയ്യുന്നവൻ

ദേഹം ദേഹികളെ വിവേചിച്ചറിയാൻ ആൎക്കു കഴിയുന്നോ അവൻ തന്നെയും അറിയാൻ കഴിയുന്നവനായിരിക്കുമെന്നും ഗുരു ഉത്തരമായിപ്പറഞ്ഞു

ദേഹിയെന്നു പറയുന്നതു ഈ കാണുന്ന സ്ഥൂലശരീരത്തെയല്ലയോ എന്നു ശിഷ്യൻ യാതൊരുശ്രമവും കൂടാതെ ചോദിച്ചപ്പോൾ ഇത്രത്തോളം അവിദ്യാന്ധകാരത്തെ പറഞ്ഞുതീർത്തുള്ള പ്രയാസം വകവയ്ക്കാതെ പദാർത്ഥകാര്യങ്ങൾ അറിയാൻ താല്പര്യപ്പെട്ടതിൽ ശിഷ്യനോടു ഗുരുവിനു സന്തോഷം തോന്നുകയാണുണ്ടായതു്. എന്നിട്ടു് ആത്മജ്ഞാനം ഉപദേശിക്കുന്ന ഒരു ബ്രഹ്മജ്ഞാനിയുടെ ഗൗരവത്തിൽ ഉത്തരം പറയാൻ തുടങ്ങി

ദേഹമല്ലാതെ വേറെ ദേഹിയെക്കാണാത്ത നിൻ
മോഹസ്വപ്നത്തിൽക്കുടുങ്ങുമാറാവാതെ നോക്കൂ!
സ്വപ്നവും തോന്നാതുള്ള നിദ്രയെക്കണ്ടതാരോ?
ഇപ്പൊഴി 'ദേഹം ഞാനെ' ന്നോർത്തുള്ള നിന്നറിവുമേതോ? ൨൩

ദേഹ......നിൻ—ദേഹത്തെത്തന്നെ ദേഹിയെന്നു കരുതുന്ന നിന്റെ

മോഹ......നോക്കൂ—നേരറിയാതെ പത്തുപോലെ ഉറങ്ങിക്കിടക്കുമ്പോൾ സ്വപ്നം തോന്നിയതും അതിനെക്കണ്ടതു മാരാണു്.

സ്വപ്ന......ണ്ടതാരോ—നീ ഒന്നും അറിയാതെ ഉറങ്ങിയ നിദ്രക്കു സാക്ഷിയായി നിന്നിരുന്നതാരാണു്?

ഇപ്പൊഴി......മേതോ—ഉണർന്നിരിക്കുമ്പോൾ എല്ലാം അറിയാം എന്നു പറയുന്ന അറിവുപോലും ഏതാണു്?

ജാഗരം കണ്ടതൊന്നു ജാഗരജ്ഞാനം വിട്ടി-
ട്ടാഗ്രഹം പോലെ സ്വപ്നം കണ്ടതും, രണ്ടും മാറി
സുഷുപ്തിയും കണ്ടും നിത്യമുണ്ടൊരാറിവിലേ
ചിത്തത്തിലുദിക്കും, പിന്നെ മാഴ്കും, മേദതി! പോയി! ൨൪

ജാഗരം കണ്ടതൊന്നു—ഉണർന്നിരുന്നു ഈ വിഷയാദികളെ കണ്ടറിഞ്ഞതു ഞാൻ തന്നെ.

ജാഗര.......കണ്ടതും—ഉറങ്ങിയാൽ അതിനുമുമ്പ അനുഭവിച്ചറിഞ്ഞ വ്യാപാരങ്ങളെല്ലാം ഭിന്നസ്വപ്നങ്ങളായി മാറുന്നു. ഉറങ്ങുന്നതിനുമുമ്പുള്ള ഈ സ്വപ്നവും ഉറങ്ങുമ്പോഴുള്ള സ്വപ്നവും തമ്മിൽ വലിയ അന്തരം കാണാനില്ലാത്തതിനാൽ ആ ഗുണംപോലെ തന്നെ പറഞ്ഞു.

രണ്ടുംകൊ ..... വിഭ്രമ—ഉണർന്നിരിക്കുന്നതിനെയോ സ്വപ്നം കണ്ടതിനെയോ അനുഭവങ്ങളില്ലാത്ത ഉറക്കത്തെയോ അറിയുന്നു. ഇതെല്ലാം ഒരുപോലെ ഒരു സാക്ഷിയാൽ കാണപ്പെടുന്നതായിരുന്നിട്ടും അവയെല്ലാം ഏതോ വിരുദ്ധമായ പോലെ ഭ്രമിക്കുന്നു.

ചിന്തതി ..... ഭോഗതി—ശരീരം ... ഉദിച്ചുമറഞ്ഞു പോകുന്നതെന്നാലും ആരുടെ സ്വഭാവം? എല്ലാം എപ്പോഴുമുണ്ടാകും എന്നു തോന്നിക്കുന്നതിനു കാരണമെന്താണ്? ഗുരുവേ പറഞ്ഞാലും.

ഭൂരുഹശാഖാചന്ദ്രനെപ്പിറകേകാട്ടുവോർപോൽ
താരകാവലിചൂണ്ടിയരുന്ധതിയെക്കാട്ടുവോർപോൽ
സ്ഥൂലദേഹംമുൻകാട്ടി, സൂക്ഷ്മരൂപമാമാദി
മൂലത്തെപ്പിന്പുകാട്ടാനായ്ഗുരുവാരംഭിച്ചാൻ. 25

ഭൂരുഹ.......വോർപോൽ—ഭൂമിയിൽ വൃക്ഷക്കൊമ്പുകളെ അടയാളത്തിനു ചൂണ്ടിക്കാണിച്ച് ആകാശത്തു നില്ക്കുന്ന പിറയെ കാണിച്ചുകൊടുക്കുന്നവരെപ്പോലെയും ശാഖാചന്ദ്രന്യായത്തെപ്പറഞ്ഞിരിക്കുന്നു.

താരകാ ... ..വോർപോൽ-ചെറുതായ അരുന്ധതി നക്ഷത്രത്തെക്കാണിക്കാൻ അതിനടുത്തുള്ള ഒരു വലിയ നക്ഷത്രത്തെയോ നക്ഷത്രക്കൂട്ടത്തെയോ അടയാളമാക്കിക്കൊള്ളുന്നവരെപ്പോലെ അറിയാൻ ബുദ്ധിമുട്ടുകൂടുതൽ ഉള്ളതിനെ പറയാൻ ആദ്യം കഷ്ടമെങ്കിലും ബുദ്ധിമുട്ടു കുറഞ്ഞ ഒരു ദൃഷ്ടാന്തത്തെ സ്വീകരിക്കുന്നു.

അരുന്ധതീ ദർശനന്യായപ്രകാരം ഉപദേശം ആരംഭിക്കുന്നുവെന്നർത്ഥം.

സ്ഥൂല......ഷിച്ചാർ-ശ്രുപം പ്രത്യക്ഷപ്പെട്ടു നില്ക്കുന്നതു് അരൂപമെന്നുകാണിക്കാനാണു്. സ്ഥൂലദേഹംകൊണ്ടുള്ള പ്രയോജനം സൂക്ഷ്മശരീരത്തെ വെളിപ്പെടുത്തുകമാത്രമാണു്. രൂപരൂപത്തിൽകൂടി അരൂപരൂപത്തെ കാണാനാതോടെ അതും നശ്വരമാണെന്നറിയാനിടയായി തന്റെ അതീതമായ അരൂപാരൂപത്തെ സാക്ഷാത്കരിക്കുകയും ചെയ്യുന്നു. ഇപ്രകാരം ഈ പ്രപഞ്ചസൃഷ്ടിയിൽ ക്രമീകൃതമായ ഒരു ജീവാത്മാവിനു സൃഷ്ടിയെക്കൂട്ടിപിടിച്ചുകൊണ്ടുതന്നെ സാക്ഷാൽക്കരിക്കേണ്ടുന്നതിനെ സത്ഗുരു ഉപദേശിക്കാൻ തുടങ്ങി. ശരീരാദിപ്രപഞ്ചതത്വങ്ങളെ പറഞ്ഞിട്ടു് എല്ലാതത്വങ്ങൾക്കും സാക്ഷിയായും അജ്ഞാനാൽ മറയ്ക്കപ്പെട്ടിരിക്കുന്നതുമായ വസ്തുവിനെ കാണിച്ചുകൊടുക്കുന്നു എന്നർത്ഥം.

അധ്യാരോപാപവാദവുമെന്നുള്ള—
യുക്തിയാലെല്ലാം ബന്ധമോക്ഷങ്ങളും വേദാന്തങ്ങളും
മിഥ്യയാമാരോപത്താൽ ബന്ധംപോലപവാദാൽ
മുക്തിയുമുണ്ടാമാദ്യമാരോപമെന്തെന്നതാം. 26

ആരോപം—ബ്രഹ്മവസ്തുവിൽ അജ്ഞാനത്താൽ ജീവേശ്വരജഗത്ഭേദങ്ങളെ (കയറ്റിൽ പാമ്പിനെയെന്നപോലെ) തോന്നിയതിനു ആരോപമെന്നു പറയുന്നു.

അപവാദം—ശാസ്ത്രയുക്തികൾകൊണ്ടു് ആരോപത്തെ നിഷേധിച്ചു് വാസ്തവത്തെ വെളിപ്പെടുത്തുന്നതിനു അപവാദയുക്തി എന്നു പറയുന്നു.

ആരോപം ബന്ധത്തിനും അപവാദം മോചനത്തിനും ഹേതുവായി നില്ക്കുന്നു.

കല്പന,യധ്യാരോപ,മധ്യാസമിവയെല്ലാ
മപ്പനേ! പര്യായശബ്ദങ്ങളെന്നറിഞ്ഞാലും.

ഒന്നിനെവേറൊന്നായ്ചിത്തത്തിൽതോന്നിക്കുന്ന
തെന്നംനിയിതിന്നർത്ഥംനല്ലപോൽഗ്രഹിച്ചിട്ടു;
പാശത്തിൽപാമ്പിനേയുംകുററിയിൽകള്ളനേയും
കാനലിലപ്പുമിടംവണ്ണങ്ങൾവ്യോമത്തിലും
തോന്നിക്കൊള്ളുന്നപോലെയൊന്നിനെമറെറാന്നായി-
ട്ടുന്നനാതധ്യാരോപമെന്നറിഞ്ഞാലുംപുത്രാ! 27

കല്പന.......ഞ്ഞാലും—സങ്കല്പം, അദ്ധ്യാരോപം തോന്നൽ ഇവ യെല്ലാംതന്നെ മിഥ്യാപ്രതീതിയാണു്.

ഒന്നിനെ.......ച്ചിട്ടു—കയററിനെ കണ്ടിട്ടു പാമ്പാണെന്നുണ്ടായ സങ്കല്പമത്രെ അദ്ധ്യാരോപം. കയററിൽ പാമ്പിനെ തോന്നിപ്പിച്ചതും കുററിയിൽ കള്ളനെത്തോന്നിപ്പിച്ചതും മരുഭൂമിയിൽ ജലത്തെത്തോന്നിപ്പിച്ചതും ആകാശത്തിൽ കൂടാരത്തേയും നിറത്തേയും തോന്നിപ്പിച്ചതും ഈ സങ്കല്പദോഷം മാത്രമാണു്.

കല്പിച്ചിരിക്കുന്നനാമരൂപങ്ങൾ രണ്ടുമില്ലാ-
തൊപ്പമായ് രണ്ടുമൊറെറാന്നായറിവാളിയായ് നില്ക്കും
അപ്പരബ്രഹ്മത്തിങ്കലീട്ടവികാരങ്ങ-
ളെല്ലേപ്പോഴും ജനിപ്പുതു കല്പനകൊണ്ടെന്നോർക്ക. 28

കല്പിച്ചി.......ങ്ങൾ — കാരണവസ്തുവായ സ്വർണ്ണത്തിൽ കാര്യങ്ങളായ ആഭരണങ്ങളെ കല്പിക്കുന്നതുപോലെ അസ്തി, ഭാതി, പ്രിയസ്വരൂപത്തിലുള്ള ബ്രഹ്മമായ കാരണവസ്തുവിൽ കാര്യങ്ങളായ നാമരൂപങ്ങൾ ആരോപിതമെന്നു പറയുന്നു. ഈ പരമാർത്ഥത്തെ അദ്ധ്യാത്മവിചാരം പാനയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

കാരണംതന്നെ കാര്യമായിടുന്ന
നാമരൂപാദികൊണ്ടെന്നറികെടോ
അതുകൊണ്ടുജഗത്തിനാം കാരണം
പരമാത്മസ്വരൂപമറിയണം
കാണുന്നീലയോമൃത്സുവർണ്ണാദികൾ

ഘടകണ്ഡഘരൂപമാകുന്നതും
മൃത്തുകൊണ്ടു ചമച്ചഘടത്തിങ്കൽ
മൃത്തല്ലാതന്യമെന്തു താനുള്ളതും.

രണ്ടുമ ......നില്ക്കും—നാമരൂപങ്ങൾ രണ്ടും നിശ്ശേഷം മാഞ്ഞാലുള്ള അവസ്ഥയെ ഓൎമ്മിക്കുക. ശേഷിക്കുന്നതു് അറിവു മാത്രം. ഈ അറിവിന്റെ പ്രകാശം ബ്രഹ്മത്തിന്റെ സ്വരൂപമായിനില്ക്കും.

അപ്പുറ ......ണോർക്കു— ഈ കാണപ്പെടുന്ന ശരീരാദി പ്രപഞ്ചങ്ങളെല്ലാം പഞ്ചഭൂതവികാരജന്യമാണു്. ആദികാരണവും ഏകവുമായ ബ്രഹ്മത്തിങ്കൽ ഉണ്ടാകുന്ന തോന്നലുകൾ മാത്രമാണു് പഞ്ചഭൂതവികാരങ്ങൾ. പഞ്ചഭൂതവികാരങ്ങളെന്നു പറഞ്ഞതിനാൽ സത്യത്തിൽ പഞ്ചഭൂതങ്ങളൊന്നുമില്ലെന്നർത്ഥം. അതിനാലാണു് തോന്നുന്നതു് എന്നു പറഞ്ഞതു്. അങ്ങനെ ഈ വിശ്വസൃഷ്ടി ഭാവനയുടെ സന്താനമായി, ഭാവനകളിൽ ഒതുങ്ങിനില്ക്കുന്നതുമാത്രമാണു്.

ഇങ്ങനെയുണ്ടാകുന്നിതു സങ്കല്പമെല്ലാംകൂട്ടി-
ടങ്ങനെയനാദികളാം ജീവന്മാരെല്ലാമൊന്നാം
സൃഷ്ടിക്കു പാകപ്പെട്ടിരുന്നൊരവ്യക്തത്തിങ്കലപ്പോൾ
തത്വമാകിയതിന്റെയരുൾവീക്ഷണത്താലെ
മുൻ, മൂലപ്രകൃതിക്കൊരു, വ്യക്തഭാവം പോയ്
തന്മുന്നുഗുണങ്ങളും വ്യക്തമായ് വിജൃംഭിച്ചു. 29

അനാദി—ആദിയില്ലാത്ത എന്നു സാധാരണ അർത്ഥം പറയാറുണ്ടെങ്കിലും ആദിയല്ലാത്ത എന്നതാണു് ശരി. മുമ്പിനാലേ ഇല്ലാത്തതാണു് പിന്നീടു് ആരംഭിച്ചുണ്ടാകുന്നതു്. ജീവന്മാർ ഇടക്കുണ്ടായി അഴിയുന്നവയല്ലാത്തതിനാൽ അവൎക്കു് ആദിത്വമില്ല. അക്കാരണത്താൽ ആദിവസ്തുക്കളുമല്ല. അതിനാൽ ആദിയല്ലാത്ത എന്നു അർത്ഥം പറഞ്ഞു. ആദിവസ്തു പുത്തനല്ല. ഏററവും പഴയതാണു്. ഏതൊന്നാണോ സർവ്വത്തിനും മുമ്പേയുള്ളതാ

അതാണു് ആദിവസ്തു. അതു സർവ്വത്തിനും ഹേതുവായിരിക്കുന്നതിനാൽ അനശ്വരവുമാണു്. എല്ലാ ആദിമദ്ധ്യാന്തങ്ങൾക്കും ഈ ആദി ആധാരമായിരിക്കുന്നു. ഈ ആദിക്കു് വേറെ (മുമ്പു്) ഒരു ആദിയില്ലാത്ത കാരണത്താൽ ഈ ആദി അനാദിയുമാകുന്നു. തനിക്കാദിയായി വേറൊന്നുള്ളപക്ഷം ഈ ആദി ആദിയായിരിക്കാൻ ഇടയുമില്ലല്ലോ. അപ്പോൾ ആദിയില്ലാത്ത ആദി (ആദ്യവസ്തു) വാണു് ആദി. ജീവന്മാർ ഈ ആദിയല്ലാത്തതിനാൽ ആ ഹേതുവിൽ ആദിയല്ലാത്തതു് എന്ന അർത്ഥത്തിൽ അനാദികളെന്നു പറഞ്ഞിരിക്കുന്നു.

ജീവന്മാ.......ത്തികൾ—സർവ്വജീവരാശികളും ഒന്നിച്ചു ഒരു പൊതുവായ സുഷുപ്തിയിൽ ലയിച്ചു് ഏകമെന്നായി നിന്നാലെങ്ങനെയോ അതുപോലെയുള്ള അവ്യക്തസ്വരൂപത്തിൽ.

കാലതത്വം—അറിവില്ലായ്മയാകുന്ന അവിദ്യയും വസ്തുവിനെ എത്തുപെടാത്ത അവസ്ഥയും കൂടിച്ചേർന്നാണു് ഒരു സെക്കൻറുത്ഭവിക്കുന്നതു്. വസ്തു നിശ്ചഞ്ചലമായതിനാൽ വസ്തുവിനെ എത്തുപെട്ടാൽ കാലം നിലയ്ക്കുന്നു. അപ്പോൾ ഒരു സെക്കൻറിന്റെ ആധാരം നിശ്ചഞ്ചലാവസ്ഥതന്നെയായിരിക്കണം. അങ്ങനെ നിശ്ചഞ്ചലാവസ്ഥയിൽ ആരോപിതമായ അവിദ്യകൊണ്ടേർപ്പെട്ടതാണു കാലം. ഇപ്രകാരം വസ്തു എപ്പോഴും കാലത്താൽ മറയ്ക്കപ്പെട്ടും കാലം ഇല്ലെന്നിടത്തുമാത്രം എത്തുപെടുമെന്നുള്ളതായും ഇരിക്കുന്നു. ഒരു ചിന്ത അവസാനിക്കുന്നതിനും അടുത്ത ചിന്ത ആരംഭിക്കുന്നതിനും ഇടയ്ക്കുള്ള വിടവിൽ ഈശ്വരൻ ഇരിക്കുന്നു. പക്ഷെ ഈ വിടവു് നമുക്കെത്തുപെടുന്നില്ല. അതിനാൽ അവിടെ കാലം ഉദയം ചെയ്യുന്നു. അങ്ങനെ ഈശ്വരനിൽനിന്നും കാലം ഉല്പത്തിയാകുന്നു. സത്യത്തിൽ അകർത്താവായ ഈശ്വരനിൽ സൃഷ്ടിസ്ഥിതി സംഹാരകർത്തൃത്വങ്ങളെ ആരോപിക്കുന്നതു് ഈ കാലവിശേഷമാണു്. എതുപോലെയെന്നാൽ:

"കുതിരകളെയൊരിക്കൽ തന്നെ ചേർത്താൽ രഥത്തിൽ
കതിരവനലിനന്നോ നിത്യവുംവന്നുപോകും"
(കാളിദാസൻ)

സൂര്യൻ സർവ്വദാ നിന്നനിലയിൽതന്നെ നില്ക്കവേ ഉദയാസ്തമനങ്ങളും കാലങ്ങളും അതിൽ ആരോപിക്കപ്പെടുന്നതുപോലെ. ഭാവഭേദങ്ങളും കാലവ്യത്യാസക്രമങ്ങളും സർവ്വവും ഭൂമിയെ ആസ്പദമാക്കിയുള്ളതാണ്. എങ്കിലും കാരണക്കാരനായി ചൂണ്ടിക്കാണിക്കുന്നതു സൂര്യനെയാണ്. ഈ ആരോപണം തെറ്റല്ലേ? തെറ്റുതന്നെ. പക്ഷേ അതിൽ ഒരു ശരിയുമുണ്ട്. സൂര്യൻ ആകർഷിക്കുന്ന ഭൂമിയെയല്ലാതെ സൂര്യൻ ആകർഷിക്കാത്ത ഭൂമിയെ സംബന്ധിച്ചുള്ള വ്യതിയാനങ്ങളെ സൂര്യനിൽ ആരോപിച്ചിട്ടില്ല. സൂര്യന്റെ ആകർഷണത്താൽ ചേഷ്ടിക്കുന്ന ഭൂമി സൂര്യന്റെ അംശമായും സൂര്യപദവിയുള്ളതായിട്ടും തന്നെ വിചാരിക്കപ്പെടണം. ആത്മാവിന്റെ ആകർഷണത്തിൽപ്പെട്ടാൽ മാത്രം ഉണ്ടെന്നും ഇല്ലെന്നും ആവുന്ന ദേഹാദിപ്രപഞ്ചത്തെ തനിയെ നിറുത്തി ലോകത്തിൽ എന്തു സംസാരിക്കാൻ? അതു തനിയെ നില്ക്കുന്നതാണോ? അതിനൊരു സ്വന്തം പദവിയുണ്ടോ? സ്ഥായിനിലയുണ്ടോ? അതില്ലെങ്കിൽ ഇതുണ്ടോ? എന്നാൽ ഇതില്ലെങ്കിലും അതില്ലാതെ വരുന്നില്ല. ഇപ്പറഞ്ഞ പരമാർത്ഥങ്ങളുടെ പശ്ചാത്തലത്തിൽ കർത്താവായ ഈശ്വരനെ കാലതത്ത്വം എന്നു വിശേഷിപ്പിച്ചു.

ഈശ്വരൻ—ബ്രഹ്മം വിദ്യാരൂപമായയിൽ പ്രതിബിംബിക്കുമ്പോൾ ആ മായാസഹിതചൈതന്യം ഈശ്വരൻ എന്നു പറയപ്പെടുന്നു.

വൃത്തിരഹിതചൈതന്യം = ബ്രഹ്മം

വൃത്തിസഹിതചൈതന്യം = ഈശ്വരൻ. രണ്ടും ഒന്നുതന്നെ ഭാവവ്യത്യാസം മാത്രം.

മായയിൽ പ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലായവൻ

മായയെത്തന്നധീനയാക്കിക്കൊണ്ടു
മായത്തങ്ങൾ പലതരം കാട്ടുന്നു.

ഈശ്വരപ്രതിബിംബംവീഴുമ്പോൾ മായ ഏററവും പരിശുദ്ധമായതുകൊണ്ടു് ഈശ്വരനെ മായ മറയ്ക്കുന്നില്ല. എങ്ങനെയെന്നാൽ:

സൂര്യരശ്മി കരിക്കട്ടയിലല്ലാതെ വജ്രക്കട്ടയിൽ പ്രകാശിക്കുമ്പോൾ എന്നപോലെ ഈശ്വരനിൽ തട്ടുന്ന ആഭാസചൈതന്യം അന്തഃകരണ അവിദ്യാസമ്പർക്കത്താൽ മലിനപ്പെട്ടു എന്നില്ലാതെയും ഈശ്വരനെ മറച്ചു എന്നില്ലാതെയും സ്വയം സ്വച്ഛമായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഈപ്രകാരം മായയിൽ പ്രതിഫലിച്ചു നിന്നുകൊണ്ടു് തന്റെ സാന്നിധ്യത്താൽ മാത്രം എല്ലാ വസ്തുവിനെയും അതതിന്റെ നിജസ്വഭാവത്തിൽ വിളക്കം ചെയ്യുന്നില്ലുന്ന ചൈതന്യവസ്തുവത്രെ ഈശ്വരൻ.

അരുൾ—ഈശ്വരവിലാസം. ഈശ്വരന്റെ ഊർജ്ജസ്വരൂപമാകുന്നതും വിശേഷസ്വരൂപമാകുന്നതും സകളകേവലാവസ്ഥകളെ ധ്വംസനം ചെയ്യുന്നതുമായ അവസ്ഥയെ അരുൾ എന്നു പറയുന്നു

അരുൾവീക്ഷണം—ഈശ്വരവിലാസത്തിന്റെ സാന്നിധ്യം.

മൂലപ്രകൃതി—ബ്രഹ്മം നിരുപാധികചൈതന്യവസ്തുവാണു്. അതു് ഭാവാതീതവും നിത്യമുക്തവുമാണു്. ചൈതന്യമോ? നിരാശ്രയവും നിരാലംബവും നിറവുററിരിക്കുന്നതും മററെല്ലാത്തിനും ആശ്രയവും പ്രകാശരൂപിയുമാണു്. ഈ ചൈതന്യത്തെ ആശ്രയിച്ചാണു് ഈ കാണപ്പെടുന്നതുകൾ നിലനില്ക്കുന്നതു്. ബ്രഹ്മത്തിനു് പ്രത്യേക ഉപാധിയില്ല. അഖണ്ഡപരിപൂർണ്ണ സച്ചിദാനന്ദമായി പ്രകാശിക്കുന്ന ഈ ബ്രഹ്മവസ്തുവിൽ കയററിൽ പാമ്പു ആരോപിതമായി തോന്നുന്നപോലെ മൂലപ്രകൃതി എന്നൊരു ശക്തി വിവർത്തമായി ചേഷ്ടിച്ചു.

ബ്രഹ്മചൈതന്യം അതിന്റെ വൃത്തിസഹിതാവസ്ഥയിൽ മൂന്നു ഭാവത്തിൽ നില്ക്കുന്നു.

ചൈതന്യം—പുരുഷൻ
ചൈതന്യചിൽശക്തി—ഭാര്യ
മായാചിൽശക്തി—ജോലിക്കാരി
} പുരുഷന്റെ ചോറുണ്ണുന്ന ഭാര്യക്കും വേലക്കാരിക്കും രണ്ടു ബന്ധമാണ്.

അതുപോലെ ചൈതന്യചിൽശക്തിക്കും ആധാരം ചൈതന്യവസ്തുതന്നെയാണ്. ഇതിൽ ഭാര്യയുടെ സ്ഥാനത്തുള്ള ചൈതന്യചിൽശക്തിയത്രേ മൂലപ്രകൃതി.

അവ്യക്തസ്വഭാവം—നിർഗ്ഗുണബ്രഹ്മത്തിങ്കൽ സഗുണത്വം ആരോപിച്ചാലും ഈ സഗുണത്വം വസ്തുവിനെ ബാധിക്കുന്നില്ല. പ്രതിബിംബമായ മായയെച്ചേർന്നു നില്ക്കുന്നതേയുള്ളു. മായയിൽ പ്രതിബിംബിക്കുന്നതിനുമുമ്പ് മൂലപ്രകൃതിയെന്നു വ്യവഹരിക്കപ്പെടുന്ന ചൈതന്യചിൽശക്തി അവ്യക്തമായിരുന്നു. കാരണം അതു ശക്തിയായതിനാൽ സഗുണമായിരുന്നാലും ഗുണങ്ങൾ സാമ്യാവസ്ഥയിലിരുന്നതിനാൽ, ഇപ്രകാരം മൂലപ്രകൃതി അവ്യക്തമായിരുന്നു എന്നു പറയപ്പെട്ടു. ഈ അവ്യക്തസ്വഭാവത്തെപ്പററി പഞ്ചദശിയിൽക്കൂടി വേദാരണ്യസ്വാമികൾ പറയുന്നതിപ്രകാരമാണ്:—

"ചിദാനന്ദസ്വരൂപമായിടും ബ്രഹ്മത്തിന്റെ
പ്രതിബിംബത്തിനോടുകൂടിച്ചേർന്നിരിപ്പതും
സത്വരജസ്തമസ്സിൻ സാമ്യാവസ്ഥപൂണ്ടതും
ഖ്യാതമാം പ്രകൃതിതാനതല്ലോരണ്ടുവിധം?"

തൻമൂന്നുഗുണങ്ങളും—മൂലപ്രകൃതിയുടെ സാത്വികം, രാജസം, താമസം എന്നീ മൂന്നു ഗുണങ്ങളും.

വ്യക്തമായ് വിജൃംഭിച്ചു—വകതിരിച്ചറിയത്തക്കവണ്ണം പ്രകാശിച്ചു.

ശുദ്ധവെൺമയും ചെമ്പിൻവർണ്ണം പിൻകറുപ്പും താൻ
സാത്വികം, രാജസം, മേൽതാമസമെന്നീമൂന്നും
ശുദ്ധമോടഴുക്കിമട്ടെന്നമീഗുണം മൂന്നു—
മൊത്തിരുന്നാലുമൊന്നുമുദ്യോതമായ് മികച്ചീടും. 80

സാത്വികം—ശുദ്ധവെളുപ്പ്. ശുദ്ധകണ്ണാടിയിൽ സൂര്യൻ പ്രതിബിംബിക്കുന്നപോലെ ഈശ്വരചൈതന്യം ഉണ്ടാകുന്നു.

രാജസം-സൂര്യൻ കലങ്ങൾ വെള്ളത്തിലെന്നപോലെ ചൈതന്യം മായയിൽ പ്രകാശിക്കുന്നു

താമസമായയിൽ ചെളിവെള്ളത്തിലെന്നപോലെ പ്രകാശിക്കുന്നു.

ത്രിഗുണങ്ങളും തുല്യങ്ങളായിത്തന്നെ ഇരുന്നാലും ഏതെങ്കിലും ഒരു ഗുണം മുന്തിനില്ക്കും. (ഈശ്വരാരാധനം വിക്ഷണമർപ്പെട്ട പോഴും) ഏതെങ്കിലും ഒന്ന മികച്ചുകാണുന്ന അവസ്ഥയിലേ അവ്യക്തം വ്യക്തമാകുന്നുള്ളൂ.

ചൊല്ലുമിമാർഗ്ഗം ചില,രന്യരുമപേക്ഷം
ചൊല്ലു,മവ്യക്തം താൻമഹത്തത്ത്വമാകുമെന്നും
ദേഹത്തെയുപേക്ഷിച്ചു ദേഹിയോവ്യക്തംപെട്ട
വിത്തവശേഷിക്കുംമട്ടവ്യക്തമായ് ശേഷിക്കും;
അക്ഷയകതിത്താൽപോലവ്യക്തം വിജൃംഭിച്ചു
നില്ക്കുമമഹത്തത്ത്വമെന്നും നീയറിഞ്ഞിട്ടു.
ഇമ്മഹത്തത്ത്വത്തിങ്കലുണ്ടായോരഹങ്കാരം
താൻമൂളക്കും ഗുണങ്ങളാം മൂലാവലിയോടേ.
സത്വമാശുദ്ധംവെളുപ്പാം വിളക്കൊളിപോലെ,
കത്തിടും ജ്വാലയെപ്പോൾരാജസം ചുവപ്പാകാ
താമസംകറുപ്പത്രേയഴുക്കിൻ നിറംപോലെ
ധൂമപോയ്‌വിളക്കെരിഞ്ഞുററ്റും കരിയുംപോൽ. 81

ആദ്യം മായ ബാധിക്കുന്നതിനു നിദാനമായ ഈ അവ്യക്തം മായയെ സാധിക്കുന്ന (നിവർത്തിക്കുന്ന) സാക്ഷാല്ക്കാരത്തിന് ഒടുവിൽ വിഘ്നമായി നില്ക്കുന്നതും അറിയേണ്ടതാണ്.

നിദ്രകൊണ്ടുള്ളഭേദം ചിത്തത്തി-
ന്നതുതന്നെലയമെന്നു തോന്നുന്നു.

ഈ ലയം കൊണ്ടു കുറിക്കപ്പെടുന്നതു് അവ്യക്തമാണ്.

നിദ്രയ്ക്കുംകൂടി സാക്ഷിതാനെന്നോർത്തു
ലയമാത്രപരിഹരിച്ചിടണം.

(അദ്ധ്യാത്മവിചാരം—പാന)

എന്ന് നിവാരണമാർഗ്ഗവും പറഞ്ഞിരിക്കുന്നു. എല്ലാ മായാകാര്യങ്ങളും അവ്യക്തം വിജൃംഭിച്ചുണ്ടാകുന്നതാണല്ലോ. അതിനാൽ ഈ വിജൃംഭിത സൃഷ്ടികാര്യങ്ങളെല്ലാം ഒഴിഞ്ഞു് അവയെല്ലാം ഹേതുവായിനിന്ന അവ്യക്ത മൂലപ്രകൃതിയിൽ വീണ്ടും വന്നടങ്ങുന്നതായറിയപ്പെട്ടും. വിത്തും വൃക്ഷവും പോലെ അവ്യക്ത, വ്യക്തങ്ങൾ പരസ്പരഹേതുക്കളാണെന്നു പറയപ്പെട്ടിരിക്കുന്നു. അങ്ങനെ ഉണ്ടായി ഇല്ലാതാകുന്ന ഈ രണ്ടിനേയും ഒഴിക്കുമ്പോൾ അവശേഷിക്കുന്നതു് ഏകവും അഴിവില്ലാത്തതുമായ ബ്രഹ്മവസ്തുമാത്രം.

ഈപ്രകാരമുള്ള അവ്യക്തം വിജൃംഭിച്ചു് മഹത്തത്ത്വമായി, മഹത്തത്ത്വം തന്നെ അഹങ്കാരമായി സാത്വികം, രാജസം, താമസം എന്നീ ത്രിഗുണങ്ങൾക്കു ബീജമായി നില്ക്കുകയും ചെയ്യുന്നു.

താനേതാനായ ബ്രഹ്മവസ്തു സ്വയംതന്നെ നോക്കിയയിടത്തു് താൻ തന്നെത്തന്നെ അന്യമായിക്കണ്ടു. തനിക്കു താൻ (നഷ്ടം വന്നു്) ഇല്ലാതാവുകയും ചെയ്തു. ഇങ്ങനെ താൻ തന്നെവിട്ടു് അന്യങ്ങളെക്കണ്ടിടത്തു് അവ്യക്തം ജാതമായി. മായ ഇതിന്റെ ഭവിഷ്യത്തായതിനാൽ മായയ്ക്കുല്പത്തിയില്ലെന്നു വിധിക്കേണ്ടിവന്നു. കാരണം ബ്രഹ്മം നിത്യസ്വതന്ത്രമായതിനാൽ അതിൽനിന്നു മായ ജനിക്കാനിടയില്ല. അവ്യക്തം സ്വയം സ്വതന്ത്രമല്ലാത്തതിനാൽ ഇനിയൊരു വസ്തുവിനു തന്നിൽ ഉല്പത്തിക്കിടം കൊടുക്കാൻ സ്വാതന്ത്ര്യവുമില്ല. ഏതായാലും മായയ്ക്കു് തല്ക്കാല സത്യമെങ്കിലും നിഷേധിക്കാനാവത്തതിനാൽ അതിനെ അനിർവ്വചനീയ ഖ്യാതി എന്നു കണക്കിലെടുത്തു. ഉല്പത്തിയില്ലാതിരുന്നാലും മായയ്ക്കു നാശമുണ്ടു്. സാക്ഷാത്ക്കാരത്തിനിതാവശ്യവുമാണു്. ഇല്ലെങ്കിൽ ശൂന്യത്തിൽ എത്തിച്ചേരും.

മുൻപറഞ്ഞ മാതിരി തന്നെത്തന്നെ അന്ന്യങ്ങളായിക്കണ്ടെപ്പോൾ തന്നെ വിസ്മരിച്ചുപോയയിടത്തു സങ്കല്പമുദയം ചെയ്യുന്നു. താൻതന്നെ ഓൎമ്മിച്ച ഹേതുവാൽ തന്നെ താൻതന്നെ മറന്നവനായി. താൻ തന്നെക്കൂടാത്ത അന്ന്യങ്ങളെക്കണ്ടതിനാൽ ഭ്രാന്തിയും ഫലമായി. ഈ സ്മൃതി, വിസ്മൃതി, ഭ്രാന്തികൾ ഏകസ്ഥാനത്തു് ഏകകാലത്തുതന്നെ സംഭവിക്കുന്നു എന്നു ചിന്തിച്ചറിയേണ്ടതാണു്.

ഇഗ്ഗുണങ്ങളിൽ ചിത്തിൻഛായയെത്തോന്നും വിൺപോ-
ലിഗ്ഗുണങ്ങളിൽ ശുദ്ധസാത്വികംമായയാകും:
മത്തിതിലെങ്ങും പ്രതിബിംബിച്ചിടുന്ന ബ്രഹ്മ-
വസ്തുവു,മന്തൎയ്യാമിയെന്നുകേളിതിൻനാമം;
തന്നെവിട്ടുകന്നതൽക്കാരണം മറന്നെങ്ങു-
മന്ന്യേക്ഷണത്തെക്കൊണ്ടഖിലംജീവന്മാരും
ഓൎമ്മിക്കാൻനിമിത്തമായവക്ത്രതന്ത്രവാദി
കാരണങ്ങളെന്നൽകുംകാരണക്കാരനായി,
മായയിൽച്ചേൎന്നിരുന്നുംചെയ്താൻസൃഷ്ടിസ്ഥിതി
സംഹാരസൂത്രംകാട്ടിജീവനിൽവാഴുമീശൻ. 32

ഇഗ്ഗുണ..........വിൺപോൽ— ഈ മൂന്നു ഗുണങ്ങളിലും ആകാശംപോലെ വ്യാപകമായും ശുഭ്രമായും ഉള്ള ചിത്തിന്റെ പ്രതിബിംബം ഭാസിക്കുന്നു.

ഇഗ്ഗുണ.... .. ....മായയാകും—ശുദ്ധസാത്വികത്തിൽ തോന്നുന്ന (ചിത്തിന്റെ) പ്രതിബിംബത്തെ മായയെന്നു പറയുന്നു.

മത്തിതി.......നാമം—മായയിൽ നിറഞ്ഞു പ്രതിബിംബിക്കുന്ന ബ്രഹ്മത്തെ അന്തൎയ്യാമിയെന്നു പറയുന്നു. (ഉള്ളിൽ നിറഞ്ഞിരിക്കുന്നതിനാൽ)

തന്നെവി ...... വാഴുമീശൻ—ഞാൻ എന്നതു് ജീവനും ഈശ്വരനും അധികരിച്ചുനില്ക്കുന്നു. രണ്ടിനും ആധാരമായുമിരിക്കുന്നു. ഞാൻ എന്നതാണു് ഉള്ള വസ്തു എന്നു് എപ്പോൾ സ്വരൂ

പികരിക്കുന്നുവോ അപ്പോൾ തന്റെ നിജസ്വരൂപത്തെ അറിയും. ഞാൻ മഹത്താണ്. എന്നാൽ ഉപാധി എന്ന ദുഷമായ അവസ്ഥയാൽ മൂടപ്പെട്ടിരിക്കുന്നു. പുളിങ്കുരുവിൽ പുളി അമഞ്ഞിരിക്കുന്നതുപോലെ. പുളിങ്കുരുവിനെ ഭൂമിയിൽനട്ടാൽ അതുവലുതാകുന്നു. ജീവപ്രകാശത്തെ ഈശ്വരപ്രകാശത്തിൽ ചേർത്തിയാൽ ബ്രഹ്മസ്വരൂപമായിത്തന്നെ തീരും. ഇപ്രകാരം താൻ നിത്യസത്യമായ ബ്രഹ്മസ്വരൂപത്തെവിട്ട് ഒരു കാലത്തും പിരിഞ്ഞിട്ടില്ലാ എന്നറിയാത്തവനാകയാൽ പിരിഞ്ഞവനായിത്തീരുന്നു. അതിനാൽ ബ്രഹ്മത്തിന്റെ സ്വരൂപമായസുഖം തനിക്കില്ലാതെയാവുന്നു. ഈ വിരഹദുഃഖശാന്തിക്കായി താൻ സുഖത്തെ അന്വേഷിക്കുന്നു. സുഖത്തെ ഇഷ്ടപ്പെടാത്ത ഒരു ജീവിയും ഇതുവരെ ജനിച്ചിട്ടില്ലാത്തതിനു കാരണം ഇതാണ്. ഇപ്രകാരം ജനനനിമിഷം മുതൽ സുഖത്തെ ആരായുന്ന ജീവന്മാർ മാർഗ്ഗമില്ലാതെ ജീവസംസ്കാരത്തിൽതന്നെ അലഞ്ഞുതിരിയുന്നു. ഈ ജീവന്മാരുടെ ബന്ധവിനിർമ്മുക്തിക്കുപായമായിട്ടാണ് ശരീരാദിപ്രപഞ്ചങ്ങൾ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. സത്യമേത് മിഥ്യയേതെന്നും തിരിഞ്ഞുകിട്ടാതെ അവ്യക്തതയിൽപെട്ടു നട്ടംതിരിയുന്ന ജീവന്മാർക്ക് സത്യത്തെ അറിഞ്ഞു പ്രാപിച്ചുകൊള്ളുവാൻ ഉപായമായി അസത്യത്തെ പ്രദർശിപ്പിച്ചിരിക്കുന്നതാണ് ഈ ശരീരാദിപ്രപഞ്ചം. സ്വസ്വരൂപത്തെ ഓർമ്മിക്കാനും അന്വേഷിച്ചു പ്രാപിക്കാനും ഏക നിമിത്തം ഈ ദൃശ്യങ്ങൾതന്നെ. ആത്മാവ് ജീവേശ്വരന്മാരായി അംശിക്കപ്പെട്ടിരിക്കുന്നു. ആത്മാവിന്റെ മുഖബിംബം ഈശ്വരനും പ്രതിബിംബം ജീവനുമാണ്. മായയാകുന്ന കണ്ണാടിയാണ് ജീവേശ്വരഭേദങ്ങളെ തിരിച്ചറിയാൻ ഉപകരിക്കുന്നത്. പ്രതിബിംബമുഖം ബിംബമുഖത്തിൽനിന്നും ഒരിക്കലും വേർപിരിഞ്ഞിരിക്കുന്നില്ലെന്നും കാണുന്ന ഭേദം വെറും തോന്നലും മിഥ്യയുമാണെന്നും അറിയാൻ അവസരം തരുന്നതും മായാദർപ്പണമാണ്. ദർപ്പണത്തിലെ പ്രതിബിംബമുഖം ബിംബമുഖത്തെ നോക്കുകയല്ലാതെ

ഒരുകാലത്തും മററൊന്നും ചെയ്യുന്നില്ലെന്നും നമ്മെ മനസ്സിലാക്കിക്കുന്നു. ഈ സാക്ഷാത്ക്കാരസിദ്ധിക്ക് ബിംബമുഖവും പ്രതിബിംബത്തെത്തന്നെനോക്കിനില്ക്കുന്നാരപോലെ ഈശ്വരൻ സൃഷ്ടിസ്ഥിതി സംഹാരാദികളിൽ (ചേരാതെ) ചേർന്നിരിക്കുക കാരണം അന്തര്യാമിയായ ഈശ്വരനെ സർവ്വകാരണനെന്നും പറയുന്നതാണ്. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ജീവനെച്ചുററിയുള്ളവയായതിനാൽ ജീവകേന്ദ്രത്തിൽതന്നെയാണ് ഈശ്വരൻെറ സ്ഥാനമെന്നും പറഞ്ഞിരിക്കുന്നു.

സാത്വികഗുണമിശ്രമുള്ളതേമായയാകും,
സുഷുപ്തിയാണവനുള്ള കാരണശരീരവും;
ഈശനാനന്ദമയകോശവുമിതുതന്നെ;
വിശിഷ്ടംരജോഗുണമവിദ്യയെന്നും കേൾക്കു;
ദുഷരമാമിതിൽബ്രഹ്മംപ്രതിബിംബിച്ചാലുള്ള
ചിച്ഛായയത്രേ ജീവകോടികളാകുന്നതും,
വൃത്തിവിട്ടവിദ്യതന്നംശമായ്ജീവൻതാനു-
മൊത്തമഞ്ഞിരിക്കുമ്പോൾപ്രാജ്ഞനെന്നോതിടുന്നു. 88

ഈശ്വരൻ—ബ്രഹ്മം വിദ്യാരൂപമായയിൽ പ്രതിബിംബിച്ച് മായയുടെ ചൈതന്യാംശവുംകൂടിച്ചേർന്നതാണ്.

ഈശ്വരൻെറ സാത്വികഗുണം മായയാകുന്നു. ഈ മായയുടെ സ്വരൂപം സുഷുപ്തിയത്രേ. ഇതിനെത്തന്നെ ഈശ്വരൻെറ കാരണ ശരീരവും ആനന്ദമയകോശവും എന്നു പറയുന്നതും. രാജസമായയിൽ ഈശ്വരൻ, കലങ്ങിയ വെള്ളത്തിൽ സൂര്യപ്രകാശംപോലെ പ്രതിബിംബിക്കുന്നു. രാജസമായയിൽചൈതന്യം പ്രതിബിംബിക്കുന്നതിൽ നിന്നുമാണ് ജീവരാശികളുടെ ഉത്ഭവം. ജീവരാശികൾ വൃത്തിവൈഭവത്തിൽ എഴുമ്പിനില്ക്കാതെ ഈശ്വരകോശത്തിൽ അമഞ്ഞിരിക്കുന്ന അവസ്ഥയിൽ (അതായത് കാരണശരീരമായ സുഷുപ്തിയിൽ കാരണാനന്ദം പൂണ്ടിരിക്കുന്ന അവസ്ഥയിൽ) പ്രാജ്ഞനെന്നു പറയപ്പെടുന്നു.

അവിദ്യയോടേ ചേർന്നിരിക്കുംജീവന്മാർക്കി-
യവിദ്യതന്നെയാകുന്നാനന്ദമയകോശം,
സുഷുപ്തിയാണവർക്കുള്ളകാരണശരീരവും;
മൂഢമോഹത്തിൻഹേതുവാകുമീഗുണംരണ്ടാൽ
ഉദയംചെയ്തോരാദിയാരോപത്തെപ്പറഞ്ഞേ-
നിനിയും ചൊല്ലാംസൂക്ഷ്മാരോപംതമോഗുണാലേ. 34

മായ വ്യഷ്ടിയിൽ അവിദ്യാരൂപംകൊണ്ട് ജീവൽഭാവത്തെ സൃഷ്ടിക്കുന്നു ജീവൻ ഈ വെറും ആരോപജഗത്തിൽ സ്വന്തം സൃഷ്ടികളായ ജാഗ്രത്, സ്വപ്ന, സുഷുപ്തികളിൽ ബദ്ധനായി ഭവിക്കുന്നു. താൻ പററിനില്ക്കുന്ന അവിദ്യതന്നെയാണ് അവന്ന് ആനന്ദമയകോശവും കാരണശരീരവും. ഈ അവസ്ഥ അനുഭവപ്പെടുന്നത് സുഷുപ്തിയിലാണെന്നു പറഞ്ഞിട്ടുണ്ട്. ഇപ്രകാരം ഈശ്വരന്റെ ഇച്ഛയാലേർപ്പെടുന്ന ത്രിഗുണവൈഭവങ്ങളിൽ ആദ്യത്തെ രണ്ടുഗുണങ്ങളാലേർപ്പെടുന്ന ആദിആരോപത്തെപ്പററി പറഞ്ഞു. ഇനി തമോഗുണപ്രധാനമായ സൂക്ഷ്മാരോപത്തെ പറയാം.

മോഹമായാവിലാസലീലനാമീശൻ തന്റെ
സ്നേഹമാമരുൾപ്രകാശത്തിനാൽ, ജീവന്മാർക്കും
ഭോഗവസ്തുക്കളുണ്ടാമ്മാറ, താമസംഭേദി-
ച്ചാ,വരണംവിക്ഷേപമെന്നുള്ള,രണ്ടായ്ത്തോന്നും. 35

ഈശ്വരൻ സ്വന്തം (അരുൾ) സ്വരൂപത്തിൽതന്നെ തന്റെ ഇച്ഛാഹേതുവാൽസ്വയം സൃഷ്ടി, സ്ഥിതി, സംഹാരാദികൾ നടത്തുകയാണ്. ഈശ്വരൻ സ്വയം മൂന്നുഗുണങ്ങളായി പരിഞ്ഞുനിന്നിട്ട് സാത്വിക ഗുണത്താൽ മായയേയും രജോഗുണത്താൽ ജീവന്മാരേയും തമോഗുണത്താൽ ശരീരപ്രപഞ്ചാദികളേയും തോന്നിപ്പിക്കുന്നു. ജീവന്മാരുടെ സുഖാനുഭോഗങ്ങളെ ഉദ്ദേശിച്ചാണ് ശരീരപ്രപഞ്ചാദികളുടെ സൃഷ്ടി. ഈ സൃഷ്ടി ആവരണം വിക്ഷേപം

(അഥവാമറയ്ക്കു്, ഇളക്കം) ഈ രണ്ടു (താമസഗുണ) ഭേദങ്ങളിൽക്കൂടിയാണു നടത്തുന്നതു്.

വിക്ഷേപശക്തിയിങ്കലാകാശംതോന്നിനിന്നോ
രക്ഷണമതിങ്കൽനിന്നുണ്ടായിവായുതാനും
വായുവിൽനിന്നുമുണ്ടായ്വഹ്നിയു,മതിൽതോയം,
തോയത്തിൽനിന്നുംഭവിച്ചൂഴിയുംമുറപോലെ;
സൂക്ഷ്മഭൂതങ്ങളെന്നുചൊല്ലുംതന്മാത്രകളി–
ലക്ഷീണംഭോഗമുണ്ണാൻസൂക്ഷ്മദേഹങ്ങളുണ്ടാം. 86

മുമ്പു പറഞ്ഞവിക്ഷേപശക്തിയിൽനിന്നും ആദ്യം ശബ്ദതന്മാത്രയായ ആകാശം ഉത്ഭവിക്കുന്നു. ആകാശത്തിൽനിന്നും സ്പർശതന്മാത്രയായ വായുവും വായുവിൽനിന്നും രൂപതന്മാത്രയായ അഗ്നിയും അഗ്നിയിൽനിന്നും രസതന്മാത്രയായ ജലവും ജലത്തിൽനിന്നുംഗന്ധതന്മാത്രയായ ഭൂമിയും ഉത്ഭവമാകുന്നു. പഞ്ചഭൂതങ്ങളുടെ ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധങ്ങളെന്നു തന്മാത്രകളെ സൂക്ഷ്മഭൂതങ്ങളെന്നു പറയുന്നു. ഈ സൂക്ഷ്മഭൂതങ്ങളിൽനിന്നും സൂക്ഷ്മശരീരങ്ങൾ ഉല്പത്തിയാകുന്നു.

മുഗ്ഗുണം സൂക്ഷ്മഭൂതമേതിലുംചേർന്നു നില്ക്കും
സത്ത്ഗുണത്തിൻകൂറഞ്ചുംജ്ഞാനേന്ദ്രിയങ്ങളാകും
കൂറുകളിവയൊന്നിച്ചാംമനോബുദ്ധിരണ്ടും,
വേറായിഗ്ഗുണംജ്ഞാനസാധനമേഴായ്ത്തീരും. 87

ത്രിഗുണങ്ങളും എല്ലാ പഞ്ചസൂക്ഷ്മഭൂതങ്ങളിലും അടങ്ങിനില്ക്കും. ഈ അടങ്ങിനില്ക്കുന്നതിൽസാത്വീകാംശങ്ങൾ അഞ്ചും കണ്ണു,മൂക്കു്, ചെവി, നാക്കു്, ത്വക്കു് എന്നീ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളായിത്തീരുന്നു. ഈ സാത്വീകാംശങ്ങൾ അഞ്ചു കൂടിച്ചേർന്നു നില്ക്കുന്ന (അവയുടെ) സമഷ്ടിഭാവത്തിൽനിന്നും മനസ്സും ബുദ്ധിയും ഉത്ഭവമാകുന്നു. ഇപ്രകാരം സാത്വീകഗുണം സൂക്ഷ്മഭൂതങ്ങളുമായി ചേർന്നു എഴു ജ്ഞാനസാധനങ്ങളായി ഭവിക്കുന്നു.

ത്രിഗുണങ്ങളിൽ ഒരു ഗുണവും ഒരിക്കലും തനിയെ നില്ക്കുന്നില്ല. ഏതുഗുണത്തിലും മററുരണ്ടിന്റേയും അംശം കലൎന്നിരിക്കും. എങ്ങനെയെന്നാൽ!

| സാത്വികം | രാജസം | താമസം |
|---|---|---|
| സാത്വികത്തിൽ | രാജസത്തിൽ | താമസത്തിൽ |
| സാത്വികം | സാത്വികം | സാത്വികം |
| ,, രാജസം | ,, രാജസം | ,, രാജസം |
| ,, താമസം | ,, താമസം | ,, താമസം |

രാജസത്തിന്നയഞ്ചായ് വെവ്വേറെയംശിച്ചുണ്ടാം
പ്രാണവായുക്കളെഞ്ചും, കൎമ്മേന്ദ്രിയങ്ങളഞ്ചും,
ഇപ്പതിനേഴുംചേൎന്നലിംഗദേഹംഭവിക്കു—
ന്നെപ്പോഴുംകാലേജീവരാശികൾക്കറിഞ്ഞിട്ടു. 33

രാജസ ......യംശിച്ചു— രാജോഗുണത്തെ വ്യഷ്ടിഭാവത്തിൽ അഞ്ചായിട്ടും സമഷ്ടിഭാവത്തിൽ അഞ്ചായിട്ടും അംശിച്ചതിനാൽ.

## സൂക്ഷ്മഭൂതങ്ങളിൽ രജോഗുണം ചേരുമ്പോൾ.

| പഞ്ചതന്മാത്രകൾ. | സമഷ്ടിയിൽ 5 പ്രാണവായുക്കൾ | വ്യഷ്ടിയിൽ 5 കൎമ്മേന്ദ്രിയങ്ങൾ. |
|---|---|---|
| 1. ശബ്ദതന്മാത്ര | സമാനൻ | വാക്ക് |
| 2. സ്പൎശ ,, | ഉദാനൻ | പാദം |
| 3. രൂപ ,, | വ്യാനൻ | പാണി |
| 4. രസ ,, | അപാനൻ | പായു |
| 5, ഗന്ധ ,, | പ്രാണൻ | ഉപസ്ഥം |

ഇപ്പതിനേഴു—മുൻപറഞ്ഞ ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും അന്തഃകരണേന്ദ്രിയങ്ങൾ രണ്ടും പ്രാണവായുക്കളഞ്ചും കൎമ്മേന്ദ്രിയങ്ങളഞ്ചുംകൂടിയ പതിനേഴ (ലിംഗദേഹ) തത്വങ്ങളും.

ജീവരാശികൾ ദേവാസുരന്മാർ, മനുഷ്യർ, തിൎയ്യക്കുകൾ തുടങ്ങിയ ജീവന്മാർ.

രാജസസാത്വികം—ജ്ഞാനികളുടെഉല്പത്തി.

രാജസതാമസം—പാമരന്മാരുടെഉല്പത്തി

രാജസസാത്വികം—ജിജ്ഞാസുക്കളുടെഉല്പത്തി

സാത്വികസാത്വികം—മുമുക്ഷുക്കളുടെഉല്പത്തി.

പണ്ഡിതപാമരന്മാർ തങ്ങളുടെ അറിവിനെ നാനാത്വങ്ങളിൽ ലയിപ്പിച്ച് ജനിമൃതിയിൽ മുങ്ങിക്കഴിയുന്നു.

ഈലിംഗദേഹംകൊണ്ടുജീവനാതൈജസൻ,കേ-
ളീലിംഗദേഹംകൊള്ളുമീശൻഹിരണ്യഗർഭൻ,
ഈദേഹംതന്നെരണ്ടാംകോശംസൂക്ഷ്മദേഹമാധി-
ട്ടിദ്രഹകോശംമൂന്നാണവസ്ഥാസ്വപ്നവുംകേൾ. 39

| വ്യഷ്ടി | ജീവൻ | തൈജസൻ | സ്വപ്നാവസ്ഥ |
|---|---|---|---|
| സമഷ്ടി | ഈശ്വരൻ | ഹിരണ്യഗർഭൻ | സ്വപ്നാവസ്ഥ |

17 തത്വങ്ങൾ ചേന്ന സൂക്ഷ്മശരീരം പ്രാണമയം, മനോമയം, വിജ്ഞാനമയം എന്നീ മൂന്നു കോശങ്ങളിലായിരിക്കുന്നു.

ചൊല്ലിനേൻ സൂക്ഷ്മപ്രപഞ്ചത്തെയിവണ്ണം, മേലിൽ
ചൊല്ലാമാരോപസ്ഥൂലസൃഷ്ടിക്രമത്തെയും കേൾ;
പഞ്ചീകരിച്ചാനീശൻ, സൂക്ഷ്മദേഹത്തിൽചേന്നു
രഞ്ജിച്ചിരിക്കുംജീവന്മാക്കുടൻ,ഭോഗങ്ങൾക്കായ്,
സൂക്ഷ്മദേഹത്തെ, സ്സൂക്ഷ്മദേഹിയെ, ഒളുവാഴാൻ,
കമ്മകാരണസ്ഥൂലദേഹവുമെന്നാരണ്ടായ്. 40

പതിനേഴുതത്വങ്ങളിൽഅധിഷ്ഠിതമായ സൂക്ഷ്മപ്രപഞ്ചത്തിൽ ഈ കാണപ്പെടുന്ന സ്ഥൂലശരീരാദിപ്രപഞ്ചം വെറും ആരോപമാണെന്നുള്ള നിലയ്ക്ക് 'ആരോപസ്ഥൂലം' എന്നു പറഞ്ഞു.

സൂക്ഷ്മ ...ച്ചിരിക്കും—സ്വപ്നാവസ്ഥയിൽപെട്ടുകഴിയുന്നു.

ഉടൻ, ഭോഗങ്ങൾക്കായ്—നിർണ്ണായകത്വം അറ്റ സ്വപ്നാവസ്ഥയിൽനിന്നും രക്ഷപ്പെട്ട് സ്വന്തംസ്വരൂപത്തെ ജീവനു (കമ്മം,

ഭക്തി,യോഗം, ജ്ഞാനം എന്നീ ഉപായങ്ങളിൽക്കൂടി സാക്ഷാത്ക്ക
രിക്കുന്നതിലേക്ക് വേണ്ട അനുഷ്ഠാനങ്ങൾ നിർവ്വഹിക്കുവാൻ
ഉപാധികൾ ആവശ്യമായിത്തീരുന്നു. തന്നെ (സ്വയം) അഭിമാ
നിച്ചുപോയ വാസനയെ നിവൎത്തിക്കുന്നതിനുമുമ്പായി വാസന
യുടെ പരിണതഫലമായ ആശയെ ഒഴിക്കേണ്ടിവരുന്നു. ആശ
ജ്ഞാനേന്ദ്രിയ, കർമ്മേന്ദ്രിയാദിയിൽ സൂക്ഷ്മാവസ്ഥയിൽ ഇരിക്കുന്നു.
ഈ അവസ്ഥയിൽ ആശയെ അനുഭവിച്ചൊഴിക്കാൻ സുകരമല്ല.
ചിലരോഗങ്ങളെ പൊറുപ്പിക്കാൻവേണ്ടി പഴുപ്പിക്കുന്നപോലെ
ആശയെ വിഷയാദികളിൽക്കൂടി വിജൃംഭിപ്പിച്ച് അനുഭോഗത്തിൽ
കൊണ്ടുവന്നിട്ട് അതുകളുടെ ശുല്ല്യായ്മയെ ജീവന്മാർ, അറിവിൽ
കൂടി എത്തുപെട്ട്, സർവ്വവും മിഥ്യയെന്നപവദിച്ചടങ്ങുന്നതിനു
അവരെ സഹായിക്കുവാനാണ് വിഷയഭോഗങ്ങളുടെ സൃഷ്ടി. ഇപ്ര
കാരമത്രേ സൂക്ഷ്മദേഹങ്ങൾ (സൂക്ഷ്മ) ദേഹികളായും (സ്ഥൂല)
ദേഹങ്ങളായും രൂപാന്തരപ്പെട്ടത്.

സൂക്ഷ്മഭൂതങ്ങളേയിരണ്ടാക്കി, യോരോപാതി
സൂക്ഷ്മമായ് നന്നാലാക്കി,ഭൂതങ്ങളതാതിനും
പാതിയുമെട്ടിലൊന്നന്യങ്ങളുംചേർത്തുണ്ടാക്കി-
യിസ്ഥൂലദേഹ,മണ്ഡം,ഭൂ,ഭോഗമെന്നിനാലും. 41

## പഞ്ചീകരണവിധാനം

1. ആകാശം } തനതംശമായ ആകാശം $\frac{1}{2}$ അംശം
   മററു ഭൂതാംശങ്ങൾ $\frac{1}{8} \times 4 = \frac{1}{2}$ അംശം
2. വായു } തനതംശമായ വായു $\frac{1}{2}$ അംശം
   മററു ഭൂതാംശങ്ങൾ $\frac{1}{8} \times 4 = \frac{1}{2}$ അംശം
3. അഗ്നി } തനതംശമായ അഗ്നി $= \frac{1}{2}$ അംശം
   മററു 4 ഭൂതാംശങ്ങൾ $\frac{1}{8} \times 4 = \frac{1}{2}$ അംശം
4. ജലം } തനതംശമായ ജലം $\frac{1}{2}$ അംശം
   മററു ഭൂതാംശങ്ങൾ $\frac{1}{8} \times 4 = \frac{1}{2}$ അംശം
5. പൃഥിവി } തനതംശമായ പൃഥിവി $= \frac{1}{2}$ അംശം
   മററു ഭൂതാംശങ്ങൾ $\frac{1}{8} \times 4 = \frac{1}{2}$ അംശം

വ്യഷ്ടിദേഹാഭിമാനി ജീവനേ വിശ്വൻ, സ–
മഷ്ടിദേഹാഭിമാനീയീശനോ വിരാട്ടാകം;
ഇസ്ഥൂലജാഗ്രത്തിന്നു കോശമൊന്നന്നമയം,
ഇസ്ഥൂലദേഹമധ്യാസംമാത്രമെന്നു മോർക്കു. 42

| വിശ്വൻ | ജീവൻ | വ്യഷ്ടിസ്ഥൂലദേഹം | ജാഗ്രദാവസ്ഥ | അന്നമയകോശം |
|---|---|---|---|---|
| വിരാട്ട് | ഈശ്വരൻ | സമഷ്ടിസ്ഥൂലദേഹം | ,, | ,, |

സ്ഥൂലദേഹം വെറും ആരോപമത്രേ.

'സർവ്വജ്ഞനായ'മേവിടുമീശനുംജീവന്മാർക്കും
സർവ്വത്രമമെയ്യൊന്നായാൽഭേദമെന്തവക്കൊന്നാൽ,
വ്യഷ്ടിത്വംകൊണ്ടുകാര്യോപാധിജീവനുംസ—
മഷ്ടിത്വംകൊണ്ടുകാരണോപാധിയീശനുംകേറം. 43

ഒരുവസ്തുതന്നെ വ്യഷ്ടിഭാവത്തിൽ ജീവകോടികളായും സമഷ്ടിഭാവത്തിൽ ഒന്നായ ഈശ്വരനായും തീരുന്നു.

ഉല്പത്തിയില്ലാത്ത ഏതോഒരു പ്രമാദംകൊണ്ടു് മായ ഏർപ്പെട്ടതിൽ ജീവേശ്വരഭേദം സംഭവിച്ചു. അതിനാൽ അദ്വൈത പ്രത്യക്ഷത്തിൽ മറവുണ്ടായി, വ്യഷ്ടിസമഷ്ടിഭേദം തോന്നി. വിദ്യാരൂപണിയായ മായയുടെ ശുദ്ധസാത്വികത്തിൽ ചൈതന്യം പ്രതിഫലിച്ചു് ഈശ്വരനായി. ഈശ്വരചൈതന്യത്തെ മായ ആശ്രയിച്ചു് അതിനധീനമായി ഈശ്വരാധികാരിക് വൈഭവത്തെക്കൊണ്ടു് സൃഷ്ടിസ്ഥിതി സംഹാരാദികറം ചെയ്യുന്നു. മായാബാധിതനാകാത്തഈശ്വരൻ നിത്യമുക്തനായും അസംഗനായും സർവ്വജ്ഞനായും വരദനായും ഇരിക്കുന്നു.

മായ വ്യഷ്ടിയിൽ അവിദ്യാരൂപംകൊണ്ടു് ജീവൽഭാവത്തെ സൃഷ്ടിക്കുന്നു. ജീവൻ സുഖദുഃഖദായകമായ ജഗത്തിൽ സൃഷ്ടി

സ്ഥിതികർമ്മം ചെയ്തു് ബന്ധനായി ജനനമരണാദികർമ്മവശംവദനായി പുനരാവൃത്തിദോഷം അനുഭവിക്കുന്നു.

മരങ്ങൾപോൽവ്യഷ്ടിഭേദംവനംപോൽസമഷ്ടിഭേദം
ചരാചരങ്ങളിൽതനിതനിയുടൽവ്യഷ്ടിയാകും;
എങ്ങുംനിറഞ്ഞൊരെല്ലാമൊന്നിച്ചാൽസമഷ്ടിയു–
മിങ്ങനെജീവന്മാർക്കുമീശനുംഭേദമോതാം. 44

സകലകോടിസ്ഥൂലശരീരങ്ങളും ചേർന്നു് ഈശ്വരനു് ഒരു സ്ഥൂലശരീരമാവും. അതുപോലെ എല്ലാ സൂക്ഷ്മ ശരീരങ്ങളും ചേർന്നു് ഈശ്വരനു് ഒരു സൂക്ഷ്മ ശരീരമാവും. എല്ലാകാരണ ശരീരങ്ങളും ചേർന്നു് ഈശ്വരനു് ഒരു കാരണ ശരീരമാവും.

കല്പനവന്നവണ്ണംകാട്ടിനേൻ, കണ്ടതെല്ലാം
സ്വപ്നംപോലെന്നിവിട്ടോനപ്പോഴേജ്ഞാനിയാകും,
കാറ്റു്, മഴക്കാലംപോയു്തെളിഞ്ഞെഴുംവാൻപോൽ
പേരിന്മുക്തിക്കപവാദമുക്തിയുംചൊല്ലാം. 45

സ്വപ്നം കാണുന്നസമയത്തു് അതു സ്വപ്നമാണെന്നു തോന്നുന്നില്ല. യാതൊരു പ്രകാരം സ്വപ്നം ഇല്ലാത്തതാണെന്നു പിന്നീടറിയുന്നുവോ ആപ്രകാരം വ്യവഹാരത്തോടുക്കൂടിയിരിക്കുന്ന ലോകവും ഉത്തരകാലത്തിൽ ഇല്ലാത്തതായി സ്ഥിരപ്പെടുന്നു. "സ്വപ്നാദിയിൽ പലതു കണ്ടാലുണർന്നവനൊടൊപ്പം ഗ്രഹിക്ക" അവൻ ജ്ഞാനിയായിത്തീരുന്നു.

"സകലമാനചരാചരത്തെയുന്നാലും
ശശവിഷാണസമാനമെന്നോർപ്പതും
ചലനരൂപമാകുംസ്വപ്നംപോലവെ
ചിരമനോമയമായെങ്ങുംതോന്നിയ
അഖിലജീവ,പരേശജഗങ്ങളു
മഖണ്ഡമാംപരരൂപമെന്നോർപ്പതും
സതതമാനന്ദതാണ്ഡവമാട്ടമെൻ
മതിയിലീശനെഴുംപൂർണ്ണരൂപമാം" (രപുഗീത)

## മേൽ അപവാദയുക്തിയെ പറയുന്നു.

'പാമ്പല്ല,പാശ'മല്ലേ,'ലാളല്ല,കയറ്റി'യെന്നു
മമ്പാടാചാര്യൻചൊന്നവേദാർത്ഥപ്രകാശത്താൽ
പുരമല്ല,ഭുവനമല്ലഭൂതങ്ങളല്ലേ,യീഞാൻ
സ്ഥിരമായബ്രഹ്മമേയെന്നുണർന്നിതപവാദംകേൾ. 46

കയറ്റിൽ പാമ്പിനെക്കണ്ടപോലെ ബ്രഹ്മവസ്തുവിൽ അജ്ഞാനത്താൽ തോന്നിയ ജീവേശ്വര ജഗത്ഭേദങ്ങളെ അദ്വൈത വേദാന്തയുക്തികൾകൊണ്ട് നിഷേധിച്ചു വാസ്തവസ്ഥിതി വെളിപ്പെടുത്തുന്ന സമ്പ്രദായത്തിനു അപവാദയുക്തിയെന്നു പറയുന്നു.

പടവുംനൂലുംപോലാഭരണംപൊന്നുംപോലെ
കുടവുംമണ്ണുംപോലൊന്നാംകാര്യകാരണങ്ങൾ;
സ്ഥൂലദേഹാദിമൂലശക്തിപര്യന്തമെല്ലാം
ചാലവേയൊന്നിലൊന്നൊന്നന്യമായുദിക്കുംപോൽ
തൽക്രമത്തിങ്കലെല്ലാമൊന്നൊന്നിൽലയിച്ചുള്ള
ബ്രഹ്മദർശനമാർഗ്ഗംതന്നെയാണപവാദം;
പിന്നിതിലോരോന്നിലുമോരോന്നൊന്നൊന്നായി-
ച്ചിന്തചെയ്തൊന്നിലൊടുക്കുന്നതുമപവാദം. 47

പടം—വസ്ത്രം.

കാര്യവസ്തുവായ വസ്ത്രം കാരണവസ്തുവായ നൂലിനന്യമായോ അതുപോലെ ആഭരണം പൊന്നിനെ വിട്ടോ, കുടം മണ്ണിനെ വിട്ടിട്ടോ ഇരിക്കുന്നില്ലാത്ത പോലെ കാര്യവസ്തുവായ ഈ ശരീരാദി പ്രപഞ്ചങ്ങൾ കാരണവസ്തുവായ ബ്രഹ്മത്തെ വിട്ടിരിക്കുന്നില്ല. ആദിബ്രഹ്മവസ്തുവിൽതന്നെ മൂലപ്രകൃതി, ഈശ്വരൻ, മായ, ജഗത്താദികൾ ഇവ ഒന്നിൽനിന്നു മറ്റൊന്നിനെന്ന കണക്കിൽ ഉല്പത്തിയുണ്ടാകുന്നപോലെ തിരിയെ ഒന്നുമറ്റൊന്നിലെന്ന കണക്കിൽ സർവ്വവും ബ്രഹ്മത്തിൽ ഇല്ലാതായി ബ്രഹ്മംമാത്രം സത്യം എന്നറിയുന്ന യുക്തിയെ അപവാദയുക്തി എന്നു പറയുന്നു.

കാര്യം കാരണത്തിൽനിന്നു ഭിന്നമല്ലാ എന്ന ശാസ്ത്രദൃഷ്ടി കൊണ്ടു് (വികൃത) സ്ഥൂലദേഹംമുതൽ മൂലപ്രകൃതിപര്യന്തം അതാതുകാരണങ്ങളിൽ നിന്നുണ്ടായപോലെ തത്വങ്ങളെ യഥാക്രമം അതാതു കാരണങ്ങളിൽ ലയിപ്പിക്കുകയാകുന്നു.

ഉദാ:- മരത്തിനെ മറച്ചതു മാമദയാന
മരത്തിൽ മറഞ്ഞതു മാമദയാന
പരത്തിനെമറച്ചതു കാൺപഞ്ചഭൂതം
പരത്തിൽമറഞ്ഞതുകാൺപഞ്ചഭൂതം.

താമസത്തിങ്കൽവിക്ഷേപത്തിനാലുള്ളിൽതോന്നും
താമസപ്രപഞ്ചത്തിൻവികാരംചൊല്ലിക്കേട്ടേൻ;
ശക്തികൾരണ്ടെന്നാതിമുൻപുനീയെനിക്കി,പ്പോൾ
സത്തമാ! കഥിച്ചിടാവരണത്തിൻ ശക്തിയെല്ലാം. 48

സൂക്ഷ്മശരീരത്തിൽ ഇരിക്കുന്ന ജീവന്മാർക്കു് തന്നെ, ഭോഗങ്ങൾ ഉണ്ടാകാൻവേണ്ടി ഈശ്വരൻ താമസഗുണത്തെ വിക്ഷേപം ആവരണം എന്നു രണ്ടു ശക്തികളാക്കിപ്പിരിച്ചു എന്നു മുമ്പു 35-ാം പദ്യത്തിൽ പറഞ്ഞിട്ടുണ്ടു്. 36-ാം പദ്യം മുതൽ 44-ാം പദ്യം വരെ വിക്ഷേപ ശക്തിയാലുണ്ടായ ഭൂതാദി വികാരങ്ങളെപ്പറഞ്ഞു ഇനി ആവരണ ശക്തിയെപ്പറ്റി പ്രതിപാദിക്കുന്നു.

താൻതനിക്കൊപ്പായുള്ളൊരാനന്ദംതന്നെക്കണ്ട
ജ്ഞാനിയൊഴിച്ചുള്ള, നാസ്തി, നഭാതി, യെന്നാം
മാദകംതിരണ്ടെഴുംമർത്ത്യരെക്കരുതാകു-
നാവരണംഹേമന്തരാത്രിയിലിരുൾപോലെ. 49

വിക്ഷേപാവരണങ്ങൾ മായയുടെ സ്വരൂപങ്ങളാണു്. ഈശ്വരനെ ആശ്രയിച്ചേ മായയ്ക്കു ശക്തിയുണ്ടാകുന്നുള്ളുവെന്നതിനാൽ ഈശ്വരനെ ഒരു കാലത്തും ആവരണം മറയ്ക്കുന്നില്ല. സ്വസ്വരൂപത്തെക്കണ്ട ജ്ഞാനിസർവ്വവും തങ്കലുദ്ഭവമെന്നറിഞ്ഞു എപ്പോഴും തന്റെ ബ്രഹ്മസ്വരൂപത്തിലിരിക്കുന്നതിനാൽ ആവരണം ജ്ഞാനിയേയും മറയ്ക്കുന്നില്ല.

നാസ്തി—ബ്രഹ്മമില്ല.

നഭാതി—എപ്പോഴും ഉള്ള ബ്രഹ്മം എങ്ങനെയിരിക്കുന്നു വെന്നറി
റിയാൻ പാടില്ല.

അസ്തി-ഭാതി-പ്രിയം = ഉണ്ട്, പ്രകാശിക്കുന്നു, ആനന്ദമായിരിക്കുന്നു എന്നു ബ്രഹ്മത്തിൻെറ സ്വരൂപം.

മൎത്ത്യരെക്കരുടാക്കുന്നു—തൻെറ സത്യസ്വരൂപം തനിക്കു വിളങ്ങാതിരിക്കുന്നതു് ആവരണദോഷത്തിനാലാണു്. അതിനാൽ കണ്ണുള്ള കുരുടൻ എന്നു വ്യപദേശിക്കുന്നു.

വൎഷകാലനിശയിൽ സൎവ്വത്ര (ആകാശമുൾപ്പെടെ) അന്ധകാരംകൊണ്ടു മൂടിയിരിക്കുന്നതുപോലെ സുഷുപ്തിയിൽ ആവരണദോഷംകൊണ്ടു് ഒരറിവുമില്ലെന്ന അവസ്ഥ ബാധിക്കുന്നു.

ആവരണത്തെ അദ്ധ്യാത്മവിചാരം പാനയിൽ ഇപ്രകാരം വിവരിച്ചിരിക്കുന്നു:—

"തമഃപ്രാധാന്യംകൊണ്ടു ബ്രഹ്മത്തിൻെറ
നിൎമ്മലാംശം മറക്കുന്നതാവൃതി
തമോയുക്തമായുള്ളരജസ്സുകൊ—
ണ്ടമലനാകുംസച്ചിദാത്മാവിങ്കൽ
പൂൎവ്വകല്പത്തിൽചെയ്തോരുകൎമ്മത്താൽ
വേറെവേറെശബളമായ്ബ്രഹ്മത്തിൽ
ഭിന്നന്മാരായ്ക്കിടക്കുന്നജീവന്മാർ
നാനാകൎമ്മഭേദങ്ങളോടുംകൂടി
അക്കൎമ്മങ്ങൾ ഫലോന്മുഖമാകുമ്പോൾ
ഒക്കെയും ബ്രഹ്മത്തിൻെറ വിശേഷാംശം
തക്കംനോക്കിമറച്ചിട്ടുമാവൃതി".

പൂൎണ്ണബ്രഹ്മത്തിന്നും ബാഹ്യപ്രപഞ്ചത്തിന്നും
കാരണജീവന്നും തത്സാക്ഷിയാം കൂടസ്ഥന്നും
തോന്നിയഭേദം തോന്നിപ്പിക്കാതെ മറച്ചിട്ടി-
ങ്ങെന്നുമാംഭവരോഗത്തിന്നിതു ഹേതുവാകും.

പൂര.......ത്തിന്നും—അത്യന്തം ബൃഹത്തായി എങ്ങും ഊടു രുവെ നിറഞ്ഞിരിക്കുന്ന ചൈതന്യത്തിന്നും.

ബാഹ്യ...... ത്തിന്നും—ഈശ്വരൻ മായയിൽ പ്രതിബിംബിച്ചതിനാൽ ഈ കാണപ്പെടുന്ന ദൃശ്യപ്രപഞ്ചവികാരങ്ങൾക്കും.

കാരണജീവന്നും—നിദ്രാവേളയിൽ തന്റെ തികഞ്ഞ അവിദ്യാസ്വരൂപത്തിലാണ്ടു് (ബാഹ്യവികാരങ്ങളൊന്നുമേ അറിഞ്ഞില്ലെന്ന മട്ടിൽ) ഇരിക്കുന്ന ജീവന്നും.

തത്സാക്ഷിയാം കൂടസ്ഥന്നും—നിദ്രക്കു സാക്ഷിത്വം വഹിച്ചു നിൽക്കുന്ന കൂടസ്ഥ ചൈതന്യത്തിന്നും.

തോന്നിയ......ഹേതുവാകും—അഗ്നിയിൽനിന്നും ഉൽഭൂതമാകുന്ന ജലം അഗ്നിക്കു വിരോധമായിരിക്കുന്നു. എല്ലാ വസ്തുക്കളും ഒരു വസ്തുവിൽനിന്നും ഉണ്ടായിട്ടുള്ളതായിരുന്നാലും അജ്ഞാനദശയിൽ പലതായിത്തോന്നുന്നതിനെ തിരിച്ചറിയേണ്ടതാണു്. അഗ്നിയെ ജലത്തിൽനിന്നും വേർതിരിച്ചറിഞ്ഞില്ലെങ്കിൽ ആപത്താണു്. സ്ഥലജലഭ്രമമുണ്ടായാൽ മോചനം സാദ്ധ്യമല്ല. അനാത്മാകാരങ്ങൾ എല്ലാം ആത്മാകാരത്തിൽ തന്നെ ഇരിക്കുന്നവെങ്കിലും ആത്മാകാരാനാത്മാകാരങ്ങൾ രണ്ടും ഒന്നുപോലെ നിഴലിച്ചാൽ വിവേചനം ചെയ്തു അനാത്മാകാരങ്ങളായ അദ്ധ്യാരോപങ്ങളെ അപവദിച്ചിട്ടു് ആത്മാകാരത്തിലിരിക്കുന്നതിനു തടസ്സമായിവരും. കടലും കരയും തിരിച്ചറിഞ്ഞില്ലെങ്കിൽ ഗതാഗതം തടസ്സപ്പെടും. ദേഹാദികളിൽ തന്മയപ്പെട്ടിരിക്കുന്ന ആത്മാവിനെ അറിയാൻ ആത്മാവല്ലാത്തുള്ളവയെ അപ്രകാരം തന്നെ വേർതിരിച്ചറിയുകയേ മാർഗ്ഗമായുള്ളൂ. ഒന്നുമേ ഒരിക്കലും അറിയാനൊക്കാത്ത നിസ്സഹായാവസ്ഥയ്ക്കു ഹേതുവായിരിക്കുന്നതിനാൽ ആവരണദോഷം തീരാത്ത സംസാരദുഃഖത്തിനു കാരണമായി നിൽക്കുകയാണു്.

തോന്നിയഭേദം തോന്നിപ്പിക്കാതെ—അഭേദം തോന്നിപ്പിക്കാതെ എന്നർത്ഥമെടുത്താലും ശരിയാണു്. സർവ്വത്തേയും അഭേദ

മായികാണെന്നവനും സാക്ഷാത്കരിക്കുന്ന ഇങ്ങനെ സർവ്വവും ബ്രഹ്മംതന്നെ എന്നറിയാനും തന്നെ മറയ്ക്കുന്ന അജ്ഞാനംകൊണ്ടു കഴിയാതെ വരുന്നതിനാൽ ആവരണത്തെ ദോഷമായിതന്നെ കല്പിച്ചിരിക്കുന്നു. ഒന്നുകിൽ എല്ലാം ഭേദം, അല്ലെങ്കിൽ അഭേദം എന്നറിഞ്ഞേ മോചനം സാദ്ധ്യമാവൂ.

ആധാരമെങ്ങുംമറഞ്ഞില്ലാതെ പോയാലെങ്ങാ-
ണാരോപമിക്കാണുംപോൾ തോന്നപ്പെടുന്നതനിത്യം ?
ആധാരം മറയാതാകിലാരോപമില്ലേ? കേട്ടാ-
ലാധാരംരണ്ടുണ്ടേതാം സമവും വിശേഷവും;
ആധാരമെങ്ങും സമമായ്ത്തന്നെയിരുന്നിട്ടും
ബോധിക്ക, വിശേഷരൂപമിക്കാണുമാരോപങ്ങൾ. 51

ആധാരം—സർവ്വത്തിനും ആധാരമായ ബ്രഹ്മം

മറഞ്ഞില്ലാതെപോയാൽ—ആവരണശക്തിയാൽ മറഞ്ഞ് ഇല്ലാത്ത വസ്തുവായിത്തീർന്നാൽ.

എങ്ങാ.....നിത്യം—ഈ എന്നും കാണപ്പെടുന്ന ആരോപിത ശരീരാദിപ്രപഞ്ചങ്ങൾക്ക് നില്ക്കപ്പൊറുതിയെവിടെയാണ്?

ആധാ.....കേട്ടാൽ—അഥവാ ആധാരം മുൻപറഞ്ഞപ്രകാരം മറഞ്ഞതായിവരാതെ ആർക്കും കാണത്തക്കവണ്ണം വെളിപ്പെട തെളിഞ്ഞു നില്ക്കുന്നപക്ഷം ഈ ആരോപവസ്തുക്കളൊന്നുമുണ്ടായിരിക്കുകയില്ലേ എന്നു നീ ചോദിക്കുകയാണെങ്കിൽ

ആധാരം.....ഷവും—സമാധാനം പറയാം. ആധാരം രണ്ടുവിധത്തിലുണ്ട്. ഒന്നു സമസ്വരൂപം രണ്ടാമത്തേതു വിശേഷസ്വരൂപം.

ആധാര.....നിട്ടും—എങ്ങും ഒരേമട്ടിൽ സമമായിരിക്കുന്നതു് ആധാരത്തിന്റെ സാമാന്യസ്വരൂപം.

വിശേഷ.....പങ്ങൾ—ആധാരബ്രഹ്മത്തിൽ ആരോപിതങ്ങളായിരിക്കുന്ന ഈ ദൃശ്യങ്ങളെല്ലാം ആധാരവസ്തുവിന്റെ വിശേഷസ്വരൂപമാകുന്നു.

സൂൎയ്യൻ മറഞ്ഞുപോയാൽ ഈ ദൃശ്യങ്ങൾ തോന്നപ്പെടുന്നില്ല. സൂൎയ്യൻ മറയാതെയിരുന്നാൽ ഈ ദൃശ്യങ്ങൾ കാണപ്പെടാതിരിക്കുമോ എന്നതാണെങ്കിൽ ഉത്തരം പറയാം. സൂൎയ്യൻ പ്രത്യേകമൊന്നിലെന്നില്ലാതെ വിളങ്ങുമ്പോൾ അതിന് സമസ്വരൂപമെന്നും ഘടജലത്തിൽ പ്രത്യേകമായി പ്രകാശിക്കുമ്പോൾ അതിന് വിശേഷസ്വരൂപമെന്നും പറയുന്നു. ഘടജലാകാശസൂൎയ്യനെ നോക്കിയയിടത്ത് മഹാകാശസൂൎയ്യൻ മറയപ്പെട്ടുവെന്നേയുള്ളു. യഥാൎത്ഥത്തിൽ വിശേഷാവരണങ്ങൾ ബ്രഹ്മത്തെ ഒരിക്കലും മറയ്ക്കുന്നില്ല. അജ്ഞാനം ഹേതുവായി താൻതന്നെ നോക്കിയയിടത്തു താൻ തന്നെത്തന്നെ അന്യനായികണ്ടു. അന്യനായി മാറിയതാൽ തനിക്കില്ലെന്നുമായി. ഇപ്രകാരം താൻ സ്വയം മറയപ്പെട്ടു. ഈ ആവരണദോഷത്താൽ അന്യങ്ങളായ വിശേഷരൂപങ്ങൾ ഉണ്ടായി. ഈ ജീവേശ്വരജഗത്താദികൾ ഒരിക്കലും ബ്രഹ്മസത്യത്തെക്കാണാൻ [illegible] അവയെ മറയ്ക്കുകയാണ് ആവരണം ചെയ്യുന്നതു.

മരത്തിന്റെ സാമാന്യരൂപമായ തടിയിൽനിന്നും മേശ, കട്ടിൽ, കസേര മുതലായ അനവധി വിശേഷ രൂപങ്ങൾ ഉണ്ടാകുന്നു. ഈ ആരോപ വിശേഷരൂപങ്ങളും തടിമാത്രമായിരിക്കുന്ന ആവരണ സാമാന്യരൂപവും ആദിവൃക്ഷത്തെ എത്രമാത്രം മറച്ചുനില്ക്കുന്നുവോ അത്രമാത്രം ആവരണാരോപങ്ങൾ ബ്രഹ്മത്തെ മറച്ചുനില്ക്കുന്നുവെന്നും സാരം.

ഇപ്രപഞ്ചത്തിലിന്നതെന്നേറു സമാനമാ-
യെപ്പൊഴുമുള്ള ബ്രഹ്മംമറയുന്നില്ല പാൎത്താൽ;
പാശത്തെമറച്ചിട്ടുമാവുന്നപന്നഗംപോൽ
നാശമായ്മറഞ്ഞിടും വിശേഷരൂപംമാത്രം.
കൂടസ്ഥനാകുംബ്രഹ്മവസ്തുവിൻസമാനത്തെ-
പ്പാടേമറച്ചീടുന്നില്ലജ്ഞാനമൊരുകാലം
കഷ്ടമജ്ഞാനംമറച്ചെന്നതാൽ, കാണ്മു, നഷ്ട-
പ്പെട്ടപോലാകുംവിശേഷജീവേശ്വരന്മാർമാത്രം.

ഇപ്രപ.......പാത്താൽ- ഈ പ്രപഞ്ചം നാമരൂപങ്ങളാൽ മാത്രം പ്രകാശിക്കുന്നതാണു്. രൂപങ്ങൾ ഉണ്ടായി അഴിഞ്ഞുകൊണ്ടിരിക്കുന്നതും. നാമരൂപങ്ങൾ ഒഴിഞ്ഞ അവസ്ഥയിൽകൂടി പ്രപഞ്ചത്തെ നോക്കുമ്പോൾ കാണാവുന്നതു് പ്രപഞ്ചത്തിൻെറ അരൂപരൂപത്തെയാണു്. നശ്വരമായ രൂപാദികൾക്കു് കാരണമായിരിക്കുന്നതിനാൽ അരൂപരൂപവും നശ്വരമത്രേ. ഇപ്രകാരം രൂപരൂപങ്ങളെയും അരൂപരൂപങ്ങളെയും ഒഴിച്ചാൽ പിന്നെ ഒഴിക്കാനാവാതെയുള്ള അരൂപാരൂപമത്രേ ബ്രഹ്മത്തിൻെറ സമസ്വരൂപം. അതിനാൽ ബ്രഹ്മവസ്തുവിൻെറ (സമ) സ്വരൂപം ഇന്നതാണെന്നോ ഇന്നയിടത്തിരിക്കുന്നുവെന്നോ ചൂണ്ടിക്കാണിക്കാൻ കഴിയുന്നില്ല. പോരെങ്കിൽ സർവ്വകാരണവസ്തുവായ ബ്രഹ്മം തന്നെ ആവരണത്തിനും കാരണമായി എങ്ങും നിറഞ്ഞിരിക്കുന്നതിനാലും പ്രത്യേകമൊരിടത്താണു ബ്രഹ്മമിരിക്കുന്നതെന്നു പറയാൻ കഴിയുന്നില്ല. ഇപ്രകാരമുള്ള ബ്രഹ്മത്തെ ആവരണത്തിനു എങ്ങനെ, എവിടെ മറയ്ക്കാൻ കഴിയും?

പാശത്തെ ......പംമാത്രം:—

## കയററിൽ പാമ്പു്

| കയറും പാമ്പും | പാമ്പും കയറും |
|---|---|
| മുമ്പിനാലേ തനിക്കു അറിവുള്ള പാമ്പിന്റെ സ്വരൂപം — അനാത്മാകാരരൂപാരോപണം — ആത്മരൂപം മായുന്നു. | മുമ്പിനാലേ അറിവുള്ള കയറിൻെറ സ്വരൂപം. പാമ്പിൻ സ്വരൂപം ദൃശ്യമാവുമ്പോൾ കയറിന്റെ സ്വരൂപം അദൃശ്യമാകുന്നു. അറിവാകുന്ന പ്രകാശം സിദ്ധിക്കുന്നതോടുകൂടി വ്യാജാരോപണത്താൽ നിലനിന്ന അനാത്മാകാരസ്വരൂപം മറയുകയും കയറിൻെറ രൂപം അതായതു് ആത്മാകാരം വെളിവാകുകയും ചെയ്യുന്നു. ഇല്ലായ്മയിൽനിന്നും ഉടലെടുത്ത പാമ്പിൻെറ സ്വരൂപം ഇല്ലായ്മയിൽ മറയുന്നു. ഇല്ലാതാകുന്നു. |

അജ്ഞാനത്താൽ ധർമ്മാധർമ്മങ്ങൾ ഉണ്ടാകുന്നു. അന്തഃകരണത്തിലാണുണ്ടാകുന്നതും. ഈ അന്തഃകരണ ധർമ്മങ്ങളെ അവിദ്യാവൃത്തിമൂലം സാക്ഷി പ്രകാശിപ്പിക്കുന്നു. ഈ അവസ്ഥയ്ക്കു് സാക്ഷി ഭാസ്യം എന്നു പറയുന്നു. വെളിച്ചം കുറവായ സമയത്തു് കയറിനെ പാമ്പായി മനസ്സിലാക്കി ഭ്രമിക്കുന്നു. ഇവിടെ കയറു പാമ്പായതു അവിദ്യകൊണ്ടുണ്ടായ വൃത്തി (ആവരണവിക്ഷേപങ്ങൾ) അന്തഃകരണത്തിൽ നിഴലിച്ചപ്പോഴാണു്. ആ സമയത്തു് സാക്ഷിപരവശതയില്ലാതെ അതിനെ പാമ്പായി പ്രകാശിപ്പിക്കുന്നു. ഇപ്രകാരം അന്തഃകരണ ഉപഹിത ചൈതന്യത്തിൽ അവിദ്യ കൊണ്ടേർപ്പെട്ട വൃത്തി നിഴലിക്കുമ്പോൾ സാക്ഷി അതിനെ അറിയുകയാണു് സാക്ഷാൽ സംഭവിക്കുന്നതു്. ഇവിടെ കയറായ വിഷയത്തിനു് മങ്ങിയ വെളിച്ചമെന്ന അജ്ഞാനദശയിൽ അജ്ഞാനത്തിന്റെ തന്നെ വകയായ ആവരണം ഏർപ്പെട്ടു മറവുസംഭവിക്കുന്നു. ഇവിടെ ഈ ആവരണംമൂലം അന്തഃകരണ വിശിഷ്ട ചൈതന്യമായ ജീവൻ പോംവഴിയില്ലാതെ മുട്ടിനില്ക്കുന്നു. ഈ പ്രതിസന്ധിയുടെ പ്രത്യാഘാതമാണു് പാമ്പെന്ന വിക്ഷേപം. ഈ സമയം അന്തഃകരണം (വിദ്യമൂലം) വൃത്തിപ്പെട്ടിരുന്നാൽ ആ അന്തഃകരണവൃത്തി ഇന്ദ്രിയദ്വാരാ വിഷയത്തിന്റെ ആവരണത്തെ നീക്കുന്നദശയിൽ ആ വിഷയത്തിന്റെ ജ്ഞാനം ഉണ്ടാകുന്നു. ഇതാണു് വൃത്തി ഉപഹിതചൈതന്യം. ഈ ചൈതന്യവൃത്തി ഇന്ദ്രിയദ്വാരാ അന്തഃകരണത്തിൽ വിഷയത്തിന്റെ ആവരണത്തെ നീക്കുമ്പോൾ ആ വൃത്തി അന്തഃകരണ ഉപഹിതചൈതന്യത്തെ അന്തഃകരണവൃത്തി ഉപഹിതചൈതന്യമാക്കുകയും അതോടുകൂടി സാക്ഷി സാക്ഷാൽ വിഷയത്തെ പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. ഇതോടുകൂടിയാണു് പാമ്പെന്ന വിശേഷ (വിക്ഷേപ) രൂപം മായുന്നതും.

കൂടസ്ഥ.......രുകാലം — ബ്രഹ്മവസ്തുവിന്റെ സമസ്വരൂപം കൂടസ്ഥനും വിശേഷരൂപം (വ്യഷ്ടിയിൽ) ജീവനുമായതിനാൽ സമസ്വരൂപമായ കൂടസ്ഥനെ അജ്ഞാനം സത്യത്തിൽ മറയ്ക്കുന്നില്ല.

കഷ്ടമ......മാത്രം—ബ്രഹ്മത്തിന്റെ വിശേഷരൂപങ്ങളായ ജീവേശ്വരന്മാർ മാത്രം ആവരണത്താൽ മറയ്ക്കപ്പെടുന്നു. അതിനാലാണു് ജീവേശ്വരന്മാർക്കു് കൂടസ്ഥ—ബ്രഹ്മത്തെ കണ്ടു് ഒരിക്കലും സാക്ഷാത്കരിക്കാനാവാതെ പോകുന്നതു്.

ജീവനും ജഗത്തുമായ്നിന്നവിക്ഷേപമല്ലോ
കേവലബ്രഹ്മത്തെപ്പിൻമറച്ചു നില്പതെങ്കിൽ
ആവരണംതാൻപാഴനർത്ഥമെന്നുമോതാ-
നാവുന്നഹേതുവും ചൊല്ലീടിനാനപ്പോളാര്യൻ. 53

ജീവനും......തെങ്കിൽ—ജീവൻ ഈശ്വരന്റെ വ്യഷ്ടിഭാവമാണു്. ഈ കാണുന്ന നാമരൂപ ശരീരാദിപ്രപഞ്ചം ഈശ്വരന്റെ സമഷ്ടി ആവരണസ്വരൂപവുമാണു്. ഈ വിക്ഷേപശക്തികളാലാണു ബ്രഹ്മം മറവുപെട്ടിരിക്കുന്നതെന്നു പറയുന്നതാണു ന്യായമെന്നു വരുന്നനിലയ്ക്കു്.

ആവര......ഹേതു—ആവരണമാണു് ബ്രഹ്മദർശനമാഗ്രഹിക്കുന്ന മുമുക്ഷുവിനു കൂടുതൽ തടസ്സമായി നില്ക്കുന്നതു് എന്നു പറയാനുള്ള കാരണമെന്തെന്നും—ഗുരു സമാധാനം പറഞ്ഞു.

കേൾക്കനീ, വിക്ഷേപം താൻതുമ്പത്തിന്നുറവായി
നില്ക്കിലിപ്പിറപ്പിന്നു മൂലമെന്നിരുന്നാലും
മുക്തിക്കുററിരിക്കും ജിജ്ഞാസുവിന്നനുകൂലം;
വിരുതും പകൽചെയ്യുമുഴിയം നിശയ്ക്കുണ്ടോ?
ചിത്രമിമ്മാററം ചൊന്നതെന്തെന്നു മുരച്ചീടാം
പുത്രാ! പൊല്ലാത്തതെങ്ങുമാവരണപ്പാഴോർക്കു. 54

52-ാം പദ്യത്തിൽ പറഞ്ഞപോലെ ജനിമൃതികൾക്കിടയാക്കി നില്ക്കുന്നതു്മായയുടെ വിക്ഷേപശക്തിയാണെന്നിരുന്നാലും അതു് മോചനമാഗ്രഹിക്കുന്നവന്നു് അനുകൂലമായിത്തീരുകയേ ചെയ്യുന്നുള്ളു. പകൽ എത്ര വ്യവഹാരനിബിഡമായിരുന്നാലും ആ പകലിനെക്കൊണ്ടു ലോകത്തിനുള്ള പ്രയോജനം രാത്രിയെ

കൊണ്ടുണ്ടാകുന്നില്ലല്ലോ അതുപോലെ. അപ്പോൾ പിന്നെ ഉ വിരോധാഭാസത്തിനു, അതായതു് ആചരണമാണു് എത്ര ദോഷകരം എന്നു പറയുന്നതിനു, കാരണം പറയാം.

സുഷുപ്തിയി,ലപ്പുറ്റൽ മഹാപ്രളയത്തിങ്കലുംകേൾ
മിഥ്യയായ്തോന്നും പ്രപഞ്ചാദികളഴിഞ്ഞാലും
നിത്യദുഃഖദംഭവമററതിൽ മോചിച്ചതാ-
യിഝാരാതലത്തിങ്കലാരുണ്ടു ചൊല്ലീടാമോ?
മുക്തിക്കു,മുഴുത്തുള്ളവിക്ഷേപം കൂട്ടനില്ലും.
മുക്തിക്കൊക്കാതെയാക്കുന്നാവരണം താനെന്നും. 55

സുഷുപ്തി—ജീവൻ അവിദ്യയിൽ പ്രതിബിംബിക്കുമ്പോളുള്ള തിനെ സുഷുപ്തി അവസ്ഥ എന്നു പറയുന്നു. സുഷുപ്തിയിൽ കാര ണലയം ഏർപ്പെടുന്നു. അതിനാൽ താൻ ഒന്നും അറിഞ്ഞില്ലെന്ന കഴിവുകേടുണ്ടാകുന്നു. ഇവിടെ ചിൽശക്തി ഒരു സാക്ഷിയായി നിൽക്കുന്നു. സാക്ഷിത്വം ഉണ്ടായിരുന്നതിനാലാണു് ഉണരു മ്പോൾ ഒന്നും അറിഞ്ഞില്ലാ എന്ന അറിവുണ്ടായിരിക്കുന്നതു്

മഹാപ്രളയത്തിൽ ഈശ്വരൻ സൃഷ്ട്യുന്മുഖനാകാതെ അകർ ത്താവായിരിക്കുന്നു. സുഷുപ്തിയിൽ (ജീവന്റെ) അഹങ്കാരവും മഹാ പ്രളയത്തിൽ (ഈശ്വരന്റെ) കാരണശരീരവും അവിദ്യയിൽ ലയിച്ചിരിക്കുന്നതേയുള്ളൂ, നശിക്കുന്നില്ല. ഈശ്വരൻ സൃഷ്ടിക്കു ഉന്മുഖനാകുമ്പോൾ സംസ്കാരരൂപത്തിൽ നില്ക്കുന്ന അവിദ്യ വീണ്ടും വൃത്തിപ്പെടുന്നു. വീണ്ടും പുനരാവൃത്തിക്കു ഹേതുവായി ത്തീരുന്നു. പക്ഷെ, നമുക്കു വേണ്ടതു ആത്യന്തിക നിവൃത്തി യാണു്. അതിനാലാണു് 'മുക്തിക്കൊക്കാതെയാക്കുന്നാവരണം താനെന്നും' എന്നു പറഞ്ഞതു്. വിക്ഷേപം മുക്തിക്കു പ്രയോജന പ്പെട്ടിരിക്കുന്നു എന്നതിനെ മേൽ പ്രതിപാദിക്കുന്നു.

ശുക്തിയിൽവെള്ളിപോലെ തോന്നിയവിക്ഷേപത്തിൻ
ശക്തിയും പൊയ്യെന്നാലീശക്തിയാൽ സാധിച്ചീടും

മുക്തിയും പൊയ്യാമെന്നൊരാക്ഷേപം വരുന്നാകി-
ലുത്തരംപറഞ്ഞിടാമാത്മജ്ഞ! ശ്രവിച്ചിട്ടു.
സ്വപ്നത്തിൽതോന്നും സിംഹംമിഥ്യയായാലും മാററം
സുപ്തിയെയെന്നപോലിമുക്തിയും സത്യമാകും. 56

ചിപ്പിയെ വെള്ളിപോലെ കണ്ടതു മിഥ്യയാണ്. ഒന്നിനെ മറെറാന്നായിട്ടാരോപിക്കുന്നതു മായയുടെ വിക്ഷേപശക്തിയാലാണ്. അതിനാൽ വിക്ഷേപശക്തിയിൽക്കൂടി സാധിച്ച മുക്തി സത്യമല്ലാതെ വരാമെന്ന ന്യായമുള്ള അപ്പോൾ ഗുരു ശ്രവണാദി വിക്ഷേപകാര്യങ്ങളിൽക്കൂടി ലഭിച്ച മുക്തിയും മിഥ്യയായ് വരുമല്ലോ എന്ന ശങ്കക്ക സമാധാനം പറയുന്നു. സ്വപ്നം സത്യമല്ല. സിംഹത്തെക്കണ്ടു് ഭീതിയുണ്ടായതും മിഥ്യ. പക്ഷെ ഉണർന്നതു് മിഥ്യയായ ഭീതിയാലാണെന്നുള്ളതു സത്യം.

ഇവിടെ വിക്ഷേപത്തെ വിക്ഷേപംതന്നെ പരിഹരിച്ചിരിക്കുന്നു. എന്നാൽ ഒരാവരണത്തെ ഒഴിക്കാൻ വേറൊരാവരണം സഹായമായിരിക്കുന്നില്ല.

അവിദ്യയാലേർപ്പെട്ട ആവരണത്താൽ സ്വസ്വരൂപം മറവുപെട്ടു ഒരു ഗതിയുമില്ലാതെ അലയുന്ന ജീവന് വിക്ഷേപശക്തിയാലുണ്ടായ ശരീരം മിഥ്യയാണെങ്കിലും അതു ലഭിച്ചതിനാലാണ് അതിൻെറ ഇല്ലായ്മയെ അറിഞ്ഞു് ആ വൈരാഗ്യത്താൽ ഉണ്ടായിരുന്ന വസ്തുവിൻെറ പേരിലേ ഇല്ലായ്മ സംഭവിക്കുകയുള്ളൂ എന്നും (എപ്പോഴും) ഉള്ളതു എന്ന സത്യവസ്തു പിന്നിട്ട് ഇല്ലാതെ വരാൻ കാരണമില്ലെന്നും അന്വേഷണം ആരംഭിക്കുന്നതു്. അങ്ങനെ സ്വസ്വരൂപത്തെ കണ്ടെത്താൻ അവസരം ലഭിക്കുന്നതു് വിക്ഷേപത്താലാണ്. കാന്താരാന്ധകാരത്തിൽനിന്നും ആവശ്യമുള്ളവൻ മിന്നാമിനുങ്ങുകളെ കൂട്ടപിടിച്ചും രക്ഷപ്പെട്ടുകൊള്ളുന്നപോലെ.

കേൾക്കെടോ ജഗത്തിതിൽ വിഷത്തെ വിഷത്താലു-
മുള്ളുമിരുമ്പിനെയിരുമ്പാലെന്നതുംപോലെ
ഏയ്യേഴുമമ്പാലെയ്യോരമ്പിന്ന്യവും മാററിടാ-
മേതഴുക്കിനെയും ചെററഴുക്കിനാലും പോലെ,
ക്രൂററാംമായഭേദവും മായയാൽമാററിട്ടും
മാററിടാം പ്രേതംചുട്ടുകോലിതും ചുട്ടപോലെ. 51

ജഗത്തി.......നാലുംപോലെ—ഒരു ദോഷത്തെ കഴിക്കാൻ തത്തുല്യം കരുത്തുള്ള മറെറാരു ദോഷത്തിൻെറ വൃത്തികൊണ്ടു കഴിയുന്നതുപോലെ.

അസ്ത്രം—മായന്ത്രം.

മാററിടാം...... ചുട്ടപോലെ—ഒരു മായാകാര്യംകൊണ്ട് മററു മായാകാര്യങ്ങളെ മാററാൻ കഴിഞ്ഞുവെന്നിരിക്കട്ടെ. ഈ മാറ്റാൻ ഉപയോഗിച്ച മററു മായാകാര്യത്തെ എങ്ങനെ മാററും. അതവശേഷിക്കുമല്ലോ എന്നാണെങ്കിൽ പ്രേതത്തെ നീക്കിയിട്ടു ചുടാൻ ഉപയോഗിച്ച തടിയെക്കൂടി ഒടുവിൽ ചിതയിൽത്തന്നെ ഇട്ടു നശിപ്പിക്കുന്നതുപോലെ തൻെറ അജ്ഞാനത്തെ വളർത്തിക്കൊണ്ടിരുന്ന അന്തഃകരണവികാരങ്ങളെ അന്തഃകരണവൈഭവം തന്നെയായ ബുദ്ധികൊണ്ടു് ധ്വംസനം ചെയ്തിട്ട് ആ ബുദ്ധിയെ ബ്രഹ്മത്താക്കി അഖണ്ഡാകാരമാക്കി കൂടസ്ഥബ്രഹ്മത്തിൽ (ഐക്യപ്പെട്ട്) സ്വയം ഇല്ലാതെയാക്കുകയാണു ചെയ്യുന്നതു്.

മുമുക്ഷുവിൻെറ ദോഷങ്ങൾ എല്ലാം മാററിച്ചെയ്യുന്ന ഗുരുവും ഇപ്രകാരമാണു ചെയ്യുന്നതു്. ഗുരു ശിഷ്യൻെറ സ്വരൂപത്തിൽ പകർന്ന് ശിഷ്യനുമായി ഐക്യപ്പെട്ട് തൻെറ സ്വന്തം ദ്വൈതഭാവം മാററിക്കൊള്ളുന്നു. അങ്ങനെ ശിഷ്യൻെറ ദ്വൈതശങ്കയെ ഉന്മൂലനിവൃത്തിചെയ്യുന്നു.

കലങ്ങിയ വെള്ളത്തിലെ അഴുക്കിനെ മാററിയിട്ട് തേററാമ്പരൽ ആ വെള്ളത്തിൽ തന്നെ ചേർന്നൊഴിഞ്ഞുകൊള്ളുന്നു

ഉദാഹരണത്തിന സന്ദേഹനിവൃത്തിപടലം 87-ാം പദ്യം നോക്കുക.

മേൽ ജീവന്മാരുടെ സപ്താവസ്ഥകളെ പ്രതിപാദിക്കുന്നു.

മായയാലവസ്ഥകളേഴുണ്ടാം ജീവന്മാൎക്കി-
ന്നായവയജ്ഞാനം, പിന്നാവരണം, വിക്ഷേപം,
വാഴ്ത്തുംപരോക്ഷജ്ഞാനമത്ഥാപരോക്ഷം
ദുഃഖത്തിൻനിവൃത്തി,യേഴാമതാനന്ദപ്രാപ്തി. 58

## ജീവന്മാരുടെ ഏഴവസ്ഥകൾ

| | സപ്താവസ്ഥകൾ | സപ്താജ്ഞാന ഭൂമികൾ | സപ്തജ്ഞാന ഭൂമികൾ |
|---|---|---|---|
| 1. | അജ്ഞാനം | ബീജജാഗ്രം, ജാഗ്രം | |
| 2. | ആവരണം | മഹാജാഗ്രം | |
| 3. | വിക്ഷേപം (ഭ്രാന്തി) | ജാഗരസ്വപ്നം, സ്വപ്നം, സ്വപ്നജാഗരം, സുഷുപ്തി. | |
| 4. | പരോക്ഷജ്ഞാനം | | ശുഭേച്ഛ വിചാരണ തനുമാനസി. |
| 5. | അപരോക്ഷ ജ്ഞാനം | | |
| 6. | ശോകനാശനം | | സത്വാപത്തി അസംസക്തി പദാൎത്ഥഭാവന തുൎയ്യഗ. |
| 7. | അതിഹർഷം | | |

ബ്രഹ്മമാം തന്നെത്താനേ മറന്നതജ്ഞാനം, കേൾ
ബ്രഹ്മത്തെക്കാണാനില്ലെന്നുള്ളതാവരണം,ശൂന്യം,
ഞാനൊരു ജീവനെന്നതോന്നലുവിക്ഷേപം, പിൻ
സത്ഗുരുവാക്കാൽ തന്നെക്കാണ്മതുപരോക്ഷജ്ഞാനം. 59

താൻ ഇക്കാണുന്നവയൊന്നുമല്ലെന്നും ചൈതന്യമാത്രമായ ബ്രഹ്മസ്വരൂപി മാത്രമാണെന്നും ഉള്ള സത്യത്തെ മറന്നുപോയതു് അജ്ഞാനത്താലാണു്. ബ്രഹ്മം താൻ തന്നെയാണെന്നതു മറന്നു പോയതിനാൽ ബ്രഹ്മത്തെ അന്വേഷിച്ചു് അന്യമായി നോക്കിയ യിടത്തു് ശൂന്യം സംഭവിച്ചതു് ആവരണം. താൻ ജനിമൃതിയിൽ പെട്ടിരിക്കുന്ന ജീവനാണെന്ന തോന്നൽ വിക്ഷേപം. ഇങ്ങനെയിരിക്കെ, സത്സംഗത്താൽ ലഭിച്ച ഗുരുവാക്യശ്രവണത്താൽ താൻ ഉണ്ടു് എന്നു് പരോക്ഷമായറിയുന്നതു് പരോക്ഷജ്ഞാനം.

തത്ത്വംപദങ്ങൾ മനനംചെയ്തുസന്ദേഹംപോ-
യദ്വൈതംതാനായ്ത്തീർന്നതാണപരോക്ഷജ്ഞാനം
കർത്താവുതാനാണെന്ന തൽബോധമഴിയുമ്പോ-
ളത്തലുംതീർന്നുകൃതകൃത്യനാനന്ദമാകും. 60

അപരോക്ഷം — ലോകത്തെ സ്വപ്നംപോലെ കാണുന്നു. അദ്വൈതത്തിൽ ഉറച്ചു്, ദ്വൈതം നശിക്കുന്നു.

അത്തലുംതീർന്നു—ശോകനാശനം അഥവാ ആത്യന്തിക ദുഃഖ നിവൃത്തിസംഭവിക്കുന്നു. വിശേഷാംശങ്ങൾ ശാന്തമായി അദ്വൈതമാത്രത്തിൽ സ്ഥിതിചെയ്യുന്നു.

കൃതകൃ ......നാകും—കർമ്മമെല്ലാം ഒടുങ്ങി എന്നാസംതൃപ്തിയിൽ ജാതമായ നിത്യസൗഖ്യം തന്നെ സ്വസ്വരൂപമെന്നായിത്തീരുന്നു.

ചൊന്നിടാമിതിനൊരു ദൃഷ്ടാന്തം പത്തുപേരു-
ണ്ടൊന്നിച്ചുഗംഗയാറിൽ മുങ്ങിക്കുളിച്ചശേഷം
തിരഞ്ഞുവരുന്നൊരുത്തനാലെണ്ണിയൊമ്പതെന്നു
മാറത്തടിക്കും പത്താമനെക്കാണായ്കയാലെ. 61

ആളെണ്ണിയവൻ തന്നെ വിട്ടെണ്ണിയതിനാൽ എണ്ണം ഒമ്പതായി. ഇനി ഒരാളിനെ (പത്താമനെ) കാണാതെ അമ്പരന്നു നില്ക്കേണ്ടിവന്നതു് തന്നെ വിസ്മരിച്ചതിനാലാണു്. അതു പോലെ താൻ തന്നെക്കാണായ്കയാലാണു് ബ്രഹ്മത്തെ അന്വേഷിക്കേണ്ടിവന്നതു്.

പത്താമനെക്കാണാത്തസംഭ്രമമജ്ഞാനം, പിൻ
പത്താമനില്ലേകണോനെന്നതാവരണം, പൊങ്ങും
ഉൾത്താപമേ വിക്ഷേപം, പുത്തനായെത്തുമന്യൻ
പത്താമനുണ്ടെന്നോതിക്കണ്ടതുപരോക്ഷജ്ഞാനം. 62

ജീവന്മാരുടെ ഏഴവസ്ഥകളിൽ ആദ്യത്തെ നാലവസ്ഥകളെ വിവരിക്കുന്നു.

അജ്ഞാനം—മൊത്തം പത്തുപേരിൽ എണ്ണിയ തന്നെവിട്ട് മമ്പതുപേരെ എണ്ണിക്കൊണ്ട് താനായ പത്താമനെ (അതായതു തന്നെ) കാണാത്തഭ്രമം.

ആവരണം—പത്താമനെ കണ്ടുകൊള്ളാനില്ല എന്ന സംഭ്രമം നീണ്ടുനിൽക്കുന്നതു്.

വിക്ഷേപം—മുൻപറഞ്ഞ സംഭ്രമത്താലും ആവരണദോഷത്താലും ഉണ്ടാകുന്ന ദുഃഖം.

പരോക്ഷജ്ഞാനം—ഈ നിരാശയെക്കണ്ടറിഞ്ഞ വഴിപോക്കൻ (ഗുരു) തിരിഞ്ഞുനിന്ന് ആളെണ്ണിനോക്കിയിട്ട് പത്താമനുമുണ്ടെന്നാശ്വസിപ്പിച്ചതിനാൽ ലഭിച്ച പത്താമനെപ്പററിയുള്ള അറിവ് പരോക്ഷജ്ഞാനവുമാകുന്നു.

പിന്നെയുംപഥികൻ ചൂണ്ടിക്കാട്ടിനാ'നെണ്ണംനീതാ-
നിന്നിയുമന്വേഷിക്കം പത്താമ'നിതുകണ്ടു്,
തന്നെത്താൻസ്വയംകണ്ണിൽകണ്ടുള്ളം തെളിഞ്ഞിട്ട-
മെന്നതാണപരോക്ഷജ്ഞാനവുമറിഞ്ഞാലും. 63

പത്താമനുണ്ട് എന്നു പറഞ്ഞപ്പോൾ എണ്ണിയാളിനു് സമാധാനമായി. പിന്നിട്ട്, ആ പത്താമൻ എണ്ണിക്കൊണ്ടിരുന്ന ആൾ തന്നെ എന്നു ചൂണ്ടിക്കാണിച്ചു കൊടുത്തപ്പോൾ. സംതൃപ്തിയും ശോകമൊഴിഞ്ഞു് ആനന്ദവും ഉണ്ടാകുന്നു. അതു പോലെ തൻെറ സത്യസ്വരൂപത്തെ കണ്ടെത്താൻ ഈ കാണുന്ന നശ്വരങ്ങളെ ആശ്രയിച്ചുപോയാൽ അവയോടൊത്തു താനും നശി

ക്കുന്നതാണെന്നും എന്നാൽ ഇവയെല്ലാത്തിനും വിലക്ഷണമായി തനിക്കു സത്യസ്വരൂപമൊന്നു വേറെയുണ്ടെന്നും ഗുരു ഉപദേശിച്ചപ്പോൾ ശിഷ്യനു സമാധാനമായി. ഈ സത്യസ്വരൂപം എങ്ങും നിറവുററ ബ്രഹ്മം തന്നെയാണെന്നും താൻ ഈ ബ്രഹ്മസ്വരൂപത്തിൽനിന്നും ഒരുകാലത്തും വേർപിരിഞ്ഞിരുന്നിട്ടില്ലെന്നും ശിഷ്യൻ കണ്ടറിയുമാറു് അവൻെറ ആദിസ്വരൂപത്തിൽ ഗുരു അവനെ നിവൃത്തിച്ചെയ്യുമ്പോൾ സർവ്വസംശയങ്ങളും തീർന്നു് ആനന്ദമേ സ്വരൂപമെന്നാകുന്ന ഇതു് അപരോക്ഷജ്ഞാനവും സാക്ഷാത്കാരാനുഭൂതിയും.

പത്താമൻ സ്വയംതന്നെക്കണ്ടപോൽ ഞാനുമിങ്ങൻ
സത്യസ്വരൂപം കാണാൻ കാട്ടുകെന്നപേക്ഷിക്കെ,
ത്വം, തത് പദങ്ങൾക്കുള്ള ലക്ഷ്യാർത്ഥങ്ങൾക്കൊരൈക്യ
മൊത്തുള്ളോരസിപദലക്ഷ്യാർത്ഥം ചൊന്നാൻ ഗുരു. 64

പത്താമ ...... പേക്ഷിക്കെ — പത്തുപേരിൽ ഒരാൾ തന്നെവിട്ടിട്ടു് പത്തുപേരെ എണ്ണാൻ ശ്രമിച്ചകഥയിൽ പാന്ഥൻകാണിച്ചുകൊടുത്തപ്പോൾ എണ്ണിയയാൾ താൻതന്നെയായ പത്താമനെ കണ്ടറിഞ്ഞതുപോലെ എൻെറ അജ്ഞാനത്തെ നീക്കി, മറവുപെട്ടിരിക്കുന്ന എൻെറ നിജസ്വരൂപത്തെപ്പററിയുള്ള പ്രത്യക്ഷജ്ഞാനം ഉണ്ടാവാനായി ഉപദേശിച്ചാലും എന്നു ശിഷ്യൻ അപേക്ഷിച്ചപ്പോൾ.

ത്വം, തത്.......... ഗുരു—'തത്ത്വമസി' മഹാവാക്യാർത്ഥത്തെ ഗുരു ഉപദേശിച്ചു.

ത്വം—കൂടസ്ഥൻ ... ... ... .....................ലക്ഷ്യാർത്ഥം
തത്—ബ്രഹ്മം.......... ........................... ,,
അസി—(കൂടസ്ഥബ്രഹ്മ) ഐക്യം......... ,,

ആകാശമൊന്നായാലുമോതുന്നു മഹാകാശം
മേഘാകാശം ഘടാകാശം ജലാകാശമെന്നും
ഈവിധംബ്രഹ്മ,മീശൻ, കൂടസ്ഥൻ, ജീവനെന്നു-
മേവരും കല്പിക്കുന്നു ചൈതന്യമൊന്നിനെത്താൻ. 65

| ആകാശം | ചൈതന്യം |
|---|---|
| 1. മഹാകാശം | ബ്രഹ്മം |
| 2. മേഘാകാശം | ഈശ്വരൻ |
| 3. ജലാകാശം | കൂടസ്ഥൻ |
| 4. ഘടാകാശം | ജീവൻ |

ആകാശം എങ്ങും അഭിന്നമായിരുന്നാലും ഉപാധികളാൽ ഭിന്നത്വം തോന്നുന്നു. അതുപോലെ അസിപദലക്ഷ്യാർത്ഥമായ ചൈതന്യം ഒന്നായിരുന്നാലും അതിന്റെ ഉപാധികളാൽ ബ്രഹ്മം, ഈശ്വരൻ കൂടസ്ഥൻ, ജീവൻ എന്നീ വേറവേറകൾ കല്പിക്കപ്പെടുന്നു.

വാച്യാർത്ഥം തത്,ത്വംരണ്ടിന്നീശനും ജീവനുംപോൽ
വാച്യലക്ഷ്യാർത്ഥംശുദ്ധബ്രഹ്മ,കൂടസ്ഥമാരും
കാച്ചിയപാലിലാജ്യംപോലെ ചേർന്നൊന്നാം, കടഞ്ഞു
വാച്ചോരുവെണ്ണയെപ്പോൽ, മോചിക്ക, പുത്രാ!; നീയും. 66

| പദങ്ങൾ | വാച്യാർത്ഥം | ലക്ഷ്യാർത്ഥം | അസിപദലക്ഷ്യാർത്ഥം |
|---|---|---|---|
| തത് | ഈശ്വരൻ | ശുദ്ധബ്രഹ്മം | കൂടസ്ഥബ്രഹ്മൈക്യം. |
| ത്വം | ജീവൻ | കൂടസ്ഥൻ | ,, |

കാച്ചിയ ......മോചിക്ക—കാച്ചിയപാലിൽനിന്നും തൈര കിട്ടുന്നു. തൈരുകടഞ്ഞാൽ വെണ്ണ ഉണ്ടാകുന്നു. വെണ്ണയിൽ നിന്നും നെയ്യും. പക്ഷേ ഈ തൈരോ വെണ്ണയോ നെയ്യോ തിരിയെ പാലാകുന്നില്ല. എന്നാൽ പാലിൽ മറവുമൂന്നും ഉണ്ടുതാനും. എല്ലാം ഒന്നായ് കലർന്നിരിക്കുന്നുവെന്നേയുള്ളൂ. ജീവനെന്നഭിമാനിക്കുന്ന നിന്നിൽ ശുദ്ധചൈതന്യംവരെയുള്ള എല്ലാ അവസ്ഥകളും ഒന്നായി കലർന്നിരിക്കുകയാണു്. ഈ അവസ്ഥയെ അപഗ്രഥിച്ചു് സമാഹരിക്കുകയാകുന്നു 'തത്ത്വമസി' മഹാവാക്യ

ത്തിന്റെ പ്രയോജനം. ത്വം പദവാച്യാത്മമായ ജീവനെത്ത ള്ളിയിട്ട് അതിന്റെ ലക്ഷ്യാത്മമായ കൂടസ്ഥനേയും തത്പദവ ച്യാത്മമായ ഈശ്വരനെത്തള്ളിയിട്ട് അതിന്റെ ലക്ഷ്യാത്മമായ ബ്രഹ്മത്തെയും സ്വീകരിക്കണം. ഈ ലക്ഷ്യാർത്ഥങ്ങളും അരൈ തത്തെ തരാത്തതിനാൽ അസിപദലക്ഷ്യാർത്ഥമായ ശുദ്ധചൈത ന്യത്തെ സ്വീകരിക്കണം. ഇപ്രകാരം മുക്തമായ ശുദ്ധചൈത ന്യം, നെയ്യ് പിന്നൊരിക്കലും പാലായിത്തീരുന്നില്ലാത്തപോലെ പിന്നിട ജീവനായി ജന്മമെടുക്കുന്നില്ല.

എങ്ങനെപിരിയുന്നവെന്നതും ചൊല്ലാം തന്നിൽ
തങ്ങിയപിണമാംദേഹംതാനെന്നതത്ബോധത്തെ
മാറേറണ,മല്ലപഞ്ചഭൂതങ്ങൾതൻവികാരം;
തോൽത്തുരുത്തിയുമൂർകാറേറ്റപിൻവിട്ടംപോലെ
മൂക്കിൽക്കൂടൊഴുകീടുംപ്രാണവായുവുംനീയ
ല്ലാക്കെയുംരജോഗുണവികാരമറിഞ്ഞാലും. 67

തന്നിൽ........വികാരം—സ്ഥൂലചക്ഷുസ്സിനു ഗോചരമായി നില്ക്കുന്നവയെല്ലാം പഞ്ചഭൂതങ്ങളാണ്. അതിനാൽ സ്ഥൂലദേഹ ത്തെ മുൻനിറുത്തിയുണ്ടാവുന്ന ബോധം പഞ്ചഭൂതങ്ങളുടെ വികാര മെന്നേ പറയാനുള്ളു.

തോൽത്തു ...... റിഞ്ഞാലും— സ്വന്തമായൊരു സത്തയില്ലാത്ത ഈ ദേഹത്തെ കൊല്ലന്റെ ആലയിൽ ഉപയോഗിക്കുന്ന തുരുത്തി ക്കൊപ്പമായിട്ടു കണക്കാക്കാനേ ഉള്ളൂ. തുരുത്തി കാററിനെ വലി ച്ചുവിട്ടു് അഗ്നിയെ ഉദ്ദീപിപ്പിക്കുന്നു. നാസികയിൽക്കൂടി ശ്വാ സോഛ്വാസം ചെയ്യുന്ന കാററും ദേഹത്തിൽചൂടിനെ ഉദ്ദീപിപ്പി ക്കുന്നു. ഇപ്രകാരം തന്നിൽ പ്രവേശിക്കുന്ന പ്രാണവായുവും താനല്ല, അതു് രാജസഗുണവികാരം മാത്രമാണ്. പഞ്ചകോ ശങ്ങളിൽ താമസപ്രധാനമായ അന്നമയകോശവും രാജസഗുണ പ്രധാനമായ പ്രാണമായകോശവും ആത്മാവാകുന്നില്ല.

മാനസ, ബുദ്ധി,തൻകോശങ്ങളുമാത്മാവല്ലേ
ഹീനമാണവയെല്ലാംസാത്വികവികാരങ്ങൾ;
ആനന്ദമയകോശംസുഷുപ്തിയിൽതമോരൂപം,
താനാകുമാത്മാവല്ലേ, ജ്ഞാനത്തിൽകാര്യമോർക്കൂ. 68

മാനസ ... .. രങ്ങൾ—(പിന്നീട്ടുള്ളതിൽ) മനോമയകോശമോ വിജ്ഞാനമയ കോശമോ ആത്മാവാകുന്നില്ല. കാരണം അവ സാത്വികഗുണത്തിന്റെ വികാരങ്ങൾ മാത്രമാണ്. അതിനാൽ അവയും ദൃശ്യങ്ങളാകുന്നു.

ആനന്ദ ......കാര്യമോർക്ക—സുഷുപ്തിയിൽ ജീവൻ അവിദ്യയിൽ (കാരണശരീരത്തിൽ) ലയിക്കുന്നു. അന്തഃകരണവൃത്തികളും അവയെ ഏർപ്പെടുത്തുന്ന പ്രാണനും കാരണത്തിൽ ലയിക്കുന്നു. എന്നാൽ ഈശ്വരന്റെ കൃപയാൽ ആ പ്രാണൻ ഈശ്വരനിൽ നിന്നുതന്നെ ആ ശരീരത്തിൽ വർത്തിക്കുന്നു. ഇവിടെ വൃത്തിഒഴിഞ്ഞതിനാൽ അന്തഃകരണം ചൈതന്യത്തിന് വെറും ഉപാധിമാത്രമായിത്തീരുന്നു. ഈ അന്തഃകരണ ഉപഹിതചൈതന്യം സുഖമേസ്വരൂപമായ സ്വസ്വരൂപത്തിൽ പററിനില്ക്കുന്നതിനാൽ ആനന്ദം അനുഭവിക്കുന്നു എങ്കിലും ഈ ആനന്ദം നിരന്തരമുള്ളതല്ലാത്തതിനാലും സ്വയം അറിയാത്തുള്ളതായതിനാലും ആത്മാവല്ല.

ഈ പഞ്ചകോശവിവേകത്തെ പഞ്ചദശിയിൽ ഇപ്രകാരം നിരൂപിച്ചിരിക്കുന്നു:—

അന്നമയം, മുമ്പു, പിമ്പുമില്ലായ്കയാൽ-
തന്നെയാത്മാവല്ലെന്നങ്ങറിയണം;
യാതൊന്നുദേഹംനിറഞ്ഞുബലം നൽകി-
യിന്ദ്രിയൗഘത്തെനയിക്കമാവായുവോ,
പ്രാണമയകോശമാണ,താത്മാവല്ല,
കാണാവതല്ലതിൽസ്വന്തമായ് ചേതന;
......................................................
വിജ്ഞാനവുംമനസ്സുംതാനവരണ്ടും
പ്രജ്ഞയതുള്ളിലും, ചിത്തംപുറത്തുമാം.

പുണ്യാനുഭൂതിയിലന്തർമ്മുഖനായി
വർണ്ണനയ്ക്കാവാത്തതായിട്ടംധിവൃത്തി
ആത്മസുഖപരായവൃണ്ടനിദ്രാരൂപ-
മാലയിൽപ്പൂവുണ്മൂളക്കതിക്കനാരതം.
വല്ലപ്പോഴുംമാത്രമാസ്വാദ്യമാകയാ-
ലാത്മാവിതാനന്ദകോശവുമായിടാ;
ആനന്ദഹസ്തുവാംബിംബമതൊന്നതു
തന്നെയാണാത്മാവു,നിത്യവും നില്ക്കയാൽ"

•

സത്തുചിത്താനന്ദം, പിൻ,സമം, സ്ഥിരം,സാക്ഷി,യേകം,
നിത്യനാംസർവ്വവ്യാപിയാത്മാനിയെന്നറിഞ്ഞു്
മിഥ്യയാംജഡദുഃഖദമാംപഞ്ചകോശ-
പ്പൊത്തുകൾവിട്ടബോധാകാശത്തിൽ ഗമിച്ചാലും 6

സദാനന്ദനായും ഏങ്ങും സമമായും സ്ഥാവരമായും സർവ്വസാക്ഷിയും ഏകനും, സനാതനനും സർവ്വവ്യാപിയും ആത്മാവുമാണ് നി ബ്രഹ്മമാണെന്നറിഞ്ഞു്, ഈ സ്വരൂപത്തെ ഇപ്പോൾ മറച്ചു നില്ക്കുമാറ് അനൃതമായ ജഡദുഃഖങ്ങളായി നിന്നെ വേഷംമാററ കെട്ടസ്സാക്കിവച്ചുകൊണ്ടിരിക്കുന്ന (മുൻപറഞ്ഞ) പഞ്ചകോശഭ്രാന്തിയിൽനിന്നും സ്വന്തം ബ്രഹ്മസ്വരൂപത്തെ ബോധിച്ചു് നിരാലംബനായി നിന്നാലും.

'പഞ്ചകോശങ്ങളും വിട്ടപ്പുറംപാർക്കുന്നേരം
മിഞ്ചിടുംശൂന്യമല്ലാതില്ലന്യമൊന്നുംകാണാൻ,
നഞ്ചാമക്ക്രൂരിതട്ടോ ഞാനാകമാത്മാവെന്ന
കെഞ്ചിയശിഷ്യനോതിയുത്തരംഗുരുദേവൻ. 70

'പഞ്ചകോശപ്പൊത്തുകൾ വിട്ടു'' എന്ന (മുൻപദ്യത്തിൽ) ഗുരു ശിഷ്യനോടാവശ്യപ്പെട്ടതിനെത്തുടന്നു ശിഷ്യൻ അപ്രകാരം പഞ്ചകോശങ്ങളെ ഒഴിവാക്കിനോക്കിയപ്പോൾ ശൂന്യം അനുഭവപ്പെട്ടതിനാൽ നഞ്ചാമക്കൂരികട്ടോ ഞാനാകമാത്മാവു്? എന്നു ശിഷ്യൻ വീണ്ടും ചോദിക്കുന്നു. ഗുരു മേൽ സമാധാനം പറയുന്നു

മുമ്പു,പത്താമൻബുദ്ധിമോശത്താലെണ്ണിയെണ്ണി
യൊമ്പതുപേരെക്കണ്ടിട്ടൊരുവനാം തന്നെവിട്ടി–
ട്ടമ്പരന്നവൻകണ്ടശൂന്യമിന്നവനോകഷ്ടം!?
മുമ്പേയിതെല്ലാം കണ്ടുനിന്നനീയിപ്പോളില്ലേ? 71

സർവ്വവും ശൂന്യമാണെങ്കിൽ അതാരു പറയാനുണ്ടാകും. ശൂന്യത്തെക്കാണാനവശേഷിച്ചു നിന്ന നീയാര്? ആ നീയുള്ളപ്പോൾ എല്ലാം ശൂന്യമെന്നെങ്ങനെ നീ പറഞ്ഞു? എന്നും ഗുരു ചോദ്യം ചെയ്യുന്നു.

ജാഗര, സ്വപ്ന,സ്സുഷുപ്ത്യാദിയിൽ സ്ഥൂല,സൂക്ഷ്മ,
കാരണദേഹങ്ങളെക്കൊണ്ട്;ജന്മസാഗരത്തിൽ
കല്ലോലജാലങ്ങളെപ്പോൽവന്നുവന്നുപോക—
ന്നില്ലാതെയീശനാണെയൊക്കെക്കും നീയേസാക്ഷി. 72

നാം ജാഗരതാവസ്ഥയിൽ ഇരിക്കുമ്പോൾ ഒരാലോചനയിലിരിക്കവെതന്നെ മറ്റൊന്നാലോചിച്ച്, ചിന്തിച്ചു നിശ്ചയിക്കുന്നു. ഈ തൽക്കാര്യത്തിൽനിന്നും മാറിയ അവസ്ഥയെ സ്വപ്നത്തോടു തുല്യപ്പെടുത്താം. ഇങ്ങനെയിരിക്കവെ നമുക്കു വേണ്ടതായൊരാൾ വന്നു സംസാരിച്ചു പിരിയുന്നു. ആയാളെക്കണ്ടാൽ നമുക്കുപറയാനുള്ളതു ചിലപ്പോൾ പറയാൻവിട്ടുപോകുന്നു. ഈ വിട്ടുപോയതുപിന്നീടോർമ്മിക്കുന്നു. ഇതു മറവിയാലേപ്പെട്ടതാണ്. ഈ മറവി സുഷുപ്തിയെ വ്യവഹാരത്തിൽ വിസ്മൃതിയെന്നു കൊണ്ടാടുന്നു.

അപ്പോൾ ഈ ജാഗ്രദാവസ്ഥയിലിരിക്കുമ്പോൾതന്നെ ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും നമുക്കനുഭവപ്പെടുമെങ്കിൽ ഈ മൂന്നിനും ആധാരാ,ധിഷ്ഠാനമായ ജാഗ്രത്തിനെത്തന്നെ നമുക്കു സാക്ഷാല്ക്കാരത്തിനുപയോഗപ്പെടുത്താം. അതായതു, മുൻഉദാഹരണത്തിൽ, ഇടയ്ക്കുണ്ടായ സ്വപ്ന,സുഷുപ്ത്യാദികൾ മുമ്പേയുള്ള ജാഗ്രദാവസ്ഥയെ ഒരിക്കലും ഹനിക്കാതെതന്നെ ഉണ്ടായിയില്ലാതാവുന്നു. അതുപോലെ താൻ ഉണർന്നിരിക്കവെതന്നെയാണ് തനിക്കു് സ്വപ്നവും സുഷുപ്തിയും ഏർപ്പെടുന്നതു് എന്നുമനസ്സിലാക്കി തന്റെ സ്വപ്നത്തേയും സുഷുപ്തിയെയും താൻ കണ്ടുകൊണ്ടിരിക്കണം.

എല്ലാംകണ്ടറിയുമെന്നെയെന്തുകൊണ്ടറിയാമെന്നു
ചൊല്ലേണ്ട, സ്വയംജ്യോതിക്കാശ്രയംമറെറാന്നുണ്ടോ?
പത്താമൻതന്നെക്കൊണ്ടേ പത്താമൻതന്നെക്കണ്ടു,
പത്താമനോടുകൂടിപ്പതിനൊന്നാമനുണ്ടോ? 73

ഒരു ദീപപ്രകാശത്തെ കാണാൻ ഇനിയൊരു ദീപം ആവശ്യമില്ല മറ്റെല്ലാത്തിനെയും പ്രകാശിപ്പിക്കുക എന്നതാണ് ദീപത്തിന്റെ പ്രകാശം. അതുപോലെ തന്നെക്കാണാൻ ഇനിയൊന്നിന്റെ സഹായം ആവശ്യമില്ലാത്തതും ആണ് പ്രകാശം താൻ മറ്റെല്ലാത്തിനെയും അറിയുന്നു എന്നതിനെ അറിയുന്നിടത്ത് താൻ തന്നെ അറിയുന്നവനായിത്തീരുന്നു. ഈ അറിവു പരാപേക്ഷകൊണ്ടുണ്ടാകേണ്ടതല്ലാത്തതിനാൽ 'സ്വയം ജ്യോതിക്കാശ്രയം മറ്റൊന്നുണ്ടോ' എന്നു ചോദിക്കുന്നു.

അറിവിനുമറിവേകുന്നൊരറിവന്യമുണ്ടെന്നെണ്ണ-
മറിവറ്റകുതർക്കന്മാർക്കനവസ്ഥാദോഷമുണ്ടാം;
അറിവിങ്കൽപ്പെടുംപൊരുളല്ലനീ, പെട്ടിടാതെ
മറയുംപൊരുളുംനീയല്ലല്ലോ, സദാകാലം
അറിവിനുപൊരുളായിനില്ക്കുംനിൻസ്വരൂപത്തിൽ
നിറവുറ്റിരുന്നനീയെയനുഭവിച്ചറിഞ്ഞിടൂ. 74

അറിവിനു ..... ഷമുണ്ടാം— ആത്മാവിനും അറിവിനെ പ്രദാനം ചെയ്യുന്നതിലേക്ക് വേറൊരു അറിവുണ്ടായിരിക്കണമെന്നു ശഠിക്കുന്ന മൂഢന്മാർക്ക് ഭ്രമവും അസ്ഥിരതയും ഫലമായിവരും.

അറിവിങ്കൽ ..... ല്ലനീ— അറിവിനു വിശേഷമായി അറിഞ്ഞുകൊള്ളുവാൻ അതിൽ അമർന്നുനില്ക്കുന്ന ഒന്നും ആത്മസ്വരൂപിയായ നീയല്ല.

പെട്ടിടാ ......യല്ലല്ലോ— അറിവിനന്യമായോ അതീതമായോ അപ്രാപ്യമായുമോ അല്ല നീയിരിക്കുന്നത്.

അറിവിനു.......റിഞ്ഞിട്ട—അറിവാണെന്നും അറിവല്ലെന്നും ഇല്ലാതെയും അറിവിൻസ്വരൂപമെന്നതറിയാതെയും. ആ അനുഭവത്തിലിരിക്കേണ്ടതാണ്.

മധുര മാംവെല്ലംചേർത്തുചുട്ടമാവപ്പമെല്ലാം
മധുരിപ്പിച്ചോരതിന്നാമധുരംസ്വഭാവമല്ലോ;
അതു,വിതുവെന്നാംദ്വൈതജീവബോധത്തെത്തന്നോ-
രതുമിതുമാകാതേകലക്ഷ്യംനീയായിരിക്ക. 75

മധുര...........വമല്ലോ—മധുരമായ മാംപഞ്ചസാര ചേർത്തു മാവിൽ ഉണ്ടാക്കിയ പലഹാരങ്ങളെയെല്ലാം മധുരമുള്ളതാക്കിച്ചെയ്ത പഞ്ചസാരയുടെ സ്വഭാവം മധുരമല്ലാതെയിരിക്കുകയില്ല.

അതു, വിതു...........ത്തന്നാ—അതു് ആത്മാവും ഇതു ശരീരപ്രപഞ്ചാദി ജഡവസ്തുക്കളെന്നും തോന്നുന്ന ജീവബോധത്തെ പ്രദാനം ചെയ്യുന്ന (അതു പഞ്ചസാര, ഇതു പലഹാരങ്ങൾ എന്ന ദ്വൈതബോധത്തിനു ഹേതുവായിനില്ക്കുന്ന)

അതുമിതു ......യിരിക്ക—നീ ആത്മാവോ, ജീവനോ, രണ്ടുമാകാതെ (അസിപദലക്ഷ്യാർത്ഥമായ) ഏക ബ്രഹ്മാനുഭവത്തിലിരിക്കുക.

പഞ്ചസാരയും പലഹാരവും ഇരുവസ്തുക്കളായിരുന്നാലും രണ്ടിലും അനുഭവിച്ചറിയാൻ മാത്രമായിരിക്കുന്ന മധുരം ഒന്നുതന്നെയെന്നപോലെ ആത്മാവും ജഡ പ്രപഞ്ചാദികളും വെവ്വേറെ തോന്നപ്പെട്ടിരുന്നാലും രണ്ടിലും അനുഭവവേദ്യമായിരിക്കുന്ന ഏകചൈതന്യവസ്തു താനാണെന്നും ഉള്ള യജുർവേദമഹാവാക്യമായ 'അഹംബ്രഹ്മാസ്മി'യുടെ ലക്ഷ്യാർത്ഥത്തെ പ്രതിപാദിച്ചിരിക്കുന്നു.

ഈ നീയാം കൂടസ്ഥൻ'ത്വം'പദത്തിന്റെ ലക്ഷ്യം,
ആ നലബ്രഹ്മംതന്നെ'തത്'പദത്തിനും ലക്ഷ്യം;
ഓതിടാംജീവേശന്മാർവാച്യാർത്ഥമെന്നും,പാർത്താൽ
ഭേദമുണ്ടിവർക്കൊന്നായൈക്യമൊട്ടില്ലയല്ലോ. 76

ഈനീയാം കൂടസ്ഥനെ—മുൻപദ്യത്തിൽ 'അഹംബ്രഹ്മാസ്മി' യെ പറഞ്ഞതിൽ (അഹംശബ്ദത്തെക്കുറിക്കാൻ, ഉദ, 'നീയായിരിക്കു' എന്നു പറഞ്ഞതിൽ സൂചിപ്പിക്കുന്ന) അഹംശബ്ദമായ, കൂടസ്ഥനായനീതന്നെ.

ത്വം, തത് പദങ്ങൾക്കു ലക്ഷ്യാർത്ഥങ്ങളായ കൂടസ്ഥബ്രഹ്മങ്ങൾക്കു ഐക്യമുണ്ടെന്നും, വാച്യാർത്ഥമായ ജീവേശ്വരന്മാർക്കു ഐക്യമില്ലെന്നും പറയുന്നു.

ജീവേശ്വരന്മാർക്കുള്ള ഭേദങ്ങളും ചൊല്ലിടാം
നാമരൂപങ്ങളാലും സ്ഥാനഭേദങ്ങളാലും
കാര്യ്യം, കാരണം, വ്യഷ്ടി, സമഷ്ടി, കിഞ്ചിജ്ഞത്വം,
നേരററസർവ്വജ്ഞത്വമെന്നീഭേദങ്ങളാലും
ഏത്രയുംവിദൂരമായ്; പാതാളവും,വാനംപോ-
ലെത്താതിരിപ്പോർക്കെങ്ങാണേകത്വംഭവിച്ചിടാൻ. 77

| ജീവൻ | കാര്യ്യം | രൂപരൂപം നാമരൂപസഹിതം | വ്യഷ്ടി | കിഞ്ചിജ്ഞൻ |
|---|---|---|---|---|
| ഈശ്വരൻ | കാരണം | അരൂപരൂപം നാമരൂപരഹിതം | സമഷ്ടി | സർവ്വജ്ഞൻ |

ഇപ്പറഞ്ഞ ഭേദങ്ങളാൽ ഭൂമിക്കു താഴെപ്പാതാളവും മുകളിൽ വിണ്ണും എന്നപോലെ തീരെ വിദൂരങ്ങളായിരിക്കുന്ന കാരണം ജീവേശ്വരന്മാർക്കു ഒരിക്കലും ഐക്യം സംഭവിക്കുന്നില്ല

ഗീർവ്വാണവിദ്വാന്മാരൊന്നിനതിൻസാരംചേരാ-
താവുമ്പോൾഗ്രഹിച്ചിട്ടുലക്ഷണാർത്ഥത്താൽപൊരുൾ
ചൊല്ലപ്പെടുന്നതിതും,വിട്ടതും,വിടാതതും,
പിൻ,വിട്ടുവിടാതലക്ഷണയുമെന്നുംമൂന്നായ്. 78

സംസ്കൃതവിദ്വാന്മാർ വാചകാർത്ഥത്താൽ വസ്തുനിർദ്ദേശം ചെയ്യുമ്പോൾ അതു യോജിക്കാതെ വരുന്നിടത്ത് ലക്ഷണാർത്ഥങ്ങളിൽകൂടി ലക്ഷ്യത്തെ ഗ്രഹിക്കേണ്ടതാണ്. ഈ ലക്ഷണാവൃത്തിമൂന്നുവിധത്തിൽ പറയപ്പെടുന്നു.

1. വിട്ടലക്ഷണ — ജഹല്ലക്ഷണ.
2. വിടാതലക്ഷണ — അജഹല്ലക്ഷണ.
3 വിട്ടുവിടാതലക്ഷണ — ജഹദജഹല്ലക്ഷണ.

വാച്യാർത്ഥങ്ങൾ തമ്മിൽ കാണുന്ന പൊരുത്തമില്ലായ്മ ഇപ്പറഞ്ഞ മൂന്ന ലക്ഷണാർത്ഥങ്ങളാൽ പരിഹരിക്കപ്പെട്ടുപോകും.

ഗംഗയിൽഗ്രാമമെന്നും, കറുപ്പുചോപ്പോടുന്നൂ—
മിങ്ങതേദേവദത്തൻവരുന്നുവെന്നും ചൊല്ലിൽ,
ലക്ഷണാത്രയം ചൊന്ന, ചൊല്ലുകൾമൂന്നിനേയും
ദൃഷ്ടാന്തമാക്കിപ്പാർത്താൽ, ഇംഗശാസ്ത്രങ്ങളോതും,
ഒന്നിനൊന്നന്യമെന്നായ്‌ത്തിരിച്ചും, വാക്യങ്ങൾക്കെല്ലാ—
മൊന്നുപോലുള്ളസാരമർത്ഥം വെളിവാകും. 79

ലക്ഷണാവൃത്തികൾ മൂന്നിനേയും ഓരോന്നായി വിവരിക്കുന്നു.

1. **വിട്ടലക്ഷണ** – വാച്യാർത്ഥത്തെമുഴുവൻ തള്ളിക്കളഞ്ഞിട്ട് അതിനോടു സംബന്ധപ്പെട്ടിരിക്കുന്ന ഒരു വസ്തുവിന്റെ പ്രതീതിമുഴുവൻ ഉളവാക്കുന്ന വൃത്തി.

ഉദാ:- ഗംഗയിൽ ഗ്രാമം—ഗംഗയിൽ (ഗോപന്മാരുടെ) ഗ്രാമമിരിക്കുന്നു. ഇവിടെ ഗംഗ എന്നതിന് ജലപ്രവാഹമെന്നു വാച്യാർത്ഥം അവിടെ ഗ്രാമം ഇരിക്കുകയില്ല. അതിനാൽ അതിന്റെ കരയിൽ (ഗ്രാമമിരിക്കുന്നു) എന്ന് ജഹല്ലക്ഷണകൊണ്ട് ധരിക്കേണ്ടതാകുന്നു. (ദേഹത്തിനെവിട്ടിട്ടു ദേഹിയെ ലക്ഷ്യമാക്കുന്നു.)

2. **വിടാതലക്ഷണ**—വാച്യാർത്ഥത്തോടുകൂടിത്തന്നെ അതിനെ ബന്ധിച്ചുനില്ക്കുന്ന ഒരു വസ്തുവിന്റെ ബോധം ഉളവാക്കുന്ന വൃത്തി.

ഉദാ:- കറുപ്പുചോപ്പോടുന്നു— കറുപ്പും ചുവപ്പും ഓടുന്നു. ഇതിൽ കറുപ്പും ചുവപ്പും ലക്ഷണങ്ങളാകുന്നു. അവക്ക് ഓടാൻ കഴിവില്ല അതിനാൽ ഈ കറുപ്പിനും ചുവപ്പിനും ആശ്രയങ്ങളായ ജീവികളുടെ പ്രതീതിയുണ്ടാകുന്നു. അതുകൊണ്ടു കറുപ്പുനിറത്തിലുള്ള പശുക്കളിലോ ചുവപ്പുനിറത്തിലുള്ള അശ്വങ്ങളിലോ മറ്റോ ലക്ഷണങ്ങൾ സിദ്ധിക്കുന്നു.

**3. വിട്ടുവിടാത്തലക്ഷണ.** ഇതിനു ഭാഗത്യാഗലക്ഷണ എന്നും പേരുണ്ട്. വാച്യാർത്ഥത്തിന്റെ ഒരംശത്തെ വിട്ടിട്ട് മറെറാരംശത്തെ ഗ്രഹിക്കുന്നതു്.

ഉദാ:- സോയം ദേവദത്തഃ (അവിടെയുണ്ടായിരുന്ന അവൻ) മുൻകാല, മുൻദേശത്തറിയപ്പെട്ടിരുന്ന ദേവദത്തൻതന്നെയാണ് ഇക്കാല, ഇദ്ദേശത്തറിയപ്പെടുന്ന ഇവൻ എന്നാണ വാച്യാർത്ഥം. കഴിഞ്ഞ കാലദേശങ്ങൾക്കു ഇക്കാലദേശങ്ങൾക്കും പൊരുത്തമില്ലാത്തതിനാൽ ആ വിശേഷണാംശങ്ങളുപേക്ഷിച്ചിട്ട് ദേവദത്തനെമാത്രം ഗ്രഹിക്കുന്നതു് വിട്ടുവിടാത്തലക്ഷണ.

ഈ മൂന്നു ലക്ഷണാവൃത്തികൾകൊണ്ടു് തത്ത്വമസി മഹാവാക്യത്തിന്റെ ലക്ഷ്യാർത്ഥം ഗ്രഹിക്കേണ്ടതാണ്.

| | |
|---|---|
| ജഹല്ലക്ഷണകൊണ്ടു് | തത്പദത്തിന്റെയും |
| അജഹല്ലക്ഷണകൊണ്ടു് | ത്വംപദത്തിന്റെയും |
| ജഹദജഹല്ലക്ഷണകൊണ്ടു് | അസിപദത്തിന്റെ- |

യും ലക്ഷ്യാർത്ഥം ബോധിക്കേണ്ടതാണ്. ലക്ഷ്യാർത്ഥജ്ഞാനത്തിന് വാച്യാർത്ഥജ്ഞാനം ആവശ്യമാകയാൽ ആദ്യം ആ അർത്ഥത്തെത്തന്നെ വെളിപ്പെടുത്തുന്നതാണ്.

> സോ,യംപദങ്ങൾക്കു വാച്യാർത്ഥം, ദേശ,കാല-
> മായപോലിങ്ങി,ക്കാല, ദേശ,മിവനെന്നാകെല്ലാം
> ഭിന്നംവിരോധാർത്ഥമകറ്റിട്ടു ലക്ഷ്യംവിടാതെ-
> യന്നിയാളൊരുദേവദത്തനെന്നാകണം. 80

സോയംപ......ദാർത്ഥംവിട്ടു— അന്യദേശത്തും അന്യകാലത്തും ജീവിച്ചിരുന്ന ആൾ (ദേവദത്തൻ) എന്നും ഈ ദേശത്തു് ഇക്കാലത്തു ജീവിച്ചിരിക്കുന്ന ഈ ആൾ (ദേവദത്തൻ) എന്നും മററും 'സോയം' പദങ്ങൾക്കു പറയാവുന്ന വാച്യാർത്ഥങ്ങളെ തള്ളിയിട്ട്.

ലക്ഷ്യം......കാണാം—ലക്ഷ്യാർത്ഥത്തെ സാക്ഷാത്ക്കരിക്കുന്നപക്ഷം ആ ദേവദത്തൻ, ഈ ദേവദത്തൻ എന്നുള്ള ദ്വൈതം മാറി ഒരു ദേവദത്തനെമാത്രം കാണുന്നതാകുന്നു.

ഈശ്വരന്റെ മഹത്സ്വരൂപവും ജീവന്റെ തുച്ഛസ്വരൂപവും ഒന്നാണെന്നു പറഞ്ഞാൽ ആരും സ്വീകരിക്കയില്ല. അതിനാൽ പദങ്ങളുടെ ലക്ഷ്യാർത്ഥത്തെ ബോധം നാം സ്വീകരിക്കുവാൻ. വാച്യാർത്ഥങ്ങളെ വിട്ടിട്ട് മഹത്തായ സ്വരൂപത്തെയും തുച്ഛമായ രൂപത്തെയും ആശ്രയിച്ചു നില്ക്കുന്ന ശുദ്ധചൈതന്യമാണ്. ശുദ്ധചൈതന്യങ്ങൾക്ക് മഹത്തെന്നോ തുച്ഛമെന്നോ പ്രതീതിയില്ല. അങ്ങിനെ പദങ്ങളുടെ ലക്ഷ്യാർത്ഥങ്ങളെല്ലാം ഏകത്തിൽ ഒടുങ്ങുന്നു.

തത്,ത്വം പദങ്ങൾക്കേകരൂപമായ്സാക്ഷിമയനാം
വസ്തുവെവിട്ടിടാതെ, ഭേദവാച്യാർത്ഥംവിട്ടും,
നിത്യബ്രഹ്മമായ നീയാം കൂടസ്ഥനാകുമപ്പോൾ
നിത്യം നിസ്സംഗമാമെന്നസിപദത്തൈക്യംചെയ്യും. 81

തത്ത്വം...... ട്ടിടാതെ—

| പദങ്ങൾ | വാച്യാർത്ഥം | ലക്ഷ്യാർത്ഥം | അസിപദഐക്യം |
|---|---|---|---|
| തത് | അതായ ഈശ്വരൻ | ബ്രഹ്മം നീയാകുന്ന കൂടസ്ഥനാകുന്ന | ബ്രഹ്മം |
| ത്വം | നീയായ ജീവൻ | കൂടസ്ഥനാകുന്ന നീ ബ്രഹ്മമാകുന്ന | ബ്രഹ്മം |

കൂടസ്ഥസാക്ഷി വൈഭവത്തിൽ നില്ക്കുന്ന ബ്രഹ്മം നീയാകുന്നു. അതുപോലെ നീ കൂടസ്ഥബ്രഹ്മമാകുകയും ചെയ്യുന്നുവെന്ന (തത്ത്വംപദ) ലക്ഷ്യാർത്ഥത്തെ തള്ളിക്കളയാതെ.

ഭേദ.....വിട്ടും—ദ്വൈതത്തിനു ഹേതുവായവാച്യാർത്ഥത്തെ തള്ളിക്കളഞ്ഞും.

നിത്യശു ...... ദ്ധൈക്യം ചെയ്യും— ബ്രഹ്മം മാത്രം സത്യം എന്ന അസിപദലക്ഷ്യാർത്ഥം സിദ്ധമാകുന്നു.

ഉപാധികളെ മാററിയശേഷം ചൈതന്യം തന്നിൽ ചേരുന്നതാണ്. ഉപാധി ബാധിച്ചിട്ടുള്ള ചേർച്ചയും ഉപാധിവിട്ടിട്ടുള്ള ചേർച്ചയും രണ്ടാണ്. ഞാൻ ഇവിടെ ഇരുന്ന് വീട്ടിന്റെ വിവരിക്കാം. വീട്ടിൽതന്നെയിരുന്ന് അവിടെയുള്ള കാര്യങ്ങളെപ്പററിയും വിചാരിക്കാം. ഉപാധിവിട്ട് വ്യക്തമായ ചേർച്ചയെപ്പററി പറയേണ്ടതായില്ല. വ്യക്തമായ ശേഷം ഇതുതന്നെയാണല്ലോ ഞാൻ മുമ്പു കണ്ടതും ഇപ്പോൾ കാണുന്നതും എന്നറിയേണ്ടതാകും. ഇതു അസിപദ ലക്ഷ്യാർത്ഥം.

മതിലകത്തുപോയി ദർശനം ചെയ്യുന്നവർക്ക് ഓരോ നടയിൽക്കൂടെയും വിഗ്രഹത്തിന്റെ ഓരോഭാഗം കാണാം. ഒന്നാമത്തെ നടയിൽ ശിരസ്സും രണ്ടാമത്തേതിൽ ഉടലും മൂന്നാമത്തേതിൽ പാദവും കാണാം. എന്നാൽ ഒന്നാമത്തെ നടയിൽക്കൂടി കയറി അകത്തു കടന്നാൽ അവന് നടകളുടെ തടസ്സം മാറി പൂർണ്ണമായി കാണാം. അകത്തുള്ള നമ്പിയും പുറത്തുനില്ക്കുന്നവനും രണ്ടു പ്രകാരത്തിലാണ് കാണുന്നത്. തത്ത്വമസി എന്ന പുറത്തു നിന്നു പറഞ്ഞാൽ മൂന്നു നടകളിലുംകൂടെ പ്രത്യേകം പ്രത്യേകമായി നോക്കുന്നതുപോലെയായിരിക്കും. ഒന്നാമത്തെ നടയിൽക്കൂടി ഉള്ളിൽചെന്നുനോക്കിയാൽ ഊട്ടുവെച്ചുള്ള ബന്ധംകാണാം. ഇതു ലക്ഷ്യാർത്ഥം. അകത്തു നില്ക്കുന്ന നമ്പിതന്നെ വിഗ്രഹമായിപ്പോകുന്നപോലെ.

മേഘനീർ, ഘടനീരിലും കണ്ടരണ്ടാംപൊയ്യാ-
ണാകാശംഘടത്തിനുംവിണ്ണിനുംകൂടിയൊന്നാം;
തികവുററബ്രഹ്മം,സാക്ഷി,രണ്ടുമെപ്പോഴുമേക-
മകമേശിവോഹംസ്വാനുഭൂതിയിലിരുന്നിട്ട 81

ആമേഘടജലത്തിൽ പെട്ടിരുന്ന ആകാശം മുകളിൽ കണ്ട ആകാശത്തിനന്യമല്ല. ജലത്തിൽ പെട്ടിരുന്ന ആകാശംതന്നെ

ാണു് ജലത്തിൽപെടാത്ത കുടെ ആകാശവും അതുപോലെ ലജലാകാശമായ സാക്ഷിയും മേഘജലാകാശമായ ബ്രഹ്മവും ണ്ടല്ല. അതിനാൽ ഉപാധിയോടുകൂടിയിരിക്കുന്ന കാരണം ജീവാത്മാവു് നിരുപാധികബ്രഹ്മത്തിൽനിന്നു വേറായി വരുന്നില്ല. അച്ഛജലത്തിൽ ആകാശം പ്രതിബിംബിച്ചൊന്നായി നിൽക്കുമെന്നപോലെ പരമതത്വം ചിദാഭാസൻ സാക്ഷിത്വം വിട്ടു കൂടസ്ഥനായി ബ്രഹ്മമായിത്തീരുന്ന അനുഭവത്തിൽ ഇരുന്നാലും.

ദേശികൻ ചൊല്ലുംതത്വമസ്യാദിയൊട്ടിടറാതെ
കോശങ്ങളഞ്ചും താണ്ടി ശൂന്യത്തെ തള്ളിയുള്ളിൽ
നിശ്ശേഷം ഭേദം വിട്ടു ഞാനഹം ബ്രഹ്മമെന്നു
വിശ്വാസം വിട്ടുദൈവതപൂർണ്ണസ്വരൂപനായോൻ. 83

ദേശികൻ......... ടറാതെ — തത്വമസിമഹാ — വാക്യാർത്ഥത്തെയും അതിൽ അടങ്ങിയ ഐക്യത്തെയും ഗുരു പറഞ്ഞതനുസരിച്ചു് ആ ഉപദേശത്തിൻ പടി 'ശിവോഽഹം' എന്ന അനുഭൂതിയിൽ തന്നെ നിന്നവനായി

കോശങ്ങ..... .....യുള്ളിൽ— (ബാഹ്യവിഷയങ്ങൾക്കുകാരണസ്ഥാനങ്ങളായ) അഞ്ചു കോശങ്ങളെയും വിട്ടൊഴിയുമ്പോൾ ശരീര പ്രപഞ്ചാദികളൊഴിയുന്നിടത്തു പകരം കാണപ്പെടുന്ന ശൂന്യത്തെ (ഉള്ളിൽതള്ളി) തന്നിൽതന്നെ നിവർത്തിച്ചു്.

തന്നെ ചുററിനില്ക്കുന്ന ശൂന്യം തനിക്കന്യമാണെന്നമട്ടിൽ അതിനെ നിവർത്തിക്കാൻ ശ്രമിച്ചാൽ താനതിനുള്ളിൽപെട്ടുപോവുകയേ ഉള്ളു. ശൂന്യത്തെ വെളിയിലോട്ടു തള്ളിയാൽ പഴയ സ്ഥാനത്തു വീണ്ടും ശൂന്യം ദൃശ്യമാകും. അതിനാൽ ശൂന്യത്തെ ഉള്ളിൽ (തനിക്കന്യമായല്ലാതെ,തന്നിൽതന്നെ) നിവർത്തിക്കണമെന്നുപറയുന്നു.

ശൂന്യത്തെ എങ്ങനെ നിവർത്തിക്കുമെന്നു് സംശയപ്പെട്ടവരിൽ ഒരാളായ ചാമ്പാട്ടിസിദ്ധർ പറഞ്ഞിരിക്കുന്നതു നോക്കുക.

ഹേ ഗുരോ! എനിക്കുള്ളിലേറെ ജന്മങ്ങളെല്ലാ-
മന്തര്യാമിയായിരുന്നി,ട്ടിപ്പോഴെൻമുക്തിക്കായി
തത്ത്വോപദേശം ചെയ്യാൻ മർത്ത്യൻ തന്നുപാധിയിൽ
പ്രത്യക്ഷപ്പെട്ടനില്ലേയീശ്വരാ! കാരുണ്യാബ്ധേ!
മുക്തിയാലെന്നെ ധന്യനാക്കും നിൻകാരുണ്യത്തി-
ന്നൊത്തൊരുന്നതിചെയ്യാനൊന്നും ഞാൻകാണുന്നില്ലേ. 86

അന്തര്യാമി — മായയിൽ നിറഞ്ഞു പ്രതിബിംബിക്കുന്ന ബ്രഹ്മത്തെ അന്തര്യാമി എന്നു പറയുന്നു. (ഉള്ളിൽ നിറഞ്ഞിരിക്കുന്നതിനാൽ.) ജീവസാക്ഷിയെന്നും പറയപ്പെടും.

ബ്രഹ്മംതന്നെയാണു മുക്തിയെ പ്രദാനം ചെയ്യുന്നതു്. ഇതു രണ്ടു പ്രകാരത്തിലാണു്. ആദ്യം ബ്രഹ്മം മനുഷ്യാകാരത്തിൽ പ്രത്യക്ഷപ്പെട്ടു് മുക്തി ഉപദേശിക്കും. പിന്നീടു് മോചനാവസരത്തിൽ ബ്രഹ്മം [ഗുരു] ബ്രഹ്മസ്വരൂപത്തിൽ തന്നെ പ്രത്യക്ഷനായിനിന്നു മോചനത്തെ പ്രദാനം ചെയ്യുകയും ചെയ്യുന്നു. ഇവിടെ ആദ്യം പറഞ്ഞ മോക്ഷോപദേശത്തെയാണു സൂചിപ്പിക്കുന്നതു്. മുക്തിക്കൊത്ത മറ്റൊരുപകാരമില്ലാത്തതിനാൽ നന്ദികാണിക്കാൻ നിർവ്വാഹമില്ലെന്നു പറയുന്നു.

ശിഷ്ടനിവണ്ണം പ്രാർത്ഥിച്ചിടവേ ഗുരുദേവൻ
തുഷ്ടിയോടടുത്തണച്ചാശ്ലേഷം ചെയ്തുചൊന്നാൻ
ദുഷ്ടമാലിന്യംമൂന്നും മാറ്റിസ്വരൂപജ്ഞാന-
നിഷ്ഠനായിരിപ്പതേ ദക്ഷിണമറ്റൊന്നില്ല. 87

ശിഷ്ടൻ—ശിഷ്ടനായ ശിഷ്യൻ.

ദുഷ്ടമാ..........റ്റൊന്നില്ലേ — തന്റെ സൗഖ്യത്തെ മറച്ചു കൊണ്ടിരിക്കുന്ന അസംഭാവന, സന്ദേഹം, വിപരീത ഭാവന എന്നീ മൂന്നു മാലിന്യങ്ങളേയും (തടസ്സങ്ങൾ) മാറ്റിയിട്ടു് നീ നിന്റെ അറിവാനന്ദസ്വരൂപത്തെ അറിഞ്ഞു് അതിനെ ഒരിക്കലും വിട്ടുപിരിയാതിരുന്നാൽ അതുതന്നെയാണു് നീ എനിക്കുവേണ്ടി ചെയ്യാനുള്ള ഒരേ ഒരു പ്രത്യുപകാരം.

അസംഭാവന – ശരീരാദിപ്രപഞ്ചത്തിന്നു സാക്ഷിയായി നില്ക്കുന്ന തന്റെ സത്യ (സുഖ) സ്വരൂപത്തെ താൻ അറിയാതിരിക്കുന്നതു്. ഇതിനെ അജ്ഞാനമെന്നും പറയുന്നു.

സന്ദേഹം—തന്നെ താൻതന്നെ മറച്ചുകൊണ്ടിരിക്കുന്ന അവസ്ഥ.

വിപരീതഭാവന–ദേഹമാണാത്മാവെന്നും ഈ ജഗത്തു സത്യമാണെന്നും തോന്നുന്നതിനെ വിപരീതഭാവനയെന്നും പറയുന്നു.

ബ്രഹ്മം കൂടസ്ഥനെന്നീഭേദമറെറാന്നായെങ്ങും
ബ്രഹ്മമായ്ത്തീരും പൂർണ്ണജ്ഞാനത്തിന്നെന്തോ ഭ്രംശം?
ഇത്തരംതന്നെക്കേട്ടശിഷ്യനു ഗുരുവോതി-
യുത്തരം, ഗുരുശ്രവണാദിയാലെത്തും ജ്ഞാനം
ഒത്തപോൽ ബ്രഹ്മസ്വരൂപത്തെക്കണ്ടിരുന്നാലു-
മസ്ഥിരമനുഭവംകൊണ്ടുറച്ചീട്ടുവോളം. 48

ബ്രഹ്മം........ഭ്രംശം– അസിപദ ഐക്യത്താൽ കൂടസ്ഥ ബ്രഹ്മഭേദം ഒഴിവായി സർവ്വം ബ്രഹ്മമെന്ന പരിപൂർണ്ണജ്ഞാനത്തിന്നു പിന്നീടു വികല്പം നേരിടുമോ (എന്നു ശിഷ്യൻ ചോദിക്കുന്നു)

ഗുരുശ്രവ.........ടുവോളം—ഗുരൂപദേശത്താലും അദ്ധ്യാത്മ ശാസ്ത്രഗ്രന്ഥപാഠനത്താലും മററും സാക്ഷാത്ക്കാരത്തിന്നു തടസ്സമായുള്ള ദോഷങ്ങൾ തൽക്കാലത്തേക്കു അടങ്ങിനിന്നതിന്റെ ഫലമായി സാധകന്നു താനായ ബ്രഹ്മസ്വരൂപം വിളങ്ങിക്കൊണ്ടിരിക്കും. എന്നാലും അനുഭവത്താൽ സ്വസ്വരൂപം തനിക്കുറയ്ക്കുന്നതുവരെ മുമ്പു അമർന്നു നിന്നിരുന്ന തടസ്സങ്ങൾ വീണ്ടും പൊങ്ങിവന്നു് പലപ്പോഴും തനിക്കു ബ്രഹ്മസ്വരൂപം മറയപ്പെട്ടു നില്ക്കുകയും ചെയ്യും.

വിഘ്നങ്ങളെന്തെന്നോതാമജ്ഞാനം, സന്ദേഹത്താ-
ട്ടക്കള്ളവിപരീതഭാവനയെന്നിമ്മൂന്നും;
നീങ്ങുന്നിന്നിവപൂർവ്വജന്മവാസനാബലാൽ
മീണ്ടെഴുംകാലംകെട്ടടിച്ചെഴും ബ്രഹ്മജ്ഞാനം;
ആകയാൽമാലിന്യങ്ങൾമാററിട്ടു,ശ്രവണത്താ,-
ലാകെയും, മനനത്താൽ,നിദിധ്യാസനത്താലും
അജ്ഞാനമാറിടുന്നുസത്ഗുരുശ്രവണത്താൽ,
സംശയംനിവർത്തിക്കാംമനനംചെയ്യുമെങ്കിൽ,
പിന്നെഴുംവിപരീതഭാവനയുംമാറിടും
തന്നിലേനിദിധ്യാസനത്തിനാലെൻറകണ്ണേ! 89

അജ്ഞാനം, സന്ദേഹം, വിപരീതഭാവന എന്നീ മൂന്നുമത്രെ വിഘ്നങ്ങൾ. പൂർവ്വജന്മവാസനാബലാൽ ഇവ നീങ്ങുന്നില്ലുന്നു. ഈ മാലിന്യങ്ങൾ തന്നിൽ ഒഴിഞ്ഞുനില്ക്കുമ്പോൾ ബ്രഹ്മജ്ഞാനം പ്രകാശിക്കും. അമർന്നുകിടന്ന മാലിന്യങ്ങൾ പിന്നീടും ഉയരുമ്പോൾ സ്വാസ്വരൂപപ്രകാശം അസ്തമിക്കും. അതിനാൽ വീണ്ടും ഉയരാതെ മാലിന്യങ്ങളെ ഒഴിക്കേണ്ടതാണ്. ഗുരുവിൻെറ ഉപദേശം കേട്ടതിനാൽ അജ്ഞാനവും ശ്രവിച്ച ഉപദേശങ്ങളെ മനനം ചെയ്താൽ സംശയവും നിദിധ്യാസനത്താൽ വിപരീതഭാവനയും ഇല്ലാതാകും. ശ്രവണമനനാദി ചെയ്യാൻ ചേഷ്ടിച്ച പൊരുൾ താൻ തന്നെ എന്ന നിശ്ചയമുണ്ടാകുന്നതു നിദിധ്യാസനം.

അഗ്നിയുംസ്തംഭിപ്പിച്ചാലൊട്ടുചുട്ടിടുന്നില്ല
മഗ്നജ്ഞാനത്താലാദിബന്ധവുംനശിപ്പീല;
ഇന്നതിന്നജ്ഞാനാദിമൂന്നുമിശ്രവണാദി
മൂന്നിനാലുംതാൻമാററിടേണമെന്നറിഞ്ഞീടു. 90

മണിമന്ത്രശക്തിയാൽ സ്തംഭിപ്പിക്കപ്പെട്ട അഗ്നി ചിലനേരം ചുടാതിരിക്കുമെന്നേയുള്ളു. അതുപോലെ പ്രതിബന്ധങ്ങൾ മാറുന്നതിനു മുമ്പുള്ള ജ്ഞാനത്താൽ ചിലനേരം പ്രതിബന്ധങ്ങൾ

മാറിനിന്നു ബ്രഹ്മദർശനം സാദ്ധ്യമായി വരാമെന്നല്ലാതെ ജന്മനാ ഉള്ള ബന്ധങ്ങളെ നിശ്ശേഷം അകററാൻ സാധിക്കുന്നില്ല. അതിനാൽ ബന്ധവിമോചനത്തിനാഗ്രഹിക്കുന്നവൻ ഗുരുശ്രവണം കൊണ്ടു് അജ്ഞാനത്തെയും മനനംകൊണ്ടു് സന്ദേഹത്തെയും നിദിധ്യാസനംകൊണ്ടു് വിപരീതഭാവനയെയും നിശ്ശേഷം മാററുകയേ മാർഗ്ഗമായുള്ളു.

ബ്രഹ്മതത്വം മറച്ചു ഭേദം കാട്ടുന്നതജ്ഞാനം, കേൾ
സമ്മതം ശ്രവണത്തിൽ തോന്നായ്ക സന്ദേഹവും,
കർമ്മദേഹം താനെന്നും നശ്വരപ്രപഞ്ചമി-
ന്നുണ്മയിലുള്ളതെന്നും തോന്നലേ വിപരീതം. 91

ഏകമായ ബ്രഹ്മവസ്തുവിനെ കൂടസ്ഥനെന്നും ബ്രഹ്മമെന്നും ഭേദപ്പെടുത്തി ഞാൻ, നീ എന്നും മററുമുള്ള ഭേദവ്യവഹാരങ്ങൾക്കിടകൊടുക്കുന്നതു് അജ്ഞാനം. ഗുരുവിൻെറ ഉപദേശത്തിൽ ദൃഢവിശ്വാസം ഇല്ലാതിരിക്കുന്നതു സന്ദേഹം. ദേഹമാണു താനെന്നും നിലയററ ഈ പ്രപഞ്ചം സത്യമാണെന്നും ഉള്ള തോന്നൽ വിപരീതഭാവനയുമാകുന്നു.

തത്വങ്ങളെല്ലാമനുഭോഗത്തിനായ് വരാൻ താ-
നോർത്തു സാധന ചെയ്തിടുന്നതു ശ്രവണം, പിൻ
കൂടസ്ഥബ്രഹ്മങ്ങളൊന്നാണെന്നതന്നൂഹത്താൽ
കൂടവേ യുക്തി ചെയ്തീടുന്നതു മനനവും,
ചിത്തമേകാഗ്രമാക്കി ബ്രഹ്മസ്വരൂപം കാണാ-
നുൾത്താരിൽ ചെയ്യുമഭ്യാസം നിദിധ്യാസനം കേൾ;
നിത്യവും നീയിവണ്ണം ചെയ്കിലോ നിനക്കാർക്കു
നിത്യനിർവ്വാണസാക്ഷാത്കാരവും ഭവിച്ചീടും. 92

തത്വമസ്യാദിമഹാവാക്യങ്ങളുടെ സാരമായ ജീവബ്രഹ്മൈക്യത്തെ ചർച്ച ചെയ്യുന്നതു ശ്രവണം. ഇപ്പറഞ്ഞ ചർച്ചയുടെ ഫലമായി ജീവബ്രഹ്മൈക്യത്തെ യുക്തികൊണ്ടു സമർത്ഥിക്കുന്നതു മനനം. ഇപ്രകാരം ഏകമെന്നായ ബ്രഹ്മസ്വരൂപംതന്നിൽ

പ്രകാശിക്കാൻചെയ്യുന്ന അഹംഗ്രഹധ്യാനം നിദിധ്യാസനമെന്നു
പറയപ്പെടുന്നു. നിദിധ്യാസനം തനിക്കു സഹജമായുണ്ടായാൽ
അതുതന്നെ സാക്ഷാത്കാര സാധനമായിത്തീരും. ഈ ശ്ര
വണാദി അനുഷ്ഠാനത്താൽ അപരോക്ഷാനുഭൂതി സിദ്ധിക്കുമെന്ന
തിനെപ്പററി ചിത്ക്കിളിക്കണ്ണിയിൽ ഇപ്രകാരം പറയുന്നു

ചരിപാത്തച്യുതന്തരന്താൻറങ്കുതർക്കോർത്തരണിയില്ലെ
വിരിന്തവിർത്തിഞാനവില്ലൈവിനാർചിർകിളിയേ
ഉരവുപകലറനിൻറവിമ്പവെള്ളന്തങ്കുതർക്ക
കരവൻറനനുപവത്തൈകറിക്കൊൾവേൻചിത്ക്കിളിയേ
തിരമാനനിതിത്യാസഞ്ചിത്തിരതാൻമാററവെല്ലാ
നിരതിചയവാനന്തനിർവാണഞ്ചിത്കിളിയേ.

എത്രനാളേയ്ക്കുണ്ടാവും ദ്രഷ്ടാവും ദൃശ്യങ്ങളു-
മത്രനാളേക്കും ശ്രവണാദികളുംവേണം, പിൻ
ഒന്നുമേ ചെയ്യാനില്ല,വിണ്ണൊത്തു;ദൃക്കായ്ജീവൻ
മുക്തനും വിദേഹകൈവല്യത്തിലിരുന്നിടും 93

അന്തഃകരണത്തിൽ പ്രതിബിംബിക്കുന്ന ചിദാഭാസനായ
ദ്രഷ്ടാവും ചിദാഭാസൻെറ വൃത്തിരൂപമായ (ജ്ഞാനം) ദൃശ്യങ്ങളും
എത്രകാലം അജ്ഞാന, സന്ദേഹ, വിപരീത ഭാവനകളോടിരി
ക്കുമോ അതുവരെ ശ്രവണ, മനന, നിദിധ്യാസനങ്ങൾ ആവ
ശ്യമായിരിക്കും. ഈ അനുഷ്ഠാനങ്ങളാൽ ദ്വൈതനിവൃത്തിവന്നാൽ
പിന്നീടൊന്നുംതന്നെ ചെയ്യുന്നതിനായില്ല. അപ്പോൾ താൻ
തൻെറ ജീവത്വത്തിൽനിന്നും മോചിച്ചവനായി എല്ലാ ദൃശ്യങ്ങ
ളിലും വ്യാപിച്ചും ഒന്നിനോടും സംബന്ധമില്ലാതെ സ്വരൂപം മാത്ര
മായിരിക്കുന്ന ആകാശത്തെപ്പോലെ, സർവ്വത്തിനും സാക്ഷിയായ്
അറിവുമാത്രമെന്ന ദൃക്സ്വരൂപത്തിൽ ജീവന്മുക്തനായി, വിദേഹ
കൈവല്യാവസ്ഥയെ പ്രാപിക്കും.

ഈ നിലയെപ്പററി തായുമാനവർ ഇപ്രകാരം പാടുന്നു:--

താനാനതന്മയമേയല്ലാതൊന്റു
തലൈയെടുക്ക വൊട്ടാതു തലൈപ്പെട്ടാലും
പോനാലുങ്കർപ്പൂര തീപംപോല-
പ്പോയൊഴിപ്പുതല്ലാതു പുലംവേറിന്റും
ഞാനാകാരത്തിനൊടു ജ്ഞേയമററ
ഞാതുരുവു നഴുവാമ നഴുവിനിർക്കും
ആനാലുമിതൻ പെരുമൈയെവർക്കാർ ശൊൽവാ-
രതുവാനാലതുവാവരതുവേശൊല്ലും

നാലുമട്ടുണ്ടു ജീവന്മുക്തരും കേൾക്കു,വാനിൻ
മേലെഴും ബ്രഹ്മവിത്തും വരൻ, വരീയാൻ, വരിഷ്ഠൻ;
നാലായിനാമധേയം കൊണ്ടതിൽ ബ്രഹ്മവിത്തിൻ
മേകാലവും മററുള്ളോർക്കു താരതമ്യവും ചൊല്ലാം. 94

ജ്ഞാനമാർജ്ജിച്ച ബ്രഹ്മവിത്തു ഒരാളിനെത്തന്നെ അവസ്ഥാഭേദങ്ങളാൽ വരൻ, വരീയാൻ, വരിഷ്ഠനെന്നും പറയുന്നു. അതിനാൽ 'നാലായിനാമധേയം കൊണ്ടതിൽ' എന്നു പറഞ്ഞിരിക്കുന്നു. അതിൽ ബ്രഹ്മത്തിന്റെ സ്വരൂപം അറിഞ്ഞാൽ മററുള്ളവർക്കുള്ള കൂടുതൽ വിശേഷത്തെ പറഞ്ഞറിയിക്കേണ്ടതായുള്ളതിനാൽ 'ബ്രഹ്മ ചൊല്ലാം' എന്നും പറഞ്ഞിരിക്കുന്നു.

ധീരനായ് ബ്രഹ്മവിത്തായ് തെളിഞ്ഞവർ, തെളിയുമ്മുമ്പു
ചാരമായിരുന്ന, മുനാശ്രമാനുഷ്ഠാനങ്ങൾ
ഭാരമായാലും ചെയ്യും മററപേക്ഷപ്രകാരം
നേരുവാൻനേരമെന്നാൽ മുക്തത്വം വിട്ടിടാതെ. 95

ധീരനായ്—ഈ ജഗത്തിൽ എന്തുതന്നെ സംഭവിച്ചുകൊള്ളട്ടെ എന്നു ധീരോദാത്തനായി.

ബ്രഹ്മ.......ഞ്ഞവർ—ബ്രഹ്മജ്ഞാനിയായിത്തീർന്നവർ.

തെളിയു.......നങ്ങൾ—ബ്രഹ്മജ്ഞാനം കൈവരുന്നതിനു മുമ്പ് അതു കൈവരുന്നതിനാശ്രയമായി താൻ കൈക്കൊണ്ടിരുന്ന വർണ്ണാശ്രമാനുഷ്ഠാനങ്ങൾ.

ഭാരമായാലും — സ്വസ്വരൂപജ്ഞാനം സിദ്ധിച്ചവനു മായാകാര്യങ്ങളായ എല്ലാ ലോകവ്യവഹാരങ്ങളോടൊപ്പം വർണ്ണാശ്രമാനുഷ്ഠാനങ്ങളും ഭാരമായിത്തന്നെ തോന്നിയാലും.

ചെയ്യും .....തവാൻ — മോക്ഷേച്ഛുക്കളായ മററുള്ളവരുടെ പ്രയോജനാർത്ഥം. (തനിക്കിനി ആവശ്യമില്ലെന്ന ഹേതുവാൽ അനുഷ്ഠാനങ്ങളെ ത്യജിച്ചാൽ അതു കണ്ടു് മററുള്ളവരും സത്യമറിയാതെ, അനുഷ്ഠിക്കാതെ വരാതിരിക്കാനാവു ,

നേരെന്നോണം വർണ്ണാശ്രമവിധികൾ തനിക്കു സത്യത്തിൽ വേണ്ടെങ്കിലും അതു ഭാവിക്കാതെ സത്യത്തിൽ തനിക്കാവശ്യമുള്ളതുകൊണ്ടു ചെയ്യുന്നമട്ടിൽത്തന്നെ.

മുക്തിയെ വിട്ടിടാതെ — വ്യവഹാരങ്ങളെല്ലാം തിന്നാ തൻെറ നിജാവസ്ഥയിൽനിന്നും വ്യതിചലിക്കാതെ. എപ്പോഴും അവൻ ദർശകനായിരിക്കും.

പററുതലുണ്ടായാലും പററാതെപോയും ക്ഷണം,
പങ്കജദലാംബുപോൽ വാഴുമീജഗത്തിങ്കൽ,
പാമരനെപ്പോൽ പോകും പാണ്ഡിത്യം കാട്ടിടാതെ—
മുക്തരുമുപശാന്തചിത്തരായ് ചരിച്ചിടും. ൪൬

പററു ..... ക്ഷണം — ലോകഭോഗങ്ങളിൽ രതിതോന്നാനിട വന്നാലും തൻെറ മനസ്സിൽ പററിനില്ക്കാതെ മാഞ്ഞുപോകും.

പങ്കജ ..... ത്തിങ്കൽ — ലോകവ്യവഹാരങ്ങളോടുകൂടിയിരുന്നാലും അവയൊന്നിലും ഒരു ബന്ധവുമില്ലാതിരിക്കും

പാമര ..... ട്ടിടാതെ — ഈ ലോകം വെറുംസങ്കല്പമാത്രമാണെന്നാവന് ലൌകിക ജ്ഞാനങ്ങളെന്തിനാവും? ലോകത്തെന്തു നടന്നാലും അതറിയാൻ അവനാഗ്രഹമില്ലെങ്കിൽ ലോകത്തെ സത്യമാക്കി ജീവിക്കുന്ന അജ്ഞാനികളോടെന്തു പറയാൻ. തനിക്കു സിദ്ധമായ സ്വരൂപജ്ഞാനത്തെയും അതറിയാൻ കഴിവില്ലാത്ത ലോകരോടെങ്ങനെ പറയാൻ? അതിനാൽ ഒന്നുമറി

യാത്ത മൂഢനെപ്പോലെയിരിക്കും. ലൌകികജ്ഞാനത്തെ സംബന്ധിച്ച് ഇവൻ പാമരനും ആത്മജ്ഞാനത്തിൽ പണ്ഡിതനുമത്രേ.

ദേഹകർമ്മത്താൽവന്നാപ്രാരബ്ധംപലതാകം
ഹേതുവാൽ വ്യവഹാരങ്ങളുംപരവക്കൊരുത്തുനില്ലും;
യാഗംചെയ്യേന്നാലുംചെയ്യാം, വാണിഭംചെയ്കിൽചെയ്യാം,
പിൻകൃഷിയാകാമാകാംഭിക്ഷാടനങ്ങൾപോലും 97

ദേഹക.......നില്ലും—പലവിധമായ സഞ്ചിതാഗാമിക കർമ്മങ്ങളാൽ ചേർക്കപ്പെട്ട പ്രാരബ്ധം പലവിധത്തിലുമായിരിക്കാം. ബ്രഹ്മജ്ഞാനം സിദ്ധിച്ചശേഷം തുടർന്നുനില്ക്കുന്ന പ്രാരബ്ധഭോഗവും പലവിധത്തിലുള്ളതുമായിരിക്കാം. അതിനാൽ ഒരു ജീവന്മുക്തന് അവനു മുമ്പിനാലേ (അജ്ഞാനദശയിൽ) ഏറ്റെടുത്തിരുന്ന വ്യവഹാരകർമ്മം ഏതുതരത്തിലുള്ളതായിരുന്നാലും അതുതന്നെ തുടർന്നു നില്ക്കും.

അതിനാൽ ഒരു ജീവന്മുക്തൻ ഇന്ന തൊഴിലേ ചെയ്യുമെന്നില്ലാതെ യാഗം ചെയ്യുന്നവനോ, കച്ചവടക്കാരനോ കൃഷിക്കാരനോ, ഭിക്ഷതെണ്ടുന്നവൻ പോലുമോ ആയിരിക്കാം.

വിസ്മരിച്ചിട്ടുംപോയ,തോർമ്മിക്കാനാളുമത്ത്,
കൺമുമ്പിൽകണ്ടെതുണ്ണും, വെറ്റിലുംനിലാവാകം,
ആകാശമടന്നാലുംചത്തുജീവിച്ചാലും
മൂകനായ്പുത്രമവിട്ടാശ്ചര്യമേശമെന്യേ,
നല്ലതുംപൊല്ലാത്തതുമെന്നോതെ,ജഗത്തിനു
തുല്ലുപോൽ, സമരസംസപദിക്കംജീവന്മുക്തൻ 98

ബ്രഹ്മചൈതന്യത്തിൽനിന്നും ഒരുകാലത്തും താൻ പിരിഞ്ഞിട്ടില്ല എന്നറിയുന്ന ജീവന്മുക്തൻ കഴിഞ്ഞ കാലങ്ങളെപ്പറ്റി ചിന്തിക്കുന്നില്ല. വരാൻ പോകുന്ന കാര്യങ്ങളെപ്പററി ഒരു കരുതലും ഇല്ലാതിരിക്കും. ലഭിച്ചതു ഭക്ഷിക്കും. ശീതോഷ്ണഭേദം അറിയുകയില്ല. ദുഃഖവും സുഖമാണെന്നു തോന്നും. ഇല്ലായ്മയിൽ

ഉണ്ടെന്നുതോന്നുന്നു ഈ ലോകത്തു് എന്തുതന്നെ സംഭവിച്ചാലും അതിലൊന്നിലും ഒരു പുതുമ തോന്നുകയില്ല നല്ലതിനും ചീത്തക്കും തമ്മിലുള്ള വ്യത്യാസത്തെ അറിയുന്നില്ല. നല്ലതും ചീത്തയും ജീവന്റെ സൃഷ്ടിയിൽ പെട്ടതുകളാണല്ലോ.

ജഗത്തിൽ തുല്യപോൽ — എല്ലാ പ്രപഞ്ചകാര്യങ്ങളിലും മധ്യവർത്തിയായു്

സമരസംസ്വാദിക്കം — തുല്യരസം അനുഭവിക്കും. ഇഷ്ടാനിഷ്ടങ്ങളില്ലാതെയും സുഖദുഃഖങ്ങളറിയാതെയും സർവ്വവും ബ്രഹ്മമയമെന്ന ജീവന്മുക്തൻ ഏതിലും സ്വാസ്വരൂപമായ സുഖത്തെത്തന്നെ അനുഭവിക്കും.

ജീവന്മുക്തനെ പരാമർശിച്ചുള്ള ചുരുക്കം ഉദാഹരണങ്ങൾ:-

1. ദുഃഖത്തെസ്സുഖമായ്‌വരിച്ച പിണിയ-
   റ്റെന്നോക്കുന്നോക്കിടുവാൻ
   ഭിക്കണ്ടോപുനരിന്നതെന്തു, ശിവലോ-
   കംതന്നെയെല്ലാടവും;
   വേവിന്തരിലിരിക്കുമെല്ലുജഘവും
   കോരിക്കരിക്കും, കിട-
   ന്നിടുംവല്ലമരച്ചുവട്ടിലിണയ-
   റ്റേകാന്തമേയിചരയായു്. (കഴിവിലൊടുക്കം)

2. ലൗകികംശാസ്ത്രീയവുംമറവിധത്തിലായു-
   മാഗമിച്ചിടുംവ്യവഹാരങ്ങളൊന്നിനും ഞാൻ
   കർത്താവുഭോക്താവെന്നില്ലാത്തോരെനിക്കിഹ
   സിദ്ധമാംപ്രാരബ്ധത്തിൽഗതിപോൽനടന്നോട്ടെ.
   (പഞ്ചദശി)

3. അതീതാനനുസന്ധാനംഭവിഷ്യദവിചാരണം
   ഔദാസീന്യമപിപ്രാപ്തംജീവന്മുക്തസ്യലക്ഷണം
   ഗുണദോഷവിശിഷ്ടേ / സ്മിൻസ്വഭാവേനവിലക്ഷണേ
   സർവ്വത്രസമദർശിത്വംജീവന്മുക്തസ്യലക്ഷണം
   (വിവേകചൂഡാമണി)

4. യദാഹിനേന്ദ്രിയാർത്ഥേഷു
　　നകർമ്മസ്വനുഷജ്ജതേ
　സർവ്വസങ്കല്പ സന്ന്യാസീ
　　യോഗാരൂഢസ്തദോച്യതേ
　സമദുഃഖസുഖഃ സ്വസ്ഥഃ
　　സമലോഷ്ടാശ്മകാഞ്ചനഃ
　തുല്യപ്രിയാപ്രിയോ ധീര-
　　സ്തുല്യനിന്ദാത്മസംസ്തുതിഃ 　　(ഗീത)

5. കൃത്യംകിമപി നൈവാഽസ്തി
　നകാഽപി ഹൃദിരഞ്ജനാ
　യഥാ ജീവന മേവേഹ
　ജീവന്മുക്തസ്യ യോഗിനഃ
　ഭിക്ഷുർവ്വാ ഭൂപതിർവ്വാഽപി
　യോ നിഷ്കാമഃ സശോഭതേ
　ഭാവേഷു ഗളിതായസ്യ
　ശോഭനാ ശോഭനാമതിഃ 　　(അഷ്ടാവക്രഗീതാ)

പിന്നെമൂവരിൽ രണ്ടുപേരും സമാധിജ്ഞാന-
ത്തിലന്നയുററിരുന്നിട്ടും പ്രാരബ്ധംക്ഷയിപ്പോളം;
തന്നാലേവരൻ വ്യവഹാരകാര്യങ്ങൾ ചെയ്യു,-
നന്ന്യരോതിത്താൻ വര്യാൻ ദേഹത്തെപ്പുലർത്തിടും;
പിന്നുള്ളവരിഷ്ഠനോ, തന്നാലു,മന്ന്യരാരും
ചൊന്നാലുമറിഞ്ഞീടാ ദേഹാദിവ്യവഹാരം. 　　99

വരൻ—സ്വസ്വരൂപബോധത്തിൽ ഇരുന്നിരുന്നാലും ലോക
ത്തിൽ വ്യവഹാരകാര്യങ്ങൾ ചെയ്തുകൊണ്ടുതന്നെയിരിക്കും
　വര്യാൻ—സ്വസ്വരൂപബോധത്തിൽ മുഴുകിയിരിക്കും. പര
പ്രേരണകൊണ്ടു മാത്രം വ്യവഹാരങ്ങൾ ചെയ്യുമെന്നേയുള്ളു.
　വരിഷ്ഠൻ—പ്രപഞ്ചബോധം തീരെ നശിച്ചിരിക്കും.

ശരീരബോധത്തോടുകൂടിയ നിഷ്കളാവസ്ഥയിലുംകൂടി വിദ്യാ സ്വരൂപിണിയായ മായ ഒഴിഞ്ഞുമാറുന്നില്ല. ഈ നിലയിൽ തീവ്രജിജ്ഞാസകൊണ്ട് അഖണ്ഡസ്വരൂപമായ സച്ചിദാനന്ദ സ്വരൂപത്തെ സ്വരൂപസ്ഥിതമാക്കണം. അപ്പോൾ വിദ്യാരൂപിണിയായ മായയും ഈശ്വരന്റെ ആധികാരിക വൈഭവങ്ങളും താനേ ഒഴിയും. ഇങ്ങനെ സ്വരൂപസ്ഥിതനായ വ്യക്തിയെ ബ്രഹ്മവിത്വരിഷ്ഠൻ എന്നു പറയുന്നു. ഈ അഖണ്ഡവൃത്തിയിൽ അഖണ്ഡാനന്ദം ഉദിക്കുന്നു. അതോടുകൂടി സ്വരൂപവും അഖണ്ഡാനന്ദസ്വരൂപമായിത്തീരുന്നു. ഈ ദശയിൽ മിഥ്യാഭ്രാന്തികൾ എല്ലാം തീർന്ന് കൈവല്യം പ്രാപ്തമാകുന്നു.

എത്രയുമപൂർവന്മാരാമിവർ പലരായും
മുക്തിഭേദനാസ്ത്രമൊത്തം, നിഷ്ഠതൻഫലത്തിനാൽ,
ബ്രഹ്മവിത്തരനുഭവിച്ചീടുന്നു ദൃഷ്ടദുഃഖം,
പിൻമൂന്നുപേരും സമാധിസ്ഥരായ് സുഖിച്ചീടും. 100

എത്രയു ......മൊത്തം—ജീവന്മുക്തന്മാർ നാനാപ്രകാരത്തിലിരുന്നാലും മുക്തിക്കു ഭേദമില്ല.

ബ്രഹ്മ . ...ദൃഷ്ടദുഃഖം—ലോകവ്യവഹാരങ്ങളിൽ തന്നെയിരിക്കുന്നതിനാൽ പ്രാരബ്ധം മുഖേന കണ്ണിൽ കാണുന്ന വ്യവഹാരങ്ങളിൽ വാസനാവശാലേർപ്പെടുന്ന ദുഃഖം ബ്രഹ്മവിത്തിനെ വിട്ടുമാറുന്നില്ല.

പിൻമൂ.......ച്ചീടും—വരൻ, വര്യാൻ, വരിഷ്ഠൻ എന്ന മൂന്നുപേരും.

അജ്ഞാനി— ഇദംവൃത്തിയിൽ (ശരീരപ്രപഞ്ചാദി വ്യവഹാരങ്ങളിൽ) മാത്രം കഴിയുന്നു. മായാബദ്ധരായി അന്ധതകൊണ്ട് വൃത്തിചെയ്യുന്നു.

പരമഹംസൻ—അഹംവൃത്തിയിൽ ഇദംവൃത്തിചെയ്യുന്നു. അഭ്യാസം കൊണ്ട് പരമഹംസപദം പ്രാപിച്ചവർ വീണ്ടും

ജഡത്തെ പ്രാപിക്കുന്നില്ല. അവരുടെ സൂക്ഷ്മശരീരം ബ്രഹ്മപ്രളയത്തിൽ സാക്ഷാത്ക്കാരത്തെ പ്രാപിക്കുന്നു. പരമഹംസപദവിയിൽ മനസ്സാദിനാലും പ്രാണനഞ്ചും ഇന്ദ്രിയം പത്തും ചേഷ്ടിക്കുന്നു.

ബ്രഹ്മവിത്ത് — അഹംവൃത്തിയിൽ അഹംവൃത്തിമൂലം ബ്രഹ്മവിത്താകുന്നു ശരീരമിരിക്കവെതന്നെ ആത്യന്തികനിവൃത്തി സംഭവിച്ചവരിൽ ബ്രഹ്മവിത്ത് താമസംമൂലം ആധികാരിക പുരുഷനായിരിക്കുന്നു. ഈശ്വരന്മാർ പോലും ബഹുമാനിക്കത്തക്ക പദവിയാണുള്ളത് ഈ സ്ഥാനത്തെത്തുമ്പോൾ ഈശ്വരന്മാരും, സിദ്ധികളും പ്രപഞ്ചവും ബ്രഹ്മവിത്തിനെ കീഴോട്ടാകർഷിക്കുന്നു. ഈ പരീക്ഷയെ ജയിച്ച ആധികാരിക പുരുഷന്മാരാണ് വ്യാസൻ തുടങ്ങിയവർ

വരൻ, വര്യാൻ—ശരീരമുള്ളപ്പോൾതന്നെ ആത്യന്തിക നിവൃത്തിസംഭവിച്ച രാജസഗുണ പ്രധാനരാണ്.

ബ്രഹ്മവിദ്വരിഷ്ഠൻ—വരൻ, വര്യാൻ എന്നീ രണ്ടു പദവിയിലും ഭ്രമിക്കാതിരുന്നാൽ ബ്രഹ്മവിദ്വരിഷ്ഠപദവിയെ പ്രാപിക്കുന്നു ശരീരമുള്ളപ്പോൾ തന്നെ ആത്യന്തിക നിവൃത്തി സംഭവിച്ച് സാത്വികംമൂലം മോക്ഷാതീതനായിരിക്കുന്നു. വരിഷ്ഠന്റെ പ്രാരബ്ധത്തെ ബ്രഹ്മംതന്നെ സാക്ഷാത്ക്കാരമായി നിവർത്തിക്കുന്നു. നിഷ്ഠയെപ്പോലും ഇവർ ഭയപ്പെടുന്നു. മുക്തസാകാര ബ്രഹ്മത്താൽ പ്രാരബ്ധം നശിച്ചശേഷം വിദേഹകൈവല്യത്തെ പ്രാപിക്കുന്നു. വരിഷ്ഠന് പ്രാണനഞ്ചും കർമ്മേന്ദ്രിയങ്ങളഞ്ചും മാത്രമേയുള്ളൂ. ആത്യന്തികനിവൃത്തി സംഭവിച്ച വരിഷ്ഠന് പ്രപഞ്ചമില്ലെങ്കിലും പ്രപഞ്ചത്തിനു വരിഷ്ഠനുണ്ട്.

അഹംവൃത്തിയിൽ അഹംവൃത്തി സംഭവിച്ചാൽ, ആധിഭൗതികം, ആധിദൈവികം, ആധ്യാത്മികം എന്ന മൂന്നു പീഢകളും സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്നു ശരീരബാധകളും

സഞ്ചിതം, പ്രാരബ്ധം, ആഗാമികം എന്ന മൂന്നു വാസനകളും സാമാന്യം, സ്വരൂപം, അരൂപം എന്ന മൂന്നു മനോവൃത്തികളും നശിക്കുന്നു.

ജ്ഞാനികളും, കർമ്മാന്ധരജ്ഞരോടൊത്തു വാണാൽ
മാനമററിനിപ്പിറപ്പുഴിയും വഴിയെന്നാൽ,
വാനമൊന്നിലും ചേരാതന്യഭൂതങ്ങൾക്കുള്ളി-
ലൂനമററിരിക്കുംപോൽ ജ്ഞാനികളൊത്തുവാഴും. 101

ബ്രഹ്മസമാധിയിൽ കഴിയുന്ന ജ്ഞാനികളും വെറും കർമ്മികളായി കഴിയുന്ന അജ്ഞാനികളും ഒന്നിച്ചു ജീവിച്ചാൽ ചിററിമ്പങ്ങളിൽ ഭ്രമിച്ച് ജ്ഞാനികളും തിരിയെ അജ്ഞാനികളായിപ്പോവുകയില്ലയോ? ജ്ഞാനികളായിരുന്നാലും കർമ്മം ചെയ്താൽ കർമ്മഫലത്തിനു വിധേയരായി വീണ്ടും ജനനമരണത്തിനു വിധേയരാവുകയില്ലയോ എന്നു ചോദിച്ചാൽ സമാധാനം പറയാം. ആകാശം മററു നാലു ഭൂതങ്ങളിലും ഉള്ളിലും പുറത്തും ചേർന്നിരുന്നാലും ഒന്നിനെയുംതൊടാതിരിക്കുന്നു. അതുപോലെ ജ്ഞാനികൾ ആരോടും ചേർന്ന് ഏതു വ്യവഹാരത്തിൽ പെട്ടിരുന്നാലും അവർ ഈ പ്രപഞ്ചത്തോടുപോലും ബന്ധമില്ലാത്തവരായിരുന്നുകൊള്ളുന്നു.

ജീവന്മുക്തരെസ്സേവിപ്പോരെയബ്രഹ്മാവാദി
മുവരും പ്രസാദിച്ചിട്ടവർക്കുമർത്ത്യജന്മം
പവിത്രമാക്കുമെന്നു വേദങ്ങളെല്ലാംചൊല്ലു,-
ന്നിവർക്കു മേലായ്‌വേണ്ടും വിദേഹമുക്തിയുംകേൾ. 102

സൃഷ്ടിച്ച ഈശ്വരൻ സംഹരിച്ചൊഴിക്കുന്നതിനേ കഴിവുള്ളവനാകുന്നുള്ളു. അതിനാൽ വീണ്ടും ജനനവും ദുഃഖവും ജീവന്മാർക്കു സംഭവിക്കുന്നു. ഇതു ദുഃഖനിവൃത്തിയാകുന്നില്ല. എന്നാൽ ഒരു മുക്തൻ അവനെ പ്രാപിക്കുന്ന ഒരു മുമുക്ഷുവിനെ തന്നെപ്പോലെ നിത്യസ്വതന്ത്രനാക്കി ആത്യന്തിക ദുഃഖനിവൃത്തിയെ പ്രദാനം ചെയ്യുകയാണ്. അതിനാൽ ഈശ്വരനും മേലായ

ആധികാരികവൈഭവമാണ മുക്തനുള്ളതു്. ഒരു ജ്ഞാനി ത്രിമൂത്തികളേയും ആശ്രയിക്കുന്നില്ല. എന്നാൽ ഈശ്വരൻ ജ്ഞാനിയെ ആശ്രയിച്ചുനിന്നാണ് സൃഷ്ട്യാദികൾ നിർവ്വഹിക്കുന്നതു്. ആ മുക്തൻെറ പ്രാരബ്ധങ്ങളെ ഉചിതമാംവണ്ണം പരിപാലിക്കേണ്ടതു് ഈശ്വരൻെറ കത്തവ്യമാണ്. അതുപോലെ മുക്തനെ സേവിക്കുന്നവരുടെ അഭീഷ്ടങ്ങളെ പ്രദാനം ചെയ്യുന്നതും ഈശ്വരൻതന്നെ. കാരണം മുക്തന് ഒന്നിലും കത്തൃത്വമില്ല.

> പഞ്ഞിയെയാഴിത്തീപോൽ, നാനാജന്മങ്ങളാലാം,
> സഞ്ചിതകർമ്മത്തെക്കേൾ ജ്ഞാനാഗ്നിദഹിപ്പിക്കും
> ചെറവമാഗാമികം പിൻപററുന്നില്ലനുഭവി-
> ച്ചററതായ വരും ശേഷിച്ചിട്ടുനാ പ്രാരബ്ധംമേൽ. 108

പഞ്ഞിയെ ......പോൽ—ബഡവാഗ്നിക്കു പഞ്ഞിയെ കരിക്കാൻ എത്ര എളുപ്പമോ അതുപോലെ

നാനാജ ......ഹിപ്പിക്കും—പല ജന്മങ്ങളിലും ചെയ്ത കർമ്മങ്ങളുടെ ഫലത്താൽ ഇപ്പോൾ ചെയ്യേണ്ടിവരുന്ന സഞ്ചിതകർമ്മങ്ങളെ അറിവാകുന്ന അഗ്നി ദഹിപ്പിക്കും. കാരണം അറിവിൽകൂടി താൻ ഇതുവരെ ജനിച്ചിട്ട ഇല്ല എന്നറിയുന്നിടത്തു ജന്മഫലമായുടലെടുക്കുന്ന കർമ്മങ്ങളേയും നിഷേധിക്കേണ്ടി വരുകയേ ഉള്ളൂ.

ചെററ ......ന്നില്ല—ഇപ്പോൾ കർമ്മരഹിതനായിരിക്കുന്നതിൽ പുതിയ കർമ്മഫലങ്ങൾ വന്നുചേരാനില്ല. (ജ്ഞാനി കമ്മം ചെയ്യുന്നവെന്നു കാണപ്പെട്ടാലും പററുതലില്ലാത്തതിനാൽ അവനെ ഫലം ബാധിക്കുന്നില്ല)

അനുഭ ......ബ്ധംമേൽ—ശരീരാദിപ്രാരബ്ധങ്ങൾ മററുവിധത്തിൽ ഒഴിക്കാനൊക്കാത്തവയായതിനാൽ അനുഭവിച്ചുതന്നെ തീർക്കേണ്ടിത്തന്നെവരുന്നു. അതിനാൽ അതു പിൻജനനത്തിനു ഹേതുവാകുന്നില്ല.

പ്രാരബ്ധാനുഭവം മൂന്നു തരത്തിൽ.-

1. ഇച്ഛ— അനുഭവിക്കേണ്ടിയില്ലാത്തതിനെയും സ്വന്ത ഇച്ഛമൂലം അനുഭവിക്കാൻ ആഗ്രഹിക്കുന്നതു. ഇതിനെ നിയന്ത്രക്കാൻ ഈശ്വരനാലും സാദ്ധ്യമല്ല.

2. അനിച്ഛ–തനിക്കിഷ്ടമില്ലാത്ത കർമ്മങ്ങളും പ്രാരബ്ധഹേതുവാൽ ചെയ്യേണ്ടിവരുന്നതു.

3. പരേച്ഛ –മററുള്ളവരുടെ ഇഷ്ടം അനുസരിക്കാൻ വേണ്ടി മാത്രം അനുസരിക്കുന്ന പ്രാരബ്ധം

പ്രാരബ്ധം ഭുജിക്കുമ്പോൾ ചെയ്യും കർമ്മത്തിൻ ഫലം
മാറിനിന്നിനിജ്ജന്മ ഹേതുവാകാത്തതും കേൾ,
ജ്ഞാനിയെപ്പുഴിക്കുന്നോർ പാപത്തെയുണ്ടതീക്കും,
മാനിച്ചുസത്തുക്കളെന്നോർക്കും പുണ്യത്തെയും. 104

ജ്ഞാനികളെ നിന്ദിക്കുന്നവർ ജ്ഞാനികളുടെ പാപശേഷത്തെ അനുഭവിക്കുന്നു. നന്ദിക്കുന്നവർക്കു പുണ്യശേഷവും ലഭിക്കുന്നതിനാൽ ജ്ഞാനികൾ പാപപുണ്യങ്ങൾ അവശേഷിക്കാത്തവരായിത്തീർന്നു് പുനർജന്മം ഇല്ലാത്തവരായിത്തീരുന്നു.

ജ്ഞാനാഗ്നിയെരിച്ചിട്ടുമവിദ്യോപാധിയെ,പ്പിൻ
പ്രാരബ്ധക്ഷയത്തിങ്കൽ സ്ഥൂലദേഹവും മായും,
ചാരത്തുലത്തിപ്പഴുപ്പിച്ചുകാച്ചിരുമ്പുണ്ണും
നീരൊത്തു,മായും സൂക്ഷ്മം ബ്രഹ്മസ്വരൂപത്തിലും. 105

ജ്ഞാനോദയത്തോടുകൂടി അവിദ്യയാകുന്ന കാരണശരീരം ഒഴിയുമെന്നും പ്രാരബ്ധം അനുഭവിച്ചൊടുങ്ങുന്നതോടുകൂടി ഈ സ്ഥൂലദേഹവും ഒടുങ്ങുമെന്നും പിന്നീടു നില്ക്കപ്പെടുവതില്ലാതെയാവുന്ന സൂക്ഷ്മശരീരം ബ്രഹ്മസ്വരൂപത്തിൽ ഒഴിയുമെന്നും പറയുന്നു.

കുടമാമുപാധിമാഞ്ഞാലാകാശമൊന്നാകുംപോ-
ലുടലാമുപാധിമായും നിമിഷം ജീവന്മുക്തൻ,
ആദിമദ്ധ്യാന്തമെന്യേ,യകംപുറമററുനില്ക്കു-
മാദിയായ് വിദേഹകൈവല്യത്തിലിരുന്നീടും. 106

ഘടാകാശ മഹാകാശങ്ങൾ ഒന്നായിരുന്നാലും ഘടാകാശം ഘടമെന്ന ഉപാധിയാൽ വേറെയാണെന്നു തോന്നപ്പെടുന്നു കുടം ഉടഞ്ഞാൽ മഹാകാശം മാത്രമേയുള്ളു. അതുപോലെ ജീവന്മുക്തന് അന്തഃകരണം അഴിഞ്ഞ അവസ്ഥയിൽ ചിദാഭാസൻ കൂടസ്ഥനെ നോക്കിയപ്പോൾ അതുവരെ സാക്ഷിയായിനിന്ന കൂടസ്ഥൻ സാക്ഷിത്വംവിട്ട് ചിദാഭാസനുമായി ഐക്യം പ്രാപിച്ച് ബ്രഹ്മമായിത്തീരുന്ന പദവിയാണുള്ളതു്. പക്ഷേ ബ്രഹ്മത്തിൽനിന്നും ഭേദമാക്കിത്തോന്നിപ്പിക്കുന്നതു് ഉപാധി മാത്രമാണ്. അതിനാലാണു് ഉപാധി ഒഴിഞ്ഞാൽ തൽക്ഷണം തന്നെ ബ്രഹ്മമായി വിളങ്ങുന്നതു്. കാലാതീതമായതിനാൽ ആദിമദ്ധ്യാന്തരഹിതവും അകംപുറമററതുമായ ഈ അവസ്ഥക്കു് വിദേഹകൈവല്യമുക്തി എന്നു പറയുന്നു. ജീവന്മുക്തൻ ഈ മുക്തി പ്രാപിക്കുന്നതു് ഉപാധി ഒഴിയുമ്പോഴായിരുന്നാലും ഈ പദവി ഉപാധിയുള്ളപ്പോഴും ഉണ്ടായിരിക്കും.

ഉദാ:— (ചിത്കിളിക്കണ്ണി)

"കുടത്തിനാകായം കുടമുടൈന്താലാവതുപോൽ
കുടത്തോററന്താനീതിത്തൈഴപ്പതെൻറു ചിത്കിളിയേ"

വിണ്ണൊന്നഖണ്ഡമെങ്ങുമുള്ളപ്പോൾ കുഴിതോണ്ടി
മണ്ണിൽത്തോന്നും പുത്തൻകൂപാകാശത്തെപ്പോലെ
ഇന്നനാദിബ്ബ്രഹ്മത്തെ ശാസ്ത്രങ്ങളിൽ കണ്ടെന്നു
തോന്നിയാലും നീയേകബ്രഹ്മമായിരുന്നിട്ടു 107

ആകാശം എങ്ങും ഊടുരുവെ നിറഞ്ഞിരിക്കവെ ഭൂമിയിൽ കുഴികൾ തോണ്ടിയാൽ കാണാവുന്ന കൂപാകാശങ്ങൾ പുതുതായുത്ഭവിച്ചതു പോലിരിക്കുന്നതിനാൽ ഏകമായിരിക്കുന്ന പരിപൂണ്ണ

ബ്രഹ്മസ്വരൂപം എങ്ങും നിറഞ്ഞിരിക്കവെ ശാസ്ത്രഗവേഷണങ്ങളാലും മററും നൂതനമായി ബ്രഹ്മസ്വരൂപം ഉണ്ടായതുപോലെ തോന്നും. അനുഭവക്കുറവാണിതിന്നു കാരണം. അതിനാൽ നാം എപ്പോഴും ഏകമെചൈതന്യവസ്തുവാണെന്നുണർന്നിരിക്കുക.

കാനലിൽകണ്ടനീരും ശുക്തിയിൽകണ്ടവെള്ളി,
കനവിൽ കണ്ടനാടും ഗന്ധർവ്വപുരം, പിന്നെ
ആകാശവർണ്ണം, പാശത്തിൽപാമ്പു, വന്ധ്യാപുത്രൻ,
നികാണും മുയൽക്കൊമ്പും കുററിയിൽകള്ളനുംപോൽ
ഇപ്രപഞ്ചവും മിഥ്യ, സത്യമോ ബ്രഹ്മജ്ഞാനം
സൽപുത്രാ! നിത്യംനിന്നെ,യെന്നാണെ,മറക്കാതെ. 108

മരുഭൂമിയിൽ സൂര്യപ്രകാശം തിളങ്ങിക്കണ്ടതിനെ ജലമെന്നും ചിപ്പിയുടെ തിളക്കം കണ്ടിട്ട് അതു വെള്ളിയാണെന്നും സ്വപ്നത്തിൽ ദർശിച്ച നാടും ഗന്ധർവ്വപട്ടണവും സത്യമാണെന്നും ആകാശത്തിൽ തോന്നിയനിറം ആകാശത്തിൻേറതാണെന്നും കയറിനെ പാമ്പാണെന്നും കുററിയെ ഇരുട്ടത്തു കണ്ടിട്ട അതു കള്ളനാണെന്നും മുയലിൻേറ ചെവിയെ കൊമ്പാണെന്നും വന്ധ്യാപുത്രൻ മരിച്ചുപോയി എന്നും തെററിദ്ധരിക്കുന്നപോലെ ബ്രഹ്മവസ്തുവിൽ വെറും ആരോപം മാത്രമായ ഈ ജഗത്തും സത്യമാണെന്നു തെററിദ്ധരിക്കുന്നു. മുൻപറഞ്ഞ ഉദാഹരണങ്ങളിൽ ക്രമത്തിനു് ജലം, വെള്ളി, നാട്, നഗരം, നിറം, പാമ്പ്, വന്ധ്യാപുത്രൻ, മുയൽക്കൊമ്പു, കള്ളൻ ഇത്യാദി എപ്രകാരം നാം ഇല്ലാത്തവയാണെന്നറിയുന്നുവോ അതുപോലെ ഈ ജഗത്തും ഇല്ലേ ഇല്ല എന്നറിഞ്ഞിരിക്കണം.

ബ്രഹ്മജ്ഞാനം ഒന്നുമാത്രമാണ് കാലാതീതമായ സത്യം ബ്രഹ്മം താൻ തന്നെയുമാണു്. അതിനാൽ നീ എപ്പോഴും നിൻേറ നിത്യസത്യവും സുഖസ്വരൂപവുമായ ബ്രഹ്മത്തെ വിട്ടു പിരിയാതിരിക്കൂ.

---

# സന്ദേഹനിവൃത്തി പടലം

---

ജീവാത്മാവിനു സ്വന്തം ആദിബ്രഹ്മസ്വരൂപത്തെപ്പററി ബോധമുദിച്ചാലും ആ ബോധത്തിനു് പൂർവ്വവാസനാവശാൽ ഇളക്കം തട്ടിയെന്നുവരും. അതിനാൽ ഗുരൂപദേശവശാൽ ഏർപ്പെട്ട സ്വസ്വരൂപജ്ഞാനം ദൃഢപ്പെടാനായി സന്ദേഹനിവൃത്തിയെ വീണ്ടും ഉപദേശിക്കുന്നു. (തത്ത്വബോധപടലം 7-ാം പദ്യം നോക്കുക.)

ഊഴിയിൽകഴിതോണ്ടിനാട്ടിയതുണാടാതെ
യാഴമായ്ക്കുത്തിക്കുത്തിയുറപ്പിച്ചിട്ടുംപോലെ,
ബ്രഹ്മമാംസ്വരൂപത്തിൽപററിയമനോവൃത്തി
തന്മയമാവാൻചൊല്ലാംസന്ദേഹനിവൃത്തിയും. 1

എണ്ണയിരുന്ന കുപ്പിയിൽ, എണ്ണയെ മാററിയാലും, എണ്ണമയം മാറാതിരിക്കും. അതു വിഷയങ്ങളെ വഹിച്ചുകൊണ്ടിരുന്ന മനസ്സിൽ നിന്നും വിഷയങ്ങളെ നിവർത്തിച്ചാലും വിഷയവാസന മാറാതിരിക്കും. ഇതു മോചനമാകുന്നില്ല. ഇനി മനസ്സുമായുന്നിടത്തു ജീവബോധം എഴുമ്പിനില്ലും. അതും മോചനമല്ല. ജീവബോധം നീങ്ങിസുഖംതോന്നിയയിടത്തു തോന്നുന്നുവെന്ന കാരണത്താൽ മോചനമാകുന്നില്ല. ഈ തോന്നൽമാഞ്ഞാൽ ഞാൻ പൂർണ്ണനാണെന്ന വാസനാവിശേഷം അവശേഷിക്കുന്നു. അതിനാൽ താൻ ഇപ്പോഴം പൂർണ്ണനായി എന്നാകാതെ പൂർണ്ണനായിരിക്കുന്നതാണു മോചനം. ഇതിലേക്കു ഈശ്വരസങ്കല്പത്തോടുകൂടി ജീവസങ്കല്പം സ്വയം ചെന്നുകൊട്ടുക്കുന്നതാണു മോചനം.

അതിനാൽ 'ബ്രഹ്മമാം സ്വരൂപത്തിൽ പററിയ മനോവൃത്തി (ബ്രഹ്മമായിട്ട്) തന്മയമാവാൻ' എന്നു പറഞ്ഞു.

തൻബൃഹത്ജ്ഞാനസ്വരൂപംവാച്ചുനിന്നോനായി,
വൻഭൂതവികാരംതൊട്ടു, 'മർക്കടന്യായം'പോലെ,
നിർഗ്ഗുണവിദേഹകൈവല്യപര്യന്തംചൊന്ന
സത്ഗുരുവിന്നുപ്പററിത്തന്നെനിന്നാനാശിഷ്യൻ. 2

തൻബൃ ......നായി—ശിഷ്യൻവീണ്ടും ഗുരുവിൻെറ ജ്ഞാനോപദേശം കേൾക്കാനായി ജ്ഞാനമേ സ്വരൂപമായ സ്വസ്വരൂപത്തിൽ (ദേഹബോധംവിട്ടു) നിന്നു. ഈ സത്യസ്വരൂപം അത്യന്തം ബൃഹത്തുമാണു്.

മർക്കടന്യായം—കുട്ടിക്കുരങ്ങു, തൻെറ തള്ളയെ വിടാതെ അള്ളിപ്പിടിച്ചുകൊള്ളുന്ന ശീലം.

വൻഭൂ........തൊട്ടു്—പഞ്ചഭൂതങ്ങളുടെ ഉല്പത്തിമുതൽ

നിർഗ്ഗുണ ...... ര്യന്തം— നിർഗ്ഗുണാത്മകമായ വിദേഹകൈവല്യമുക്തിവരെ

സത്ഗു........ശിഷ്യൻ—മോക്ഷം ഉപദേശിച്ച ഗുരുവിൻെറ മൊഴികളിൽ ശിഷ്യൻ ഉത്തശ്രദ്ധനായി, ഏകാഗ്രതയോടെനിന്നു.

ആളിനെച്ഛായപോലെയെപ്പോഴും ഗുരുവിൻെറ
താളിണപിരിയാത്തശിഷ്യനെനോക്കിക്കേട്ടാൻ;
ചൊല്ല,നിജിവസാക്ഷിമാത്രമായ്നിന്നോ? മാഞ്ഞോ
കില്ലക,ളനുഭൂതിക്കന്തരംഭവിച്ചായോ? 3

1) ചൊല്ല, നീ........നായോ?— നീ തനി കൂടസ്ഥസ്വരൂപം മാത്രമാണെന്നറിഞ്ഞു് ആ അനുഭവത്തിൽ തന്നെ നില്ക്കുന്നുണ്ടോ?

2) മാഞ്ഞോകില്ലകൾ—സംശയങ്ങളെല്ലാം നിവർത്തിച്ചോ,

3) അനുഭൂ........ച്ചായോ?—ഈ അനുഭവത്തിനു് എപ്പോഴെങ്കിലും വിഘ്നങ്ങൾ സംഭവിച്ചിട്ടുണ്ടോ?

ഈവിധമമ്പാൽബോധിച്ചരുളുംദേശികൻതൻ
ചേവടിയിണകുമ്പിട്ടുത്തരമുരചെയ്യാൻ;
എൻപിറപ്പാംവൻകാട്ടിൽമോഹാന്ധകാരംകൂട്ടും
വൻഭേദബ്ഭ്രാന്തിയൊന്നുമെൻഗുരോ! ജ്ഞാനറാട്ടേ!
നിന്നുടെയരുളാകുന്നോരുദയാചലംവിട്ടും
നിന്നുപദേശാർക്കന്റെവിജ്ഞാനകിരണങ്ങൾ
എന്മനക്കണ്ണിൽപ്രകാശിക്കുംമട്ടുദിച്ചെങ്ങും
നിർമ്മോഹത്വംപരന്നാൽപിന്നെനായെങ്ങുണ്ടായിട്ടും? 4

ഗുരു (മുൻ 3-ാംപദ്യത്തിൽ) നടത്തിയ മൂന്നന്വേഷണങ്ങൾക്കും ശിഷ്യൻസമാധാനം പറയുന്നു:-

1) നിന്റെ അരുൾപ്രകാശം എനിക്കു സുലഭമായി ലഭിച്ചുകൊണ്ടിരിക്കുന്നു.

2) നിന്റെ അരുളുപദേശമാകുന്ന ജ്ഞാനാർക്കകിരണങ്ങളാൽ എന്റെ ഭ്രാന്തിവിട്ടു നീങ്ങിയിട്ടുണ്ടു്.

3) നിന്റെ ഉപദേശത്തിനാൽ പ്രകാശിച്ച സ്വസ്വരൂപജ്ഞാനം എനിക്കു പ്രത്യക്ഷാനുഭൂതിയെത്തരുന്നുണ്ടു്.

മാന്ത്രികൻമാററുന്നോരം പേയൊഴിഞ്ഞാലും പിന്നെ
യന്ത്രമെത്തക്കെട്ടിമേൽവന്നിടാതെചെയ്യുമ്പോലെ,
നിന്നുടെയുപദേശത്താൽമോഹമററകന്നാലു-
മന്നിലയുറച്ചിരിക്കാനിനിയുമോതു, പോററി! 5

ബ്രഹ്മസാക്ഷാത്ക്കാരം അനുഭവമായ ഒരു ജ്ഞാനിയേ ഇനിയൊരു മുമുക്ഷുവിനെ ഉപദേശിക്കാൻ പ്രാപ്തനാകുന്നുള്ളു എന്നു മുമ്പു പറഞ്ഞിട്ടുണ്ടു്. ഈ വൈഭവമുള്ള ഗുരു ഉപദേശിച്ചു് അപരോക്ഷജ്ഞാനം കൈവന്ന ശിഷ്യനും തന്റെ സഹജാനുഭൂതിക്കു കേവലസകളങ്ങൾ തടസ്സങ്ങളായി നില്ക്കുമെന്നുള്ളതിനാൽ കൈവന്ന സാക്ഷാത്ക്കാരം ദൃഢപ്പെടേണ്ടിയുണ്ടു്. ഇതിനും ഗുരു

സഹായം മററൊ ശരണമായതിനാൽ ശിഷ്യൻ അതിനും പ്രാർത്ഥിക്കുകയാണു്.

ആഗമപ്രമാണത്താലറിയു, വാക്കിനെത്താ-
തേകമാം ബ്രഹ്മമുള്ള,ത്തുള്ളത്താലുണരൂ എന്നും
കന്മഷചിത്തത്തിങ്കൽ സ്വയംജ്യോതിയെന്നും ചൊന്ന
നിന്മൊഴിക്കെട്ടഴിച്ചു ശങ്കകൾ രണ്ടും മാററൂ. 6

ആഗമ...... ബ്രഹ്മം—മഹാവാക്യ (അസിപദ) ലക്ഷ്യാർത്ഥത്തെ വിചാരണ ചെയ്തറിയേണ്ടതാണു് ബ്രഹ്മം. വാചകാർത്ഥത്തിൽക്കൂടി അറിയാൻ കഴിയുകയില്ല.

ഉള്ളത്താ ......ജ്യോതി—ഉള്ളത്തിൽ അനുഭവിക്കേണ്ടതാണു്. മലിന ഹൃദയത്തിൽ സ്വയം ജ്യോതിയായിരുന്നാലും ബ്രഹ്മം പ്രകാശിക്കുകയില്ല.

നിന്മൊഴി ......രണ്ടും – നീ അരുളിച്ചെയ്തതനുസരിച്ചു് വേദവാക്യങ്ങൾക്കും കന്മഷ ഹൃദയത്തിനും ബ്രഹ്മം എത്തപ്പെടാത്തതാണെന്നും മഹാവാക്യലക്ഷ്യാർത്ഥപ്പൊരുളിനും ശുദ്ധഹൃദയത്തിനുംമാത്രം എത്തപ്പെടുന്നതാണെന്നും രണ്ടു ന്യായങ്ങൾ എടുത്തു പ്രസ്താവിച്ചുകേട്ടുണ്ടായ സംശയങ്ങൾരണ്ടും.

വസ്തുനിർണ്ണയമാകാമററുമുപ്രമാണത്താൽ
പ്രത്യക്ഷവിഷയം ഭൂതകാരണമാകയാലെ;
കുററമാം ഗുണം ബ്രഹ്മത്തിങ്കലില്ലായ്കയാൽ പിൻ
പററുകയില്ല,വാക്കാൽ,വർണ്ണിപ്പതിനുമോർക്കൂ. 7

വസ്തുനി ......കയാലേ – പ്രത്യക്ഷം, അനുമാനം, ഉപമാനം എന്നീമൂന്നു പ്രമാണങ്ങളാൽ ബ്രഹ്മസ്വരൂപത്തെ നിശ്ചയിക്കാൻ സാധ്യമല്ല. കാരണം കൺമുമ്പിൽ പ്രത്യക്ഷമായിനില്ക്കുന്ന വിഷയങ്ങളെല്ലാം പഞ്ചഭൂതവികാരങ്ങൾമാത്രമാണു്. പഞ്ചഭൂതങ്ങൾ കാരണമാവത്തിലും വിഷയങ്ങൾ കാര്യമാവത്തിലും നിന്നു് ദ്വൈതപ്രതീതിയെത്തരുന്നു.

കററമാം........ശ്രുതിന്നും—ബ്രഹ്മവസ്തു ശുദ്ധനിർഗ്ഗുണമായതിനാൽ ഗുണവിശേഷങ്ങളെ വർണ്ണിച്ചു അതിനെ കാണിക്കുന്നതിനും സാദ്ധ്യമല്ല. അതിനാൽ വേദമഹാവാക്യങ്ങൾക്കും അതീതമായി നില്ക്കുന്നു.

ബ്രഹ്മസ്വരൂപംവാക്യാതീതമെന്നോതുംവേദ–
മമ്മഹാവാക്യാർത്ഥത്താൽബ്രഹ്മത്തെക്കാട്ടിയല്ലോ;
വാക്യമീരണ്ടിലുംപ്രമാണമേതെന്നുകേട്ടാൽ
വാക്യങ്ങൾരണ്ടുംമെയ്യു,പൊയ്യുരച്ചീടാവേദം. 8

ഗുണവിശേഷം ഉണ്ടെങ്കിൽ അതിനെ വർണ്ണിക്കുന്ന വാക്കുകൾക്കു കഴിവുള്ളു. ബ്രഹ്മസ്വരൂപം നിർഗ്ഗുണമായതിനാൽ അതിനെ കാണിക്കാൻ വാക്കുകൾക്കു കഴിവില്ല എന്നു വേദം പറയുന്നതും സത്യം. എന്നാൽ മഹാവാക്യങ്ങളുടെ വാചകാർത്ഥത്തെ തള്ളിയിട്ട് (അസിപദ) ലക്ഷ്യാർത്ഥത്തെ വിചാരണ ചെയ്യുന്ന പക്ഷം ബ്രഹ്മസ്വരൂപം വെളിപ്പെടുമെന്നതിനാൽ വേദങ്ങൾ അതും പറയുന്നു. അതും സത്യമാണ്. ഒരിക്കലും വേദം തെറ്റായിട്ടു വരുകയില്ല.

ഇനി വേദം ബ്രഹ്മസ്വരൂപത്തെ കാണിക്കാതെ കാണിക്കുന്നതെങ്ങനെയെന്നും പറയുന്നു.

തൻപതിയല്ലാത്തോരെക്കാൾക്കുമ്പോ, ഉല്ല,ല്ലെന്നി–
ട്ട,മ്പനെക്കേട്ടാൽനാണിച്ചുംഗനമൗനംകൊള്ളും;
എന്നപോലിതല്ല,ല്ലെ,ന്നൊക്കെയുംനീക്കി,ശേഷി–
ച്ചൊന്നെന്നാബ്രഹ്മത്തിനെച്ചൊല്ലാതെചൊല്ലുംവേദം. 9

ധാരാളമാളുകൾ കൂടിയുള്ളിടത്ത് ഒരു സ്ത്രീയോട് അവളുടെ ഭർത്താവാരാണെന്ന് ഓരോരുത്തരെ ചൂണ്ടിക്കാണിച്ചു ചോദിച്ചാൽ തന്റെ ഭർത്താവിനെ ചൂണ്ടിക്കാണിക്കുന്നതുവരെ 'അല്ലാ' അല്ലാ എന്നു പറയും. എന്നാൽ ഭർത്താവിനെച്ചൂണ്ടിക്കുമ്പോൾ ഒന്നും മിണ്ടുകയില്ല. അവിടെ ആ സ്ത്രീ തന്റെ മൗനത്തിൽക്കൂടി, 'ഇതെന്റെ ഭർത്താവാകുന്നു' എന്നു നിരങ്കുശമായി ഉദ്ഘോഷിക്കു

കയത്രേ ചെയ്യുന്നതു്. ശ്രുതി 'ഇതെന്റെ ഭർത്താവല്ല' എന്നു പറയുന്നതൊക്കെയും ആ ഭർത്താവിന്റെ സ്വരൂപത്തിനു വിശേഷണമായി പരിണമിക്കുന്നതുപോലെ വേദങ്ങളിൽ പറഞ്ഞിട്ടുള്ളതെല്ലാറ്റും (ഓം ഇത്യേകാക്ഷരം ബ്രഹ്മ എന്നതുൾപ്പെടെ) ബ്രഹ്മസ്വരൂപലക്ഷണങ്ങളാകുന്നു. ഇപ്രകാരം ബ്രഹ്മത്തെ വർണ്ണിക്കുന്നതിനുവേണ്ടി ബ്രഹ്മമല്ലാത്ത ബ്രഹ്മസ്വരൂപലക്ഷണങ്ങളെ പ്രതിപാദിച്ചിട്ടുണ്ടു്. ഇങ്ങനെ അശക്യമായ ബ്രഹ്മവർണ്ണന ബ്രഹ്മമാകാത്ത ലക്ഷണങ്ങളുടെ വർണ്ണനകൊണ്ടു സാധിച്ചിരിക്കുന്നതിനാൽ 'ബ്രഹ്മത്തിനെച്ചൊല്ലാതെ ചൊല്ലുംവേദം' എന്നു പറഞ്ഞിരിക്കുന്നു. ബ്രഹ്മം അനുഭവത്തിനുമാത്രം വിധേയമായി നില്ക്കുന്നതെന്നു സാരം.

സച്ചിദാനന്ദസ്വരൂപമായ പരബ്രഹ്മം തനിക്കന്യമല്ലാതെ താനായിട്ടുപ്രകാശിക്കുന്നു എന്ന് അപവാദതന്ത്രരൂപേണ വെളിപ്പെടുത്തുകയാണ് ശ്രുതികൾ ചെയ്യുന്നതു.

ആദ്യത്തെശ്ശങ്കതീരാൻ പൊരുളുൾഗ്രഹിക്കുനി
ഹൃദ്യമായ്, പിൻസംശയത്തിന്നുത്തരമിനിക്കേൾക്കുക;
ഇന്ദ്രിയനാഥനാന്തഃകരണത്തിന്റെവൃത്തി,
ബുദ്ധിയുംമനവു,മുള്ളുംപുറവുമായുലാവിയട്ടും. 10

ആദ്യത്തെ ശങ്ക—൮-ാം പദ്യത്തിൽ 'വാക്കിനൊത്തനേകമാം ബ്രഹ്മം' എന്നതു ശരിയാണെങ്കിൽ ബ്രഹ്മത്തെ കഥിക്കുന്ന വേദവാക്യങ്ങൾ കള്ളമായിത്തീരുകയില്ലേ എന്ന (ശിഷ്യന്റെ) സംശയം.

പിന്നുള്ളതു്—'കന്മഷപിത്തം തീണ്ടാ സ്വയംജ്യോതി'യെ 'ഉന്മത്താലുണങ്ങ്' എന്നു വിരോധമായി പറഞ്ഞതിനാലുള്ള സംശയം.

ഇന്ദ്രിയനാഥനന്തഃകരണം—എല്ലാ ഇന്ദ്രിയങ്ങളെയും നിയന്ത്രിക്കുന്നതു് അന്തഃകരണമാകുന്നു.

വൃത്തി.......യാട്ടം—അന്തഃകരണത്തിന് നിർവൃത്തിസ്വരൂപമില്ല. വൃത്തിസ്വരൂപമേയുള്ളൂ. ഈ വൃത്തിസ്വരൂപം ബുദ്ധി, മനസ്സ് എന്ന രണ്ടായി പിരിഞ്ഞുനില്ക്കുന്നു. വൃത്തിയാകട്ടെ പുറത്തോട്ടും അകത്തോട്ടുമായി ഉല്ലാസഗമനം നടത്തിക്കൊണ്ടിരിക്കുകയുമാണ്.

ഈ വൃത്തികളെ ബാഹ്യവൃത്തി, ആന്തരവൃത്തിയെന്നും പറയുന്നു. ഇവയെ മേൽപ്രതിപാദിക്കുന്നുണ്ട്.

നിന്മുഖംപോൽകണ്ണാടിക്കുൾമുഖംകണ്ടെപ്പോൾ
ചിന്മയന്മാരായ്തോന്നും, ബുദ്ധിയിൽ, ചിത്തിനെപ്പോൾ;
നിന്മുഖപ്രതിബിംബംരസത്തിൻവൈഭവത്താൽ
തന്മുഖബിംബത്തെത്താൻതിരിഞ്ഞുകാണുമ്പോലെ,
ചിന്മയന്മാരായ്ക്കാം നിന്മനോവൃത്തി,ദൃക്കായ്,
തന്മാർഗ്ഗമായുലാവുംതന്മതാൽ,വത്സാ!ഷ്ണാനം. 11

ഇതു് സാക്ഷാത്ക്കാര പദ്യമാകുന്നു

നിന്മുഖം.......തെപ്പോൾ—കണ്ണാടിനോക്കിയപ്പോൾ, നോക്കിയ, ബിംബമുഖത്തെപ്പോലെതന്നെ, കണ്ണാടിയ്ക്കുള്ളിലെ, പ്രതിബിംബമുഖവും കാണപ്പെട്ടതുപോലെ.

ചിന്മയ.......നെപ്പോൾ—ചിത്താകുന്ന ബിംബവസ്തു ബുദ്ധിയിൽക്കൂടി പ്രകാശിക്കുമ്പോൾ ചിത്സ്വരൂപന്മാരായ പ്രതിബിംബമെന്നോണം തോന്നപ്പെടുന്ന ചിത്തും ചിന്മയരൂപന്മാരായയും കാഴ്ചയിൽ ഒന്നുപോലെ തന്നെയിരിക്കും. നിശ്ചലവും ബൃഹത്തുമായ ബുദ്ധിയിൽ ചൈതന്യസ്വരൂപത്തിന്റെ നിഴൽ ചൈതന്യപ്രകാശത്തോടുകൂടിത്തന്നെ ഉണ്ടാകുന്നു.

നിന്മുഖ.......കാണുമ്പോലെ—രസം പൂശാത്ത കണ്ണാടിയിൽ ബിംബമുഖന്മാരായ കണ്ണാടിയിൽ തടഞ്ഞു നിറുത്തപ്പെടാതെ ബഹിർമ്മുഖമായിപ്പാഞ്ഞു് വിഷയങ്ങളെകാണുന്നു. രസംപൂശിയ കണ്ണാടിയിലാണെങ്കിൽ ബിംബമുഖന്മാരായ രസംപൂശിയതിനാലേർപ്പെട്ട തടസ്സംകാരണം വെളിയിലോട്ടുപോകാതെ തിരിയെ

(വന്ന വഴിയെ) ബിംബമുഖത്തിലോട്ടുപോകുന്നു അപ്രകാരം ബിംബം പ്രതിബിംബത്തെ നോക്കുന്നപോലെ പ്രതിബിംബം ബിംബത്തെ നോക്കുന്നതായും തോന്നുന്നപോലെ.

ചിന്മയ........ജ്ഞാനം— ചിത്സ്വരൂപചരായവയെ ചിദാഭാസൻ എന്നു പറയുന്നു, ഈ ചിദാഭാസൻ വൃത്തിരൂപത്തിൽനില്ക്കുന്ന അവസരത്തിൽ അതിന ന്യൂന്നപറയും. ദ്രഷ്ടാവു്, ദൃശ്യം, അതായതു് നോക്കുക, കാണപ്പെടുക എന്ന ഭേദമാണു് (സാക്ഷിരൂപത്തിൽ) അറിയുന്ന എന്നുമാത്രമുള്ള അവസ്ഥയിൽ ചിദാഭാസനെ ദൃക്ക് എന്നുപറയുന്നു. തന്മാർഗ്ഗമായ്, എന്നതു് ചിന്മയച്ഛായവന്നവഴിയെ സൂചിപ്പിക്കുന്നു. പ്രതിബിംബം വന്നതു് ബിംബത്തിൽ നിന്നുമാണെന്നതുപോലെ ചിന്മയച്ഛായയ്ക്കു് ചത്തും മാർഗ്ഗ (കാരണ) മായി നില്ക്കുന്നു. പ്രതിബിംബം അതിന്റെ മൂലകാരണമായ ബിംബത്തെമാത്രം നോക്കിയിരിക്കുന്നപോലെ ചിദാഭാസനും തനിക്കാധാരമായ കൂടസ്ഥനെത്തന്നെ നോക്കിനില്ക്കുന്ന (അറിഞ്ഞുകൊണ്ടിരിക്കുന്ന) അവസ്ഥക്കു് ജ്ഞാനം എന്നു പറയുന്നു. ചൈതന്യപ്രതിബിംബം ബിംബത്തെബാധിച്ചു് ബിംബമായിത്തന്നെ (ദ്രഷ്ടാവായിത്തന്നെ) സ്വയം കണ്ടറിഞ്ഞു് എല്ലാ ദൃശ്യങ്ങളേയും സ്വന്തം അസ്തിത്വത്തിൽ അടക്കിനിന്നുശോഭിക്കുന്നു.

സ്വച്ഛമായ കണ്ണാടിയിൽക്കൂടി നിർഗ്ഗളിക്കുന്ന രശ്മികൾ നമ്മുടെ മുഖത്തുതട്ടി അതിന്റെ പ്രതിബിംബത്തെ വഹിക്കുന്നു. പ്രതിബിംബം കണ്ണാടിയെ അകത്തോ പുറത്തോ തൊട്ടിരിക്കുന്നില്ല. കണ്ണാടിയെ നോക്കുന്നതോടുകൂടി അതിൽ പ്രതിബിംബിക്കുന്നതും താനും ഒന്നുതന്നെ എന്ന സംശയരഹിതമായറിയുന്നു. കണ്ണാടിയെപ്പോലെ അന്തഃകരണം അതിസ്വച്ഛമായതുകൊണ്ടു് ചൈതന്യത്തിന്റെ പ്രതിബിംബമായ ചിദാഭാസനെ വഹിക്കുന്നു. കണ്ണാടിയായി നില്ക്കുന്ന അന്തഃകരണത്തിൽ അതിന

നട്ടനിലയായിനില്ക്കുന്ന ബുദ്ധിയിൽ ഏർപ്പെട്ട ഗുരുവാക്യശ്രവണ
മാകുന്നാരംഭം വൃത്തുമ്പോൾ തന്നിലെ അനന്യമായി ഏർപ്പെടുന്ന
വൃത്തികൾ ആന്തരപ്രവൃത്തിയായി പരിണമിച്ചു; അതായത് വിദ്യാ
രൂപവൃത്തിയായി ഭവിച്ചു, തന്റെ സത്യം പരത്തെ കാണിച്ചുതരുന്നു.
ഈ 'തന്മ' (അവസ്ഥാവിശേഷം) തന്നെയാണ് നിർഭരവും ശീത
ളകോമള, ശാന്തഗംഭീരവുമായ ജ്ഞാനം.

താൻ ബാക്കിയുള്ളവരുടെ മുഖത്തെ കാണുന്നു. ആ കഴിവ്
ഇന്ദ്രിയങ്ങൾക്കുണ്ട്. എന്നാൽ തന്റെ മുഖത്തെ കാണണം.
അതിനു കണ്ണാടി സഹായിക്കുന്നു. സംശയനിവൃത്തിവരുന്നു.
സംശയനിവൃത്തിവന്നാൽ പിന്നെ കണ്ണാടിയുടെ ആവശ്യമില്ലാതാ
വുന്നു. അതായത് ബിംബപ്രകാശവും പ്രതിബിംബപ്രകാ
ശവും ഏകോപിച്ച് ഏർപ്പെടുന്ന വൃത്തി മുഴുവനും വിളങ്ങി
ബിംബമുഖത്തെ പ്രകാശിപ്പിക്കുകയും ഒരേ ബിംബമുഖത്തിൽ
തന്നെ പ്രതിബിംബമുഖം ബാധിച്ചപോലെ ഒരു കഴിവുവരുത്തി
ബിംബമുഖം സ്വയം കാണപ്പെടുവാൻ ഒരു കഴിവു വരുത്തിക്കൂട്ടു
കയും ചെയ്യുന്നു. ഈ വൃത്തി അന്തഃകരണത്തിന്റെ ഉള്ളിലും
സാക്ഷിപ്രകാശത്താൽ പ്രകാശിച്ച് അറിവുമാറാക്കിച്ചെയ്യുന്നു.
ബിംബമുഖവും പ്രതിബിംബമുഖവും ഏകകാലത്ത് ഏക സ്ഥാന
ത്തുണ്ടാകുന്നു

ബിംബപ്രതിബിംബഭാവങ്ങളെ അവലംബിക്കാതെ അവ
സ്ഥാതീതനായി ദൃശ്യമെന്ന ചിന്മയാച്ഛയ തന്നെയായി ദ്രഷ്ടാവായി
ത്തീരുന്നു.

കണ്ണാടിനോക്കുമ്പോൾ കാണപ്പെടുന്ന ഇതരമുഖദർശനത്തിനു
തന്റെ മുഖം സാക്ഷിയായും താൻ ദ്രഷ്ടാവായും ഭവിക്കുന്നു.
ഇതരമുഖത്തെ വിട്ടിട്ട് തന്റെ മുഖത്തെത്തന്നെ താൻ നോക്കി
ക്കാണുന്നയവസരത്തിൽ തന്റെ പ്രതിബിംബവും താനും ഏകോ

പിച്ച് ദൃശ്യമസ്വരൂപമായി. താൻ, ഇനി മനില്ലാത്ത ദ്രഷ്ടാവായിത്തീരുന്നു.

അന്തഃകരണവൃത്തി പ്രകാശമുള്ളതാണെങ്കിലും വൃത്തി എവിടെ ഉദിക്കുന്നുവോ, അവിടെ അതു മടങ്ങിവരുന്നില്ല. എന്നാൽ ഗുരൂപദേശമാകുന്ന രസം പൂശിയ അന്തഃകരണ ദർപ്പണത്തിലാകട്ടെ വൃത്തിപ്രകാശം മടങ്ങിവരുന്നു.

തന്റെ മുഖം നിർമ്മലമായ കണ്ണാടിയിൽ പ്രതിബിംബിച്ചു നില്ക്കുമ്പോൾ ആ പ്രതിബിംബം ബിംബമുഖത്തെ ബോധ്യമാക്കുന്നു. ബിംബം മുഖത്തെത്തന്നെ സ്വയമേവ കാണുന്ന ഈ അവസ്ഥയിൽ, പിന്നെ, പ്രതിബിംബമോ കണ്ണാടിയോ (ആവശ്യം) ഇല്ലാതെയാവുന്നു. അതുപോലെ (സച്ചിദാനന്ദമാകുന്ന, ബിംബം) ചിത്തിന്റെ ചൈതന്യപ്രതിബിംബം (അന്തഃകരണത്തിന്റെ സ്വച്ഛമായി നില്ക്കുന്ന ഉപാധിയാകുന്ന) ബുദ്ധിയിൽ ചൈതന്യം (ബിംബം) തന്നെ എന്നവിധമേർപ്പെടുന്നു. ഇങ്ങനെ പ്രതിബിംബം ബിംബമായി, ചൈതന്യം മാത്രമായിത്തീരുമ്പോൾ ബുദ്ധി എന്ന ഉപാധിതാനേ മറയുന്നു. ചൈതന്യം ഉണ്ടായി, അതായത് ദ്രഷ്ടാവിന്റെ ദൃക്കായി വർത്തിച്ച് എല്ലാം പൂർണ്ണമായി ഉരുവെ നിറഞ്ഞ വടിവിൽ വിലസുന്നു. ഇതുതന്നെയാണ് ജ്ഞാനസ്വരൂപം ഇവിടെ ജഡചൈതന്യഭേദമില്ലാതെ ചൈതന്യമെന്നായിത്തന്നെ സ്വസ്വരൂപം ഏർപ്പെടും.

A രസംപൂശിയകണ്ണാടി (ഗുരുശ്രവണത്താൽ ചിത്തനിരോധം സംഭവിച്ച അന്തഃകരണം)

B രസംപൂശാത്തകണ്ണാടി (സാധാരണക്കാരന്റെ അന്തഃകരണം)

## A

മടങ്ങിവരുന്ന പ്ര: ബിംബപ്രകാശവും ബിംബപ്രകാശവു മദ്ധ്യമാർഗ്ഗത്തിൽ ഐക്യപ്പെട്ട് ബിംബം ബിംബത്തെ കാണുന്നു.

## B

ബിംബച്ഛായ കണ്ണാടിയിൽ കൂടി ബഹിർഗ്ഗമനാപേക്ഷ്യ വിഷയങ്ങളെ കാണുന്നു.

ഇവിടെ കണ്ണാടിയെ ഭേദങ്ങളെന്നു കണക്കാക്കണം. സംശയനിവൃത്തിവന്നാൽ ഭേദങ്ങൾക്കു ആവശ്യമില്ല. അതുപോലെ തന്റെ സ്വരൂപത്തെ ഭേദമാക്കുന്ന ബുദ്ധികൊണ്ട് ബോധാനന്ദമയനെ ഭവിച്ചാൽ ആ അവസ്ഥ ഏകാനന്ദനായുള്ളതായിത്തീരുന്നു. കാര്യങ്ങളിൽ ഇരുന്നാലും അവയിൽ ഭേദം കാണാതെ (കാരണത്തിൽ കൂടി) അവയെ വീക്ഷിക്കണം.

ഉദാ: ഒരു പഞ്ചസാര നിറച്ച പാത്രത്തിൽനിന്നും ഒരു നുള്ളെടുത്തതിന്നു മധുരം ആ പാത്രനിറയെ ഉണ്ടായിരിക്കുമല്ലൊ;

ഇങ്ങനെ വ്യഷ്ടിമാധുര്യം കൊണ്ട് സമഷ്ടി മാധുര്യത്തെ അറിയുക, ആസ്വദിക്കുക.

ഉരുക്കിയ ചെമ്പിൻദ്രവം നാനാരൂപങ്ങളാം പോൽ
പരത്ത,കവൃത്തി നാനാവിഷയങ്ങളായി മാറും;
കരുത്തോദാഭാസൻ കാട്ടുമരുവിഷയങ്ങളെല്ലാം;
ഇരുട്ടിനൾദീപം, കണ്ണു,മില്ലാതെ പണ്ടം കാണാ. 12

ഉരുക്കി.... പോൽ—ചെമ്പുരുക്കിയ ദ്രവം അച്ചുകളിൽ കൂടി വാർത്തെടുത്ത സാധനങ്ങൾ പല രൂപങ്ങളിലുമായിത്തീരുന്നതുപോലെ.

പരത്ത........മാറും—അന്തഃകരണവികാരങ്ങളായ വൃത്തികൾ (ഘട, പടാദി) വിഷയങ്ങളായി പരിണമിക്കും.

അരു—രൂപമില്ലാത്തത്.

കരുത്തോ ......ളെല്ലാം—അന്തഃകരണ ചിദാഭാസൻ വിഷയങ്ങളുടെ അരൂപാവസ്ഥയെ കാണിക്കുന്നില്ലും. വിഷയങ്ങളുടെ അരൂപാവസ്ഥയും ചിദാഭാസന്റെ അവസ്ഥയും ഒന്നുതന്നെ. അന്തഃകരണവൃത്തിമൂലം ചിദാഭാസൻ രൂപപ്പെട്ട് വിഷയങ്ങളായി കാണപ്പെടുകയാണ്. പലരൂപമുള്ള പാത്രങ്ങളായി രൂപാന്തരപ്പെടും മുമ്പു ഉരുക്കിയ ലോഹത്തിന്റെ അരൂപാവസ്ഥയാണു ചിദാഭാസനുള്ളത്.

ഇരുട്ടി........കാണാ—ദീപം ഇരുട്ടിനെ മാററിയാലും ഇരുട്ടിൽ പെട്ടിരിക്കുന്ന വസ്തുക്കളെ കാണാൻ കണ്ണുണ്ടായിരിക്കണം. അതുപോലെ പ്രാണവൈഭവംകൊണ്ട് അന്തഃകരണം ഇന്ദ്രിയദ്വാരാ വിഷയങ്ങളെ പ്രകാശിപ്പിച്ചാലും വിഷയജ്ഞാനം സാക്ഷിത്വംകൂടിയുള്ള ചിദാഭാസനാണ്.

(മുൻശ്ലോകങ്ങൾകൂടി ചേർത്തു മനസ്സിലാക്കേണ്ടതാണ്)

അന്തഃകരണം കണ്ണാടിയെപ്പോലെ സ്വയം പ്രകാശകമായ ഒരു സ്ഥിതിവിശേഷമാണ്.

B ഇദംവൃത്തി-- ചൈതന്യമാണ് സ്വധർമ്മങ്ങളോടുകൂടിയ അന്തഃകരണത്തിൽ പ്രതിഫലിച്ച് അതഃധർമ്മങ്ങളുടെ ഗുണങ്ങളെയും വഹിച്ചുകൊണ്ട് ബഹിർമ്മുഖമായി നാമരൂപാദി വിഷയങ്ങളെ കാണുന്നു. അന്തഃകരണവിശിഷ്ടചൈതന്യമായ ജീവൻ

ഇപ്രകാരം വിഷയങ്ങളിൽപെട്ട്, വ്യവഹാരിയായി, ജനിമൃതികൾ അനുഭവിക്കുന്നു.

A അഹംവൃത്തി—അഹംവൃത്തിയ കണ്ണാടിയിലെ പ്രതിബിംബമെന്നാണ്. ശുദ്ധബ്രഹ്മമെന്നു നിരോധവന്ന അന്തഃകരണത്തിൽ മനസ്സ്, ചിത്തം, അഹങ്കാരം മൂന്നും ഒഴിഞ്ഞു് നടുനിലയായ ബുദ്ധി എന്നഖണ്ഡാകാര വ്യാപ്തിയിൽ, തന്റെ ബൃഹത്സ്വരൂപത്തെപ്പററി നിശ്ചയമുണ്ടായ നിശ്ചയാത്മികബുദ്ധിയായി, നിർവൃതനായ ഈ അവസരത്തിൽ ചിദാഭാസൻ ഗോചരനായി ഭവിക്കുന്നു. ചിത്തനിരോധം സംഭവിച്ച അന്തഃകരണത്തിന്റെ കൂട്ടുകെട്ടിനു ഇനി സാധ്യമല്ലാത്തതിനാൽ ചിദാഭാസൻ തന്റെ ഉറവിടത്തേക്കു തിരിഞ്ഞുനോക്കുന്നു. അതുവരെ വിഷയബോധത്തിനു സാക്ഷിത്വം വഹിച്ചു നിന്നകൂടസ്ഥൻ (ചിദാഭാസന്റെ വിഷയബോധം ഒഴിഞ്ഞ അവസ്ഥയിൽ) ഇപ്പോൾ സാക്ഷിത്വമററു് കൂടസ്ഥൻ കൂടസ്ഥനായിനിന്ന് ചിദാഭാസനെയും നോക്കുന്നു. ഇതോകൂടി പ്രതിബിംബം ബിംബവുമായിട്ടെന്നപോലെ ചിദാഭാസൻ കൂടസ്ഥനുമായി ഐക്യപ്പെട്ട് മോചിതനാവുന്നു. ഇതു് സ്വസ്വരൂപസാക്ഷാത്കാരം.

ദീപവും കണ്ണുംവേണമിരുളിൽ പൊരുൾകാണാൻ
ദീപിതമായവിഷയംകാണാൻ കണ്ണൊന്നുമാത്രം പോരും;
ഇപ്രകാരമകംകാണാൻ വൃത്തിയുംഫലവുംവേണ-
മപ്പരബ്രഹ്മംകാണാൻവൃത്തിയൊന്നുമാത്രം പോരും. 18

ദീപവും ... കാണാൻ—അന്ധകാരത്തിൽ എന്തിനെയും കാണുന്നതു ചിദാഭാസൻ (ജ്ഞാതൃരൂപമായി വർത്തിക്കുമ്പോൾ ജീവൻ) തന്നെയാണെങ്കിലും ഇന്ദ്രിയവൃത്തികളിൽ ചിദാഭാസൻ സ്വന്തം വൈഭവംവിട്ട് ഇന്ദ്രിയങ്ങളെ അപേക്ഷിച്ചു നില്ക്കുന്നതായിരിപ്പാകുന്നതിനാൽ വിഷയങ്ങളെ സ്വതന്ത്രമായി ഒരിക്കലും കാണുന്നില്ല കണ്ണടച്ചിരുന്നാലും കണ്ണിനു സ്വന്തമായി ഒരു സത്തയില്ലാത്തതിനാൽ ഇതിനെ മാററിയിട്ട് പ്രകാശിക്കാൻ കഴിയുന്നില്ല.

അതിനാൽ കണ്ണിനു പ്രകാശിക്കാൻ അഥവാ പ്രവൎത്തിക്കാൻ വേറൊരു പ്രകാശമായ ദീപപ്രകാശം വേണ്ടിവരുന്നു.

ദീപികാം ......പോരും—കണ്ണ് ജഡമാണെങ്കിലും ചിദാഭാസന്റെ സമ്പൎക്കത്താൽ പ്രകാശമുള്ള ഇന്ദ്രിയമായിത്തീരുന്നു. സൂൎയ്യപ്രകാശം കാണാൻ കണ്ണിനു സ്വയം സാധിക്കുന്നു.

ഇപ്രപ .. വേണം—ചിദാഭാസൻ ഇന്ദ്രിയദ്വാരാ ഇദംവൃത്തികളിൽ ഏൎപ്പെടുമ്പോഴാണു വിഷയങ്ങളുടെ അനുഭവമുണ്ടാകുന്നതു്. വിഷയങ്ങൾ എപ്പോഴും തമസ്സാവരണത്താൽ മറയപ്പെട്ടിരിക്കുകയുമാണു്. അതിനായി കാണുന്നതിനുമുമ്പു് ആവരണത്തെ മാറേറണ്ടിയുണ്ടു്. അന്തഃകരണത്തിന്റെ വൃത്തിവ്യാപ്തികൊണ്ടുമാത്രം വിഷയങ്ങളെ (ഈ പ്രപഞ്ചത്തെ) കാണാൻ സാധിക്കയില്ലെന്നും ഫലവ്യാപ്തി, അതായതു് അന്തഃകരണവൃത്തികൊണ്ടുള്ള ഫലത്തിന്റെ വ്യാപ്തികൊണ്ടും കൂടിമാത്രമേ സാധിക്കുകയുള്ളു എന്നും പറയുന്നു. ഇവിടെ ഫലത്തിനു് ഏതാണ്ടു് ഇച്ഛ എന്നൎത്ഥം പറയാം.

അപ്പുര ... .പോരും— അന്തഃകരണത്തിൽ മനസ്സു, ചിത്തം, അഹങ്കാരം എന്നീ മൂന്നു ധൎമ്മങ്ങളും ക്ഷയിച്ചു്, ശുദ്ധിയായ ബുദ്ധിതെളിഞ്ഞു്, അതിനോടുചേൎന്ന അഖണ്ഡാകാരവൃത്തിയിൽ ബ്രഹ്മം (ചൈതന്യം) പ്രതിബിംബിക്കുമ്പോൾ ചിദാഭാസന്റെ അന്തൎമ്മുഖവൃത്തിയിൽ കൂടസ്ഥനെ കാണുന്നു. അപ്പോൾ കൂടസ്ഥന്റെ അതുവരെയുള്ള സാക്ഷിത്വമററു് ബ്രഹ്മമായി പ്രകാശിക്കുന്നു. അതിനാൽ ബ്രഹ്മത്തെ അറിയാൻ (അന്തഃകരണത്തിന്റെ അഖണ്ഡാകാര) വൃത്തി ഒന്നുമാത്രം മതി എന്നു പറഞ്ഞു.

'വൃത്തിവ്യാപ്യതാനാം ഇല്ല ഫലവ്യാപ്തി' എന്ന പ്രക്രിയയെയാണു ഇവിടെ പ്രതിപാദിക്കുന്നതു്. ഫലവ്യാപ്തികൊണ്ടു് ബുദ്ധിബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല. എന്നാൽ വൃത്തിവ്യാപ്തികൊണ്ടു പ്രകാശിപ്പിക്കുന്നു എന്നൎത്ഥം.

വൃത്തിയും ഫലവും കാര്യരൂപങ്ങളാം അത്രെ. അന്തഃകരണം വൃത്തി ഉൽപ്പത്തിയാൽ ഫലത്തെയുണ്ടാക്കുന്നു. വൃത്തിസഹിത മാർഗ്ഗങ്ങളിൽകൂടി ഫലത്തിനെയും ഫലവ്യാപ്തിയിലേക്കും നീങ്ങുന്നു. വൃത്തിസ്വരൂപമായ ഫലം ക്രമേണ വ്യാപ്തമാവുകയും ചെയ്യും.

പ്രകാശം ചിദാഭാസ ശുദ്ധബോധം പ്രകാശിത പൂർണ്ണമാണ്. അജ്ഞാനം നിമിത്തം ബ്രഹ്മത്തിൽ ആരോപിതമായ ബുദ്ധിയിൽ ചിദാഭാസൻ പ്രതിബിംബമായി. 'ഞാൻ' എന്ന കൂട്ടസ്ഥായ അറിവ് എന്ന ഫലവുമുണ്ടായി. അന്തഃകരണപരിണാമമായി ഈ പ്രതിബിംബപ്രകാശവുമായി ചേർന്നിരിക്കുന്ന ചിദാഭാസൻ 'എന്റെ അന്തഃകരണം' എന്ന കൂട്ടസ്ഥായി, അറിയപ്പെട്ടു. 'ഞാൻ' എന്ന കൂട്ടസ്ഥായ അറിവിനെ കൂടെക്കൂടി കൂട്ടസ്ഥാക്കി എന്ന ഫലം ഉണ്ടാക്കി. ഞാൻ എന്നറിയാവുന്ന ഫലം 'എന്റെ അന്തഃകരണം' എന്നവിധം വ്യാപ്തമായി. അതായത് ബ്രഹ്മജ്ഞാനം എന്ന ഉപാധിയിൽനിന്നും ചിദാഭാസൻ മുഖേന കൂട്ടെട്ടത്ത ജ്ഞാനം ബുദ്ധിയിൽ കൂട്ടസ്ഥമായ 'ഞാൻ' എന്ന അറിവായി, എന്റെ അന്തഃകരണം എന്നതുകൂടി കൂട്ടസ്ഥായി. എന്റെ മനസ്സ്, എന്റെ ഇന്ദ്രിയങ്ങൾ എന്നിവിധം ഫലവ്യാപ്തി നീണ്ടുനീണ്ടു പോകുകയും ചെയ്യുന്നു. ഇന്ദ്രിയദ്വാരാ അന്തഃകരണസ്പർശമുണ്ടായ ശുദ്ധജ്ഞാനം അഞ്ചു ശാഖകളായി വിഭജിക്കപ്പെട്ട് വിഷയജ്ഞാനമായി ഭവിക്കുന്നു. ശുദ്ധജ്ഞാനം വിഷയ പദാർത്ഥങ്ങളുമായി ചേർന്ന്; അതായത് പ്രിയരൂപമായ ശുദ്ധജ്ഞാനവും അപ്രിയമായ വിഷയവും വൃത്തിദ്വാരാ ചേർന്ന്, വിഷയജ്ഞാനം എന്ന സങ്കലിതം അറിയപ്പെടുന്നു. ഈ താദാത്മ്യാവസ്ഥ, സഹജം, ഭ്രാന്തിജം, കർമ്മജം എന്നീ വിധങ്ങളിൽ വിഷയത്തിൽ പറ്റി ഫലവ്യാപ്തിയിലേക്കെന്നോ ചേരുന്ന നില കുന്നു. അപ്പോഴും ഇങ്ങനെ അഞ്ചു ഇന്ദ്രിയമുഖങ്ങളിൽകൂടി കൂട്ടസ്ഥായ അറിവുകളായി, വിഷയ സ്പർശികളായി, അനന്തം

എന്റെയു്കളും പ്രിയങ്ങളുമായി താഴെയൊട്ടൊഴുകി പാഴ്ക്കിണറുകളിലും കുണ്ടുകളിലും ചാലുകളിലും മരുഭൂമികളിലുമായി, ശൂന്യമായിരിപ്പാകുന്നു.. താനായ അറിവിന്റെ വിത്തത്തിൽ ചേത്തകാരണം വിത്തം വിടേണ്ടിവന്നപ്പോൾ അതിൽ താദാത്മ്യപ്പെട്ടിരുന്ന താനായ അറിവും പോയി, ജനിച്ചു എന്ന ഭാവവും ഉണ്ടായി. ശേഷിച്ചുള്ള വിത്തവും അതിനെപ്പറ്റിനിന്ന ആഗ്രഹവും. ഈ ശേഷിപ്പ് വീണ്ടും ഉല്പത്തിക്കു കാരണമാകുന്നു. വീണ്ടും സ്ഥിതിനാശങ്ങൾ തന്നെ.

നിരുപാധികവും ഏകവുമായിരുന്ന ജ്ഞാനം വിഷയജ്ഞാനങ്ങളായി, നാനാകോടികളായി വളർന്നുള്ള ഫലവ്യാപ്തിമോഹത്തിൽ, താദാനശില്പരൂപായി ഖ്യനുള്ള ഭേദനാലിൽ അവസാനിക്കുന്നുവെന്നത്രേ ഫലവ്യാപ്തിയുടെ ഫലം. അറിവുതാനാണെന്ന ജ്ഞാനത്തെ പുലത്താതെയിരുന്നാൽ ആഗ്രഹശേഷം എന്നതിൽ നിന്നും പുനരാവൃത്തിസംക്രമണത്തിൽ പെടുകയും ഫലം. ഫലവ്യാപ്തിചെയ്യുന്ന വിശേഷം നിത്യാനന്ദ അറിവിനെ മേൽപ്രകാരം വിഷയ ഫലസുഖമാക്കി നശിപ്പിക്കുകമാത്രമാണ്. വിഷയജ്ഞാനങ്ങളിൽനിന്നും വിഷയങ്ങളെമാററിച്ചെയ്താൽ ശേഷിക്കുന്ന ശുദ്ധജ്ഞാനം ഒഴുകിവന്ന വഴിയിൽനിന്നും മേല്പോട്ടുപോകുമ്പോൾ കാണാം ചിദാഭാസനെ. ബുദ്ധിയുടെ ചേർച്ചവിട്ട് അതിനെ ഉപാധിമാത്രമാക്കി നില്ക്കുന്ന ചിദാഭാസനെ ജ്ഞാനത്തിന്റെ ഉറവിടമായി കണ്ടറിയുന്നു. അപ്പോൾ ചിദാഭാസൻ അറിയിച്ചു, പ്രകാശിപ്പിച്ചു സ്വയം സാക്ഷിയായിത്തന്നെ തെളിഞ്ഞുകാണപ്പെടുന്നു. ദൃശ്യങ്ങൾ ജഡമായിത്തീരുന്നു. ഈ ചിദാഭാസൻ തന്നെത്തന്നെ ഒന്നുകൂടി നോക്കിയപ്പോൾ താൻ സ്വയം കൂടസ്ഥനും, ബ്രഹ്മവുമായ ശുദ്ധ അറിവുമാത്രമാണെന്നും മനസ്സിലായി. അതു സദാപൂർണ്ണമാണെന്നും നിത്യാനന്ദമെന്നും മനസ്സിലായി. ഞാനെന്നൊന്നില്ല—ബ്രഹ്മമെന്നൊന്നു വേറില്ല.

ജ്ഞാതന ഞാൻ എന്ന 'ഏകമേവാദ്വിതീയം' മാത്രമാണെന്നും മനസ്സിലാവുന്നു.

പഞ്ചേന്ദ്രിയദ്വാരാ കൂടസ്ഥായി നാനാത്വമായി വിഭജിക്കപ്പെട്ടുകിടന്ന ജ്ഞാനം ഇപ്രകാരം ഉറവിടം അന്വേഷിച്ചു മേല്പോട്ടുപോകുമ്പോൾ ചിദാഭാസനു അഹം വൃത്തിയുണ്ടായി, അതു് അഖണ്ഡാകാരമായി, വൃത്തിവ്യാപ്തമായിത്തീരുന്നു. ആവരണം ഈ വിധം ഭേദിക്കപ്പെട്ടപ്പോൾ സ്വയം പ്രകാശരൂപിയായ ബ്രഹ്മം സ്വപ്രകാശമായി വിളങ്ങുന്നതനുഭവമാകും. ഇപ്രകാരം വൃത്തിവ്യാപ്തിയിൽ ബുദ്ധിബ്രഹ്മത്തെ പ്രകാശിപ്പിക്കുമെന്നല്ലാതെ ഫലവ്യാപ്തിയായ ശബ്ദശക്തിവ്യാപ്തിയിൽ ബുദ്ധിബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല എന്നും ഇതിനാൽ സിദ്ധമായി.

വൃത്തിയുംഫലവുംരണ്ടുംവികാരമത്രേമനം;
വിത്തെഴുംവൃത്തിമാത്രമനസ്സിന്നെത്തുംബ്രഹ്മം
പാർത്തിട്ടു, ഫലമുഖമാമാസത്തിന്നു കാണാ-
നെളുതാകില്ല, പുത്രാ! ശങ്കതീർത്തറിഞ്ഞാലും. 14

വൃത്തി — തന്റെ മുഖത്തെ കാണാനുള്ള യത്നം.
ഇവിടെ അന്തഃകരണവൃത്തിയെന്നർത്ഥം.

ഫലം — തന്റെ മുഖത്തെ കാണാനുള്ള ആഗ്രഹം.
ഇവിടെ ഫലരൂപിയായ ചിദാഭാസൻ.

മനസ്സ് — ഭാവം സങ്കല്പം. സങ്കല്പംകൊണ്ടു് ഈ വ്യവഹാരത്തിൽ കഴിഞ്ഞുകൂടുന്നു അതോടുകൂടി ഇളക്കവും മറപ്പുമാകുന്ന വികാരമേർപ്പെടുന്നു.

വൃത്തിയും.... ബ്രഹ്മം — അന്തഃകരണം സ്വയം പ്രകാശവസ്തുവാണെങ്കിലും മനസ്സാദികളാൽ മലിനപ്പെട്ടിരിക്കുന്നു. മനസ്സും സ്വഭാവേന ഫലോന്മുഖമായി ബഹിർമ്മുഖമായി വർത്തിക്കുന്നു. മനസ്സിനു വൃത്തിരൂപമേയുള്ളൂ ഈ വൃത്തി സ്വഭാവേന ചലനാ

ത്മകവുമാണു്. എന്നാൽ ചിത്തനിരോധം ഏർപ്പെടുന്നതോടു കൂടി മനസ്സു അന്തർമുഖവൃത്തിയിലാവും.

'വിത്തേഴം വൃത്തി' അന്തർമുഖ വ്യാപാരത്തേയാണു സൂചിപ്പിക്കുന്നതു് ഫലോന്മുഖമല്ലാത്തതിനാൽ വിഷയങ്ങളെ വിടുന്നു. ബഹിർമ്മുഖവൃത്തിയിലേ മനസ്സു ചലിക്കുന്നുള്ളൂ. അന്തർമുഖവൃത്തിയിൽ മനസ്സിനു ഒന്നും കാണാനില്ല. മിണ്ടാതെയിരുന്നാൽ മതി. മിണ്ടാതെയിരിക്കുന്നിടത്തു പരിപൂർണ്ണനിശ്ചലത്വം ഏർപ്പെടുന്നു നിശ്ചലമായാൽ അതുവരെ ആരോപിക്കപ്പെട്ടിരുന്ന വ്യക്തിത്വം അററു് വ്യാപകമാകുന്നു. ആററിൽ ഒഴുകിചലിച്ചജലം കടലിൽ ചലനമററു വ്യാപകമായിപ്പോകുന്നപോലെ. ഇവിടെ മനസ്സിനു വൃത്തിസംസ്കാരണം മനസ്സിന്റെ സ്വഭാവം ഒഴിഞ്ഞു് മനസ്സു് മനസ്സല്ലാതെയാവുന്നു. അവിടെ ആത്മാവു പ്രകാശിക്കുന്നതു കാണാം.

ഫലോന്മു ......ന്നതില്ല—വൃത്തി, ഉദ്ദേശരഹിതമായി, വൃത്തി മാത്രമെന്നിടത്തു അതു തന്റെ ഉറവിടത്തെ നിർന്നിമേഷമായി നോക്കിനില്ക്കും. നിശ്ചഞ്ചലവുമായിരിക്കും ഉദ്ദേശമുള്ളിടത്തു വൃത്തിബഹിർഗമനം ചെയ്യുന്നു. ഈ വൃത്തിയും ഉദ്ദേശവും മനസ്സിനുള്ളതാകയാൽ 'ഫലോന്മുഖമാനസം' എന്നു പറഞ്ഞു. ഇങ്ങനെ നാനാത്വങ്ങളിൽ പററിപ്പിടിച്ചു. തന്റെ ഉറവിടത്തിൽനിന്നും അകന്നകന്നു പോകുന്ന മനസ്സിന്നു അഥവാ സങ്കല്പാന്തരങ്ങൾക്കു ബ്രഹ്മം ഒരു കാലവും എത്തപ്പെട്ടതായിവരുകയില്ല. തത്ത്വബോധപടലം പ്രഥമപദ്യത്തിലും ആശകളാൽ മലിനപ്പെട്ടിരിക്കുന്ന മനസ്സിന്റെയും അപ്രകാരമല്ലാത്ത ശുദ്ധമാനസത്തിന്റെയും വ്യത്യാസത്തെ എടുത്തു പറയുന്നുണ്ടു്.

ഇതു് 6-ാം പദ്യത്തിൽ ശിഷ്യൻ ഉന്നയിക്കുന്ന രണ്ടാമത്തെ ശങ്കയ്ക്കു് സമാധാനമാണു്.

മറ്റുദാഹരണങ്ങൾ:-

“തത്തെണക്കിളിയെച്ചാരവരുന്നുള്ള കിളിയാകുമൊരു
പിണെക്കിളിയാം മനക്കിളിയെപ്പിരിയല്ലേ ചി-
ത്ക്കിളിയേ”

“മനന്താരേ വകമുകത്തിൽ മയങ്ങിവിരിതത്തുവമാം
മനന്താരേയകമുകത്തിൽ മലർവിളക്കാം ചിത്കിളിയേ”
(ചിത്കിളിക്കണ്ണി)

“ചിത്തമാനത്തെച്ചൊരുപതിനാട്ടുകൈയിൽ
ചിത്തമാനം പൊന്തിപ്പിമ്പ-ങ്ങുവിധം
താനാകുംപന്തത്തിൻ പംസ്കാരംവന്നുററാൽ
നീനാമെന്നു ചിളൈവു നിൽവ്” (സ്വരൂപദർശനം)

സത്ഗുരോ! സത്യമൂർത്തേ! നികനിഞ്ഞുരചെയ്യു
തൊക്കെയിന്നറിഞ്ഞേൻ ഞാനിന്നിതും ചോദിക്കട്ടെ;
ചാഞ്ചല്യമററഖണ്ഡപൂർണ്ണമായ്നിന്ന ചിത്തം
താൻതദാകാരമാവതല്ലയോനിർവ്വികല്പം?
ഊഞ്ഞാലൊത്തലയുന്നതു ചിത്തത്തിൻസ്വഭാവമായി-
ട്ടിങ്ങക്ഷണത്തിങ്കലനന്തംവ്യവഹാരം
തോന്നിച്ചചിത്തംസ്തംഭിച്ചങ്ങനെബ്രഹ്മത്തിങ്കൽ
നിന്നിടുംകാററില്ലാതദീപമെന്നതുപോലെ? 15

ശിഷ്യൻ തന്റെ സംശയമുണർത്തിക്കുന്നു.

ചാഞ്ചല്യ ..... യോഗം — നിശ്ചഞ്ചലവും അഖണ്ഡപരിപൂർണ്ണവും ആയ ചിത്തം ബ്രഹ്മാകാരവൃത്തിയിലായിരിക്കുന്നതിനെയല്ലയോ നിർവികല്പസമാധി എന്നു പറയുന്നതു്.

ഊഞ്ഞാലൊ ..... തുപോലെ — സ്വഭാവമേ ചലനമെന്നു മനസ്സു് എപ്പോഴും അന്തമറ്റ ലോകാദിവ്യവഹാരങ്ങളെ സൃഷ്ടിയെന്നതൊഴിലോടുകൂടിയിരിക്കുന്നു. ഇതു സത്യമായൊന്നുള്ള നിലയു്, അതായതു് ചലനമെന്ന വൃത്തിവിട്ടാൽ പിന്നെ മനസ്സെന്നൊന്നില്ല എന്ന നിലക്കു് ആ മനസ്സിനു് അത്യന്തം നിശ്ചഞ്ചല

മായി നിവാതദീപം പോലെ ബ്രഹ്മാകാരവൃത്തിയിൽ എങ്ങനെ നില്ക്കാനൊക്കും?

കാററിലാ ... .. പോലെ—കാററിൽപെടാതെ നിലക്കുന്നിന്നെരിയുന്ന ദീപത്തെപ്പോലെ.

കാററിലാടാദീപമെന്ന പദപ്രയോഗത്താൽ കാററിൽ ചലിക്കാത്ത ദീപമുണ്ടായിരിക്കയില്ല എന്ന അർത്ഥത്തിൽ മനസ്സിന്നു ബ്രഹ്മാകാരവൃത്തി സംഭവിക്കാൻ സാദ്ധ്യമല്ലെന്നു ശിഷ്യൻ സ്വന്തമായി തീരുമാനിക്കുന്നപോലെയും അർത്ഥം വ്യഞ്ജിക്കുന്നു.

കേൾക്ക നീ മനോഗുണം മൂന്നത്രേ, മൂന്നിലൊന്നു
വായ്ക്കുമന്നേരം മററു രണ്ടും താണടങ്ങിടും.
പുണ്യത്താലുളവായ സാത്വികം ബലത്തോട-
ത്തെണ്ണിടാം ശുഭങ്ങളുമീശ്വരകൃപതാനും.
പിൻരജോഗുണംവാച്ചാലുണ്ടാം ലോക,ദേഹ,
ശാസ്ത്രവാസനയെല്ലാം, താമസം മദിച്ചീടിൽ
ആസുരമായിത്തീൎന്നു നാശമെത്തത്തരും, പുത്രാ!
നീ, സുഖമോടറിഞ്ഞു സന്ദേഹം നിവർത്തിക്കു. 16

കേൾക്ക നീ .. ങ്ങിടും—മനസ്സ് ത്രിഗുണ സ്വരൂപമാണ്. അതിൽ ഒരു ഗുണം മികച്ചുനില്ക്കുമ്പോൾ മററു രണ്ടു ഗുണങ്ങളും ദുർബലപ്പെട്ടുപോകും.

പുണ്യത്താ.......താനും—ഒരുത്തന് അവന്റെ പുണ്യകർമ്മങ്ങളുടെ ഫലമായി സാത്വികഗുണം തഴച്ചുവരുന്നു അങ്ങനെ അവൻ സത്വഗുണപ്രധാനനായി നില്ക്കുമ്പോൾ ശുഭഫലങ്ങളും ഈശ്വരാനുഗ്രഹവും സിദ്ധിക്കുന്നു

പിൻരജോ ... .. യെല്ലാം—രാജസഗുണം വർദ്ധിച്ചാൽ ലോകവാസന, ദേഹവാസന, ശാസ്ത്രവാസന എന്നീ വാസനാത്രയങ്ങൾ ഏർപ്പെടുന്നു.

താമസം...... ത്തരം—താമസഗുണം വദ്ധിച്ചാൽ അസുരത്വം കൂടിനില്ക്കും

മാനസം സ്വതസ്സത്വസ്വരൂപം, മറവരണ്ടും;
ഹീനമായ് വന്നുചേൎന്നു, മാററിയാൽമാറുംതാനും,
തന്നുടെ സന്മാൎഗ്ഗത്തെത്താൻ വിടാതിരുന്നാകി-
ലൊന്നായ് ഭവിച്ചീടുന്നു രാജസതാമസങ്ങൾ;
തന്നുള്ളിൽ പെട്ടവങ്ങളെന്നു പിന്നില്ലാതാവും,
തന്നിൽത്തിരിച്ചുകൂടും ദൃശ്യങ്ങളെല്ലാം മായും,
ആത്മഘശൂന്യംശുദ്ധാകാശംപോലെനിന്നുള്ള-
ദാമൂലബ്രഹ്മംതന്നിൽ ലയകമായ്ത്തീരുമപ്പോൾ
നീ നിരാധാരനായ്, നിർവ്വികല്പസമാധിയി-
ലാ നില നില്ക്കും നിത്യനായ് സ്വയംഭൂവായ് പുത്രാ! 17

സാത്വികഗുണം സ്ഫുരിക്കുന്നതാകുന്നു മനസ്സ്. അത് സ്ഥൂലസ്വരൂപത്തെയും സൂക്ഷ്മസ്വരൂപത്തെയും കൈക്കൊണ്ട് കൂടസ്ഥബ്രഹ്മത്തെ ദർശിക്കാനുള്ള യോഗ്യതയോടുകൂടിയിരിക്കുന്നു. സ്വതേ സാത്വിക ഗുണത്തോടുകൂടി മാത്രമിരുന്ന ഈ മനസ്സിൽ രാജസ താമസഗുണങ്ങൾ വന്നു പററിനില്ക്കും. ശുദ്ധമനസ്സ് ഇപ്രകാരം അശുദ്ധമനസ്സായിത്തീരുന്നു. അശുദ്ധ മനസ്സു ചലിച്ച് വിഷയങ്ങളായി പരിണമിക്കുന്നു. രാജസതാമസങ്ങളുടെ പററുതലറുക്കാനൊക്കാതിരുന്നാൽ താൻ ഈപ്രകാരം വിഷയങ്ങളിൽ പററിനിന്ന് അവയോടൊപ്പം ജനിമൃതിസംക്രമണത്തിൽ പെട്ട് അവസാനം കാണാതെ പോവുന്നു.

ഈ ദുരന്തത്തിനിടയാകാതിരിക്കാൻ സന്മാൎഗ്ഗചാരിയായിത്തീൎന്ന്, രാജസതാമസങ്ങളെ ശമിപ്പിച്ചു നിശ്ചഞ്ചലനായിത്തീരണം. ചലനമില്ലാതാവുമ്പോൾ വിഷയങ്ങൾ മായും. നാമരൂപാദിവിഷയങ്ങളററിടത്ത് സ്വസ്വരൂപം ശുഭ്രാകാശം പോലെ നിരഞ്ജനമായി വിളങ്ങും. തനിക്കനന്യമെന്നായ് നില്ക്കുന്ന

ഈ സ്വരൂപവും താനും ഏകമായി, നിർവ്വികല്പ സമാധി യോഗം ഭവിക്കും. വിസ്മൃതിയിലാണ്ടും താമസാവരണത്താൽ മറയ്ക്കപ്പെട്ടതുപോലെയും ഇരുന്ന തന്റെ ആദിബ്രഹ്മസ്വരൂപം തനിക്കു പുനരുദ്ധരിക്കപ്പെട്ടതായി വരുന്നു. ബ്രഹ്മം നിത്യമായതിനാൽ താൻ ഇപ്രകാരം നിത്യനായും നിരാശ്രയനായും ഭവിക്കുന്നു.

കണ്ണാടികളങ്കമററുള്ളതുശുഭ്രമന്യം
കണ്ണാടിതന്റെനേരെയൊപ്പമായ്കാട്ടിടുമ്പോൾ
പകർന്നതിൻമയമായഭേദമായ്പ്രകാശിച്ചു
വികല്പംവിട്ടുനിർവ്വികല്പമായെ,ന്നപോലെ
അഖണ്ഡപൂർണ്ണമായി,സത്തായി,ചിദ്രൂപമായി-
ട്ടഖണ്ഡാനന്ദബ്രഹ്മത്തോടുമൊന്നാകമായി,
തന്നുള്ളംവിളങ്ങുമ്പോളുലവേതു,ലകമേതു
നിന്നുള്ളംശങ്കയൊക്കെക്കൈവിട്ടു രമിച്ചാലും. 18

കണ്ണാടി.......ടുമ്പോൾ—ഒരു ശുദ്ധകണ്ണാടി മറെറാരു ശുദ്ധ കണ്ണാടിയുടെ മുമ്പിൽ കാണിക്കുമ്പോൾ

പകർന്നാ ......ന്നപോലെ – ഇരുകണ്ണാടി പ്രകാശങ്ങളും ഒന്നെന്നായി, വികല്പമൊന്നും കൂടാതെ നിർവികല്പയോഗം സംഭവിക്കുന്നതുപോലെ

അഖണ്ഡ ......ലകമേതു—തന്റെ മനസ്സ് ബൃഹത്തായി, സത്തുചിത്താനന്ദമേ സ്വരൂപമായ ബ്രഹ്മത്തോടു ഏകീകരണം ചെയ്തുനിന്നു പ്രകാശിക്കുമ്പോൾ മനസ്സോ അതിന്റെ ചേഷ്ടകളോ ഇല്ലാതാവുന്നു. ഈ അവസ്ഥയിൽ നിന്നും വീണ്ടും ഒരിക്കലും ചലനമുണ്ടാകുന്നില്ല. ഈ പ്രപഞ്ചം തനിക്ക് അനന്യമായും നിർവിഷയമായും ഭവിക്കുന്നു.

നിന്നുള്ളം.......ച്ചാലും—സംശയം ഉള്ളിടത്തോളം ചാഞ്ചല്യം ഉണ്ടായിരിക്കും. അതിനാൽ എന്റെ ഉപദേശത്തിൽ ദൃഢവി

ശ്വാസംകൊണ്ടു്, നിശ്ചഞ്ചലനായി, സദാ അഹംബ്രഹ്മാസ്മി യിൽ ഇരുന്നാലും.

'ചിത്തവുംബ്രഹ്മത്തിങ്കലഴിഞ്ഞാൽപിന്നെ ജീവ-
ന്മുക്തരുമുണ്ണും, പിന്നീടെങ്ങനെ,പ്രാരബ്ധത്തെ
ഭോഗമിന്നണ്ടൊട്ടുക്കാനുള്ളതാണല്ലൊ നാഥാ!
ഭോഗത്തെബ്ഭുജിക്കുമ്പോൾ മാനസമതിൽപറവം
ശോകമാംമനമഴിഞ്ഞാലനുഭവമില്ലയല്ലോ,
ഭോഗത്തിലനുഭവംതോന്നുവോൻമുക്തനാമോ?
സത്ഗുരോ! സന്ദേഹത്തെത്തീർക്കണ'മെന്നിരന്നാൻ
ഗദ്ഗദത്തോടേ പൂണ്ണമാനസനാകം ശിഷ്യൻ. 19

ചിത്തവും........നാഥാ! — ജീവന്മുക്തനും പ്രാരബ്ധമുണ്ടു്. പ്രാരബ്ധം അനുഭവിച്ചുതീക്കാനുള്ളതുമാണു്. മനസ്സ് ബ്രഹ്മത്തിലഴിഞ്ഞു ഏകബ്രഹ്മമായിത്തീരണമെന്നു ഉപദേശിക്കുകയും ചെയ്തു.

ഭോഗത്ത........പറവം—മനസ്സില്ലാതെ അനുഭവമില്ല. അനുഭവിച്ചാൽ മനസ്സുവീണ്ടും ഉണ്ടാകും. അല്ലെങ്കിൽ ഉണ്ടാകണം.

ശോകമാം...... ല്ലയല്ലോ—ദുഃഖസ്വരൂപമായ മനസ്സു ബ്രഹ്മത്തിലഴിഞ്ഞുപോയാൽ പിന്നെ (പ്രാരബ്ധം) അനുഭവിക്കാൻ സാദ്ധ്യവുമല്ല.

ഭോഗത്തി.... ...... ക്തനാമോ?—വിഷയഭോഗങ്ങളെ താൻ അനുഭവിക്കുന്നു എന്നുതോന്നുന്ന ഒരുത്തനെ മോചിച്ചവനാണെന്നും സ്വതന്ത്രനാണെന്നും പറയാനൊക്കുമോ?

മാനസനാശം സ്വരൂപാ, രൂപനാശംക്രമാൽ
കാണേടോ ജീവന്മുക്തൻ, വിദേഹമുക്തനും, പിൻ,
മാനസംസ്വന്തംശുദ്ധസാത്വികമായ്ശേഷിച്ചു
രാജസതാമസങ്ങളററാൽസ്വരൂപനാശം,
സൂക്ഷ്മമാംലിംഗദേഹമററപ്പോൾ സാത്വികവു-
മക്ഷണമടങ്ങീമാഞ്ഞെന്നതരൂപനാശം. 20

മാനസ ...മുക്തനം—മനോനാശംരണ്ടുവിധം. ജീവന്മുക്തന്ന സ്വരൂപനാശവും വിദേഹമുക്തന്ന അരൂപനാശവും ഉണ്ടാകും.

മാനസം ..........പനാശം—മനസ്സിന്റെ സ്വന്തം ഗുണം സാത്വികമാണെന്നും രാജസ താമസങ്ങൾ വന്നുചേൎന്നവയാണെന്നും പറഞ്ഞുവല്ലോ. ഈ വന്നുചേൎന്ന രാജസ താമസങ്ങൾ വന്നതുപോലെ മാറിയാൽ സാത്വികം മാത്രമായി മനസ്സു അവശേഷിക്കുന്നതു സ്വരൂപനാശം.

സൂക്ഷ്മാം......പനാശം—ജഡശരീരമില്ലാതെ പതിനേഴു ഇന്ദ്രിയതത്വങ്ങളോടുനില്ക്കുന്ന സൂക്ഷ്മശരീരം അഴിയുമ്പോൾ അതോടുകൂടി മനസ്സിന്റെ സാത്വികരൂപവും അഴിഞ്ഞ് മനസ്സേ ഇല്ലാതായിത്തീരുന്നതു അരൂപനാശവുമാകുന്നു.

മനോനാശം മൂന്നുവിധത്തിലും കല്പിക്കുന്നുണ്ട്:—

1 സാമാന്യനാശം—വിറകു കരിയാകുന്നപോലെ

2 സ്വരൂപനാശം—കരിചാമ്പലാകുന്നപോലെ

3 അരൂപനാശം—ചാമ്പലും നശിച്ചാകുന്നതു്.

മനോനാശത്തെപ്പററി ജ്ഞാനവാസിഷ്ഠം:—

"ആയകുണമാമയിത്തിരിയാതികൾമശർ നൽവാസനെയ
തീയമറ ചെന്മമുമിലതാം ചീവൻമുത്തർക്കനതമനം [ടൈന്തു
ഓയമനത്തിർക്കിതുവാകമുരുവനാശമിതുതനിലേ
മേയകുണങ്കൾ വശന്തത്തിൽ വിരിവുകൊത്താമെനവിളങ്കും"
"തത്തുററവുള്ളത്തിനരുവനാശം
ചരിരമിലമുത്തിയിനിട്കളമായ്ചാരും
മെത്തുററനർകുണങ്കടരിത്തുമുൺമൈ
വിയ്ന്തുളതായ് മേനിയിലാവിമല വിടാകി—
ച്ചുത്തത്തായുടറിർന്ത മുത്തർക്കെയ്ത്തും
തൊടർപായ്ചത്തുവനാശംചൊരുപമാകി—
ച്ചിത്തത്തിനരുവനാ ചപ്പേർപെററ
തികഴ്പതത്തിലൊൻറമിലൈച്ചേർപ്പുതർക്കേ"

ശുദ്ധസാത്ത്വികംമാത്രംസത്യമായിരുട്ടായി
മിഥ്യയാം രജസ്സ്,തമസ്സുംമാഞ്ഞാൽ ചിത്തമുണ്ടോ?
മാഞ്ഞുപോം ചിത്തംപിന്നീമുക്തനും തല്ക്കാലത്തി-
ലാഞ്ഞുവന്നീടുന്നവമാത്രംഭുജിച്ചുവാഴും.

ഭാവിഭൂതങ്ങളെന്നിയുണ്ടാകാ സുഖ,ദുഃഖം
കൈവിട്ടുകർത്തൃത്വത്തെ,യകർത്താവായിനിത്യം
ഉൾക്കരണത്തിൻവൃത്തി,യവസ്ഥാത്രയങ്ങൾക്കും
സാക്ഷിമാത്രമായ്ത്തീരുമെങ്കിലപ്പുണ്യവാളൻ
മുക്തനായിരിപ്പാനുംപ്രാരബ്ധമുണ്ണുവാനും
ശക്തനായ്ത്തീരുമെന്നും സന്ദേഹംനിവർത്തിക്കൂ. 21

ശുദ്ധസാ ...... ത്തമുണ്ടോ?—സത്വഗുണംമാത്രം സത്യം. മററു വകഭേദങ്ങളാണു് രാജസ, താമസഗുണങ്ങൾ. ഈ ഇല്ലാത്ത രണ്ടുഗുണങ്ങളും വന്നു പററുമ്പോഴാണു മനസ്സിനു ചലനമേർപ്പെടുന്നതും വിഷയങ്ങളെ കാണുന്നതും. അതിനാൽ ഈ രണ്ടു ഗുണങ്ങൾ ഇല്ലാതാവുമ്പോൾ മനസ്സു നിർവ്വിഷയമാവും. വിഷയമില്ലെങ്കിൽ വൃത്തിയില്ല. വൃത്തിയില്ലെങ്കിൽ മനസ്സേതെന്നു ചോദിക്കുന്നു. (വൃത്തി സങ്കല്പരൂപം മാത്രമത്രേ മനസ്സ് എന്നറിയേണ്ടതാണു്)

മാഞ്ഞുപോം ......വാഴും—മനോനാശം വന്നു സ്വതന്ത്രനായിത്തീർന്നമുക്തൻ 'കൺമുമ്പിൽ കണ്ടതുണ്ണും' എന്നു മുമ്പേ പറഞ്ഞിട്ടുണ്ടു്.

ഭാവിഭൂ ......വർത്തിക്കൂ—കഴിഞ്ഞകാലത്തെ മറക്കുന്നു. വരാൻ പോകുന്നതിനെ ഓർമ്മിക്കുന്നില്ല. സുഖദുഃഖങ്ങളെപ്പററി യാതൊരറിവുമില്ല. ഒന്നിനും കർത്താവല്ല. ശരീരാദി പ്രപഞ്ച വ്യവഹാരങ്ങളേതിനും വെറും സാക്ഷി അറിവോടുകൂടി മാത്രമിരിക്കുന്നു. ഇപ്രകാരം ദ്വൈതാദ്വൈതങ്ങൾ രണ്ടിലും ഒന്നുപോലെയുള്ള

ജീവന്മുക്തൻ സ്വന്തം പ്രാരബ്ധദുഃഖങ്ങൾ അനുഭവിക്കുമ്പോഴും അവൻ അതിനെ അറിയുന്നില്ല. ക്ലേശമില്ല. അനുഭവമേ സത്യത്തിലില്ല. അവൻ അനുഭവിക്കുന്നതായി മററുള്ളവക്കു തോന്നുന്നതുമാത്രം ശേഷിക്കുന്നു. ഈ പരമാത്ഥത്തെ ഉണന്നാൽ സംശയം മുണ്ടാവുകയില്ല.

ഈ വ്യവഹാരവേളയുംതൻസമാധിയായാ-
ഖാവികല്പംവരില്ലേ, മാനസംചലിക്കില്ലേ?
ഈവിധംമനംപിന്നെച്ചലിച്ചാൽ സ്വരൂപസൌഖ്യ-
മാവുമോ എന്നും കേട്ടാലുത്തരം, ദൃഷ്ടാന്തം, കേൾ
പുത്തനായ്പരസംഗംപ്രാപിച്ചപെണ്ണിൻചിത്തം
പത്തനത്തിങ്കൽപലവേലയിൽപെടുമ്പോഴും
മുമ്പാസ്വദിച്ചറിഞ്ഞ പരസംഗരസായനം
പിമ്പും തുടന്നു നിന്നനുകരും സത്യമോർക്കൂ. 22

ഈ വ്യവ........ദൃഷ്ടാന്തം കേൾ — പ്രാരബ്ധാനുഭവം വ്യവഹാരകാര്യമാണു്. 'പ്രാരബ്ധമുണ്ണുവാനും' ജീവന്മുക്തൻ ശക്തനാണെന്നു മുമ്പു പറഞ്ഞുവല്ലോ. എന്നാൽ ഈ വ്യവഹാരത്തിൽ പെട്ടിരിക്കുമ്പോൾ 'മുക്തനായിരിപ്പാനും' അവൻ ശക്തനാണെന്നും പറഞ്ഞിട്ടുണ്ടു്. അങ്ങനെ വ്യവഹാരത്തിലിരിക്കുമ്പോഴും സമാധിയിലായിരിക്കുമെങ്കിൽ ആ സമാധിക്കു് ഊനം സംഭവിക്കുമല്ലോ എന്നു സംശയിക്കാം. മനസ്സു ചലിക്കാനിടയുണ്ടു്. മനസ്സു ചലിച്ചാൽ സ്വസ്വരൂപസുഖാനുഭവത്തിനു ഹാനിയേർപ്പെട്ടുമെന്നും സംശയിക്കാവുന്നതാണു്. അതിനു താഴെപ്പറയുന്ന ദൃഷ്ടാന്തത്തെ ഉത്തരമായി പറയുന്നു.

പുത്തനായ്........ സത്യമോക്കൂ — പുതുതായി പരസമ്പക്കം പുലത്തിയ സ്ത്രീ പിന്നീടു പതിവുപോലെ ഗൃഹകർമ്മക്ലേശങ്ങളിൽപ്പെട്ടിരിക്കുമ്പോഴും മുമ്പു താനനുഭവിച്ച പരസംഗരസത്തിൽ തന്നെ മുഴുകിയിരിക്കും. ഇതെങ്ങനെയെന്നാലോചിച്ചാൽ മതി.

ഇപ്പറഞ്ഞ തരത്തിലുള്ള ഒരു ദൃഷ്ടാന്തം തന്നെ ഉദ്ധരിച്ചതിൽ ന്യായമുണ്ട്. നല്ല ആഹാരം കഴിച്ചാലുള്ളതോ കുറെ ദ്രവ്യം വെറുതെ ലഭിച്ചാലുള്ളതോ ആയ സുഖം മനസ്സിൻേറതാണ്. ആത്മാവിൻേറതല്ല. എന്നാൽ പരസംഗസുഖം ആത്മാവിനെ ത്തന്നെ ബാധിക്കുന്നു. അതു്, മററു ദ്രവപദാത്ഥങ്ങളെ ന്നൊണം, മററു സാധാരണ സുഖങ്ങളേയും, സ്ഥാണകളെയും വെല്ലുന്നതായിരിക്കും. ഈ സുഖത്തെപ്പററി പഞ്ചദിശിയിൽ ഇപ്രകാരം പറയുന്നു:—

"പൂൎണ്ണമായേകരസരൂപമായിട്ടമാത്മാ-
വിന്നുടെ പരമാനന്ദമായതിൻ ഭാഗമല്ലോ
മററുള്ളതങ്ങളെല്ലാമാസ്വദിച്ചിട്ടന്നതായ്
വ്യക്തമായോതിടുന്നു ബൃഹദാരണ്യശ്രുതി.

....................................................................

ഈവൃത്തികളിലെല്ലാം ബ്രഹ്മത്തിൻ ജ്ഞാനഭാവം
സവ്വദാപ്രതിബിംബം ചെയ്യിട്ടമെന്നും പിന്നെ
ശാന്തവൃത്തികൾ തന്നിൽ ജ്ഞാനത്തോടാനന്ദവും
ചേർന്നു ബിംബിച്ചിരിക്കുമെന്നും ധരിച്ചിടണം

....................................................................

കാഷ്ഠത്തിലഗ്നിക്കുള്ളൊരുഷ്ണവും പ്രകാശവും
സ്പഷ്ടമായ് സംക്രമിക്ക,മവ്വണ്ണം ശാന്തകളിൽ
ദ്യോതിപ്പൂ ജ്ഞാനാംശവുമാനന്ദാംശവും ചേരേ;

....................................................................

ആധിക്യമാകും സുഖം ഭോഗാസ്വാദനത്തിങ്കൽ".

പരസംഗസുഖം സ്ത്രീപിത്തത്തെ വിട്ടുപിരിയാതിരിക്കുന്നതു് ആ സുഖം മറെറല്ലാത്തിലും ഉപരിയായതു കൊണ്ടാണ്. അതാത്മസുഖവുമാണ്. ആത്മസുഖത്തിൽ ഉറച്ചുപോയ മനസ്സു പിന്നെയു ജോലിയിലിരുന്നാലും ഒന്നിലും പ്രവേശിക്കുന്നില്ല.

അങ്ങനെ ജീവന്മുക്തൻ പ്രാരബ്ധമനുഭവിക്കുന്നു എന്നു പറയാമെങ്കിലും ആ അനുഭവങ്ങൾ അവന്റെ മനസ്സിനെ ചലിപ്പിക്കുന്നുവെന്നോ അവനു സ്ഥായിയായുള്ള സ്വരൂപസുഖത്തെ ഹനിക്കുന്നുവെന്നോ പറയാൻ പാടില്ല.

ജീവന്മുക്തന്റെ ഈ വിശേഷവൈഭവത്തെപ്പററി കണ്ണുടയ വള്ളലാർ ഇപ്രകാരം പറയുന്നു:—

1. "വെട്ടംപോലിരുൾകണ്ടവൂനമിഴി, പി,–
   ന്നേരി, നഗാരോഹിതൻ
   നട്ടുച്ചാക്കുന്നമെന്നപോലെ മരുവു–
   ന്നദ്വൈതദ്വൈതങ്ങളിൽ.
2. "പററീടുംപൊടിയെപ്പുറത്തി വിടുമ–
   ക്കാററെന്നപോലജ്ഞാനിയും
   പററാതെ വിഷയങ്ങൾതൊട്ടുവിടുമേ
   സംസാരമധ്യത്തിലും"

(ഒഴിവിലൊടുക്കം)

വേറെ ഉദാഹരണം:—

"പേശുവതുപോലിരുക്കും പേശാപ്പെരുമോന–
ച്ചാവുവതവിമ്പനിലെതാൻകൊണ്ടു–നേശി–
ത്തിരുപ്പതുപോലിരുക്കുമിച്ചെയിലാക്കുത്തു–
ക്കരുത്തിനളാരായ്ന്തുകാൺ" (സ്വരൂപദർശനം)

ദേഹംതാനല്ലെന്നായിക്കർത്താവുംതാനല്ലെന്നു
ജീവത്വംവിട്ടുബ്രഹ്മമായ്നിന്നജീവന്മുക്തൻ
ഭോഗങ്ങളുണ്ടുവെന്നാൽകർത്താവായ്ത്തീരും പക്ഷേ
ത്യാഗിയായകർത്താവാംപൂർണ്ണന്നുഭോഗമുണ്ടോ?
ശോകത്തെനശിപ്പിക്കുംസത്ഗുരോ! കളഞ്ഞിടേൻ
മോഹത്തെ,യെന്നുകേൾക്കെ,ദേശികൻതെളിച്ചോതി;

താൻ, മഹാകർത്താ, മഹായോഗിയായ്, മഹാത്യാഗി
യായുമീജീവന്മുക്തനിരിക്കംചേന്മയോർക്കു.

ദേഹംതാ ..... മുക്തൻ—ദേഹമാണുതാൻ, ജീവനാണു താൻ എന്നീ ബോധങ്ങളൊഴിഞ്ഞു എല്ലാ വ്യവഹാരത്തിനും അകർത്താവായി എപ്പോഴും ബ്രഹ്മരൂപനായിരിക്കുന്ന ജീവന്മുക്തൻ.

ഭോഗങ്ങ .......ത്തിരും—വ്യവഹാരകാർയ്യങ്ങൾ ചെയ്താൽ അവയുടെ കർത്താവായിത്തീരും. ഊണുകഴിച്ചവൻ ഉണ്ണുക എന്ന ജോലിയുടെ കർത്താവുതന്നെയാണു്.

പക്ഷേത്യാ........മുണ്ടോ? എന്നാൽ ത്യാഗിയും അകർത്താവും പരിപൂർണ്ണനുമായ ഒരാളിനു ഭോഗാനുഭവമുണ്ടെന്നെങ്ങനെ പറയാൻ കഴിയും?

ശോകത്തെ .......ക്കോൾക്കെ—എന്റെ ഈ സംശയമാകുന്ന ധർമ്മസങ്കടത്തെ, എല്ലാ ദുഃഖത്തെയും മാററാൻ കഴിവുള്ളവനും മാററുന്നവനുമായ ഗുരുവേ, നീ തീർത്തുതന്നാലും.

ദേശികൻ തെളിച്ചോതി—ശിഷ്യൻ ഉന്നയിച്ച സംശയത്തിനുത്തരം മുമ്പേ പറഞ്ഞിട്ടുണ്ടെങ്കിലും അതു അപൂർണ്ണമാണെന്നു ഗുരുവിനുതന്നെ അറിയാം. അപൂർണ്ണമായതുകൊണ്ടുതന്നെ ശിഷ്യനു വീണ്ടും സംശയം ഉദിച്ചതെന്നും ഗുരുവിനറിവുള്ളതാണു്. അതിനാൽ പൂർണ്ണമായ സമാധാനം ഇപ്രകാരം പറഞ്ഞു.

താൻമഹാ ...... യോർക്കു—മഹാകർത്താ, മഹായോഗി, മഹാത്യാഗി എന്നു മൂന്നു പദവികളും ജീവന്മുക്തനുള്ളതാണു്. അടുത്തതായി ഈ മൂന്നു പദവികളെയും വിവരിക്കുന്നു.

ചെയ്യുയോ, ചെയ്യിക്കയുമില്ലാതിരിക്കും കാന്ത—
ക്കന്മലമുമ്പിരുമ്പിൻതുണ്ടങ്ങൾചേഷ്ടിക്കുംപോൽ
ചെയ്കയുംചെയ്യിക്കയുമില്ലാത്ത മുക്തൻതൻമു—
മ്പിജഡപ്രപഞ്ചങ്ങളൊക്കെയും ചേഷ്ടിക്കുന്നു.
മിഥ്യയാംമെയ്യിൽപററുമിന്ദ്രിയവികാരരൂപ

മാം വ്യവഹാരവൃത്തികൾക്കും താൻവൃത്തിയായി,
സത്യമാംബ്രഹ്മസമാധിയ്ക്കിളകാത്ത സാക്ഷിയായും
എങ്ങുമേ പോകാതെങ്ങും ദീപിക്കും വെയിലുപോലെ
ഏതിന്നുമതായ്,സർവ്വവ്യാപിയായ്, സ്ഥിരനെന്ന
ഖ്യാതിയെപ്പെറും പ്രഭുവേ മഹാകർത്താവോർക്കൂ. 24

ചെയ്കയോ ......ചേഷ്ടിക്കുന്നു—കാന്തത്തിന്റെ സന്നിധിയാൽ ഇരുമ്പിനു ചേഷ്ടിക്കാനാവുന്നു. ഇരുമ്പിനെ ചേഷ്ടിപ്പിക്കുന്ന പ്രവൃത്തി കാന്തം ചെയ്യുന്നുമില്ല. അതുപോലെ ജീവന്മുക്തന്റെ സാന്നിധ്യവിശേഷത്താൽ ശരീരാദിപ്രപഞ്ചങ്ങൾ ചേഷ്ടിക്കുന്നുവെന്നേയുള്ളൂ.

മിഥ്യയാം...... ത്തിയായി—ദേഹം ആധാരമായി ഇളകുന്ന ഇന്ദ്രിയവികാരങ്ങളുടെ രൂപമായ വ്യവഹാരങ്ങളുടെയും ഫലമായ വൃത്തിയായും ഇരിക്കുന്നു.

സത്യമാം... ക്ഷിയായും—ഇപ്പറഞ്ഞവയൊന്നുമല്ലാത്ത തന്റെ സത്യമായ നിർവ്വികല്പസമാധിയിൽനിന്നും ഇളകാത്തവനായി.

എങ്ങുമേ......ലുപോലെ—തന്റെ സർവ്വവ്യാപക സ്വരൂപത്തിൽ.

ഏതിന്നു......ത്താവോർക്കൂ—സർവ്വത്തിനും ആധാര, അധിഷ്ഠാന, ദ്രഷ്ടാവുമായിരിക്കുന്ന മഹാകർത്താവാണു ജീവന്മുക്തൻ.

സർവ്വത്തിനും കർത്താവായവനെ പ്രത്യേകം പ്രത്യേകം പ്രവൃത്തികളുടെ കർത്താവെന്നു പറയേണ്ടതില്ല.

രസങ്ങളാകും ഗുണദോഷങ്ങൾ, ശുഭം, ശ്ശുഭം,
വ്യാസംഗ,മിഷ്ടാനിഷ്ടമൊന്നുമേ നോക്കിടാതെ,
ദാന്തിയോ,ടെന്തുലഭിച്ചെന്നതുകാട്ടുതീപോൽ
വെന്തു,ഭോഗങ്ങൾ ഭുജിപ്പോൻ മഹാഭോഗിയാകും.

കൊച്ചാണു, വലുതാണു, സ്വന്തമാ,ണന്ന്യമെന്നും
ചേർച്ചപോയ്, നന്മ, തിന്മയായാലും,സ്ഫടികത്തിൽ
പോൽ
വാട്ടംതട്ടാതെ ചിത്തം തന്മയപ്പെട്ടിരിക്കും
ശ്രേഷ്ഠനേ മഹാത്യാഗിയെന്നത്തും ധരിച്ചിട്ടു.
തന്നിലിന്നനുഭവമിമ്മൂന്നുമുള്ളവൻ താ-
നെന്നുമേ മോക്ഷമുള്ളോനെന്നും നീയറിഞ്ഞിട്ടു. 25

രസങ്ങ........ക്കിടാതെ—ഭോഗവസ്തുക്കളൊന്നിലും ഭേദാഭേദങ്ങൾ വിട്ട്.

മാന്തിയോ........ഗിയാകും—അത്യന്തം പൊറുമയോടുകൂടിയിരിക്കും. അനുഭവിക്കാനെന്തുഭക്ഷിച്ചാ അതു സ്വീകാര്യംതന്നെ. കാട്ടുതീ എന്തിനെയും ദഹിപ്പിക്കുമെന്നപോലെ ജീവന്മുക്തൻ എന്തുണ്ടായാലും ദഹിക്കും. വിഷവും അപഥ്യമല്ല കാട്ടുതീയിൽ പെട്ടതു വെന്തുവെണ്ണീറാകുന്നപോലെ ജീവന്മുക്തൻ തിന്നുന്നതു ശരിയായി, മിച്ചമില്ലാതെ ജീർണ്ണിക്കും ഇപ്രകാരം ഭോഗങ്ങളെ തരംതിരിക്കാതെ എന്തിനെയും അഭേദമായനുഭവിക്കുന്നവനെ മഹാഭോഗി എന്നു പറയുന്നു.

കൊച്ചാണു........യായാലും—വലുതു, ചെറുതു്, സ്വന്തം, അന്യം, നന്മ, തിന്മ, എന്നൊന്നിലും ഒരു പ്രത്യേകതയുമില്ലാതെ.

സ്ഫടിക... .....രിച്ചിട്ടു—വസ്തുക്കളെ കണ്ണാടിയിൽ കാണാമെന്നല്ലാതെ വസ്തുക്കളിൽ കണ്ണാടിയെ കാണാനൊക്കുകയില്ലല്ലോ, അതുപോലെ ജീവന്മുക്തനിൽ വ്യവഹാരങ്ങൾ ഉണ്ടായിരിക്കുമെങ്കിലും വ്യവഹാരങ്ങളിൽ അവനുണ്ടായിരിക്കുകയില്ല. വീണ്ടും കണ്ണാടിയുടെ പ്രകാശം ചുററും വ്യാപിച്ചാലും അതു കണ്ണാടിയിൽ നിന്നും വേർപിരിഞ്ഞുപോകുന്നില്ല. അതുപോലെ ജീവന്മുക്തനു് തന്റെ ചിത്തം വ്യവഹാരങ്ങളിൽ വ്യാപരിച്ചിരിക്കുമ്പോഴും ബ്രഹ്മത്തെവിട്ടിരിക്കുന്നതേയില്ല. അങ്ങനെ ജീവന്മുക്തൻ എപ്പോഴും

ബ്രഹ്മാകാരവൃത്തിയിൽ, ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു. ഇപ്രകാരം താൻ തന്നിൽതന്നെയിരുന്നാലും അന്യത്വങ്ങളറ്റ് എങ്ങും അഭേദനായിരിക്കുന്നവനെ മഹാത്യാഗി എന്നു പറയുന്നു

ഈ മൂന്നു അവസ്ഥകളും ഒരു മുക്തനിൽ കാണാം.

ദേഹവും ചുമന്നു,തൻ പ്രാരബ്ധമുണ്ടും, കർമ്മ
ദാഹികർക്കനുഗുണമായ് കർമ്മമെല്ലാം ചെയ്തും
വാഴുന്നവൻ തൻ കൃത്യാകൃത്യങ്ങളറ്റോനെന്നു
വാഴ്ത്തുന്നതെങ്ങനെയെന്നരുളിച്ചെയ്ക നാഥാ! 26

ദേഹവും........മുണ്ടും—ശരീരസ്ഥിതനായിരുന്നു പ്രാരബ്ധവിധികളെ അനുസരിക്കുന്നവനായി.

കർമ്മദാ...... ഴുന്നവൻ—അജ്ഞാനികളായി, ഈ ജീവിതം കർമ്മം ചെയ്യാനുള്ളതാണെന്നു വിശ്വസിച്ചിരിക്കുന്നവരെ പ്രോത്സാഹിപ്പിക്കാനെന്നമട്ടിൽ കർമ്മങ്ങളെല്ലാം ചെയ്തും കഴിയുന്നവൻ.

തൻകൃ... ...ങ്ങനെ—തന്റെ കർമ്മ ബന്ധം ഒഴിഞ്ഞവനും മോചിച്ചവനും ആണെന്നു എങ്ങനെ പറയാനൊക്കും.

ദോഷമജ്ഞാനദശയിങ്കൽ മാനുഷന്നുണ്ട-
തേഷണാ, മമത, പിന്നഹന്തയെന്നീ മൂന്നും;
ഇമ്മൂന്നുമുള്ളോർക്കുണ്ടിഹപരവ്യവഹാരം,
അമ്മുമുക്ഷുക്കൾക്കേ കാൺ ശ്രവണാദിവിദ്യയെല്ലാം,
പൂർണ്ണത്വം പെററുള്ളോർക്കു, വിദ്യയാൽ ഫലമെന്തത്രേ?
പൂർണ്ണമായ് വിടാംവേദ, വിജ്ഞാന, ശാസ്ത്രമെല്ലാം. 27

ഏഷണാത്രയങ്ങൾ:—

1. ഏഷണാ—ധനാദികളിലുള്ള ഇച്ഛ
2. മമത—ആഗ്രഹം നിമിത്തമുള്ള പററുതൽ
3. അഹന്ത—അഹങ്കാരം.

ദോഷ...... ദ്ര്യയെല്ലാം — അജ്ഞാനദശയിൽ മനുഷ്യനെ ഏഷണാത്രയങ്ങൾ ബാധിച്ചിരിക്കും. ഇങ്ങനെയുള്ളവക്ക വ്യവഹാരങ്ങളെല്ലാമുണ്ട്. മുമുക്ഷുവായാൽ വേദ, ശ്രവണാദികൾവേണം.

പൂർണ്ണത്വം...... ചെല്ലാം - മുക്തന് ഒന്നും ആവശ്യമായില്ല.

ആചാര്യശിഖാമണേ! നീ പറഞ്ഞതു സത്യം,
വിജ്ഞാനമിഹ, പരം താണ്ടിയോക്കല്ലേ വേണ്ടൂ?
വിജ്ഞാനംനേടിയാൽപിന്നതിനായ്‌യത്നംവേണോ?
ചിത്തദാർഢ്യാർത്ഥം ശ്രവണാദികളല്ലേ വേണ്ടൂ? 28

വിജ്ഞാനം വേണ്ടതു ഇഹ, പരഭോഗങ്ങളിൽ വിരക്തി വന്നവക്കാണ്. വിജ്ഞനായാൽ പിന്നെ വിജ്ഞാനവും അതിന്നായുള്ള യത്നങ്ങളും ആവശ്യമില്ലാതാവും. പിന്നീടുവേണ്ടതു അറിവിൽക്കൂടി തന്റെ സത്യസ്വരൂപത്തെ അറിഞ്ഞ ചിത്തം ദൃഢമാവാൻ ശ്രവണം, മനനം നിദിധ്യാസനം, സമാധി എന്നീ മോക്ഷസാധനങ്ങളല്ലയോ വേണ്ടതെന്നു ശിഷ്യൻ ചോദിക്കുന്നു.

ഉത്തമപുത്രാ! തത്ത്വജ്ഞാനത്തെയറിയാത്തുള്ളോർ-
ക്കുത്തമം ഗുരുശ്രവണംതന്നെയറിഞ്ഞാലും.
സംശയംശ്രവിച്ചതിലുണ്ടാകുന്നവക്കുള്ളി-
ലാശോകം നിവർത്തിക്കാൻ മനനംചെയ്കയോഗ്യം.
വാസനാബലാൽ വിപരീതമാവന മാറാ-
താവുകിൽ പിന്നെ നിദിധ്യാസനമനുഷ്ഠിക്കാം.
സത്തുചിത്തായ്‌ത്തെളിഞ്ഞ സമ്പൂർണ്ണനായ ജീവ-
ന്മുക്തനുവേണ്ടതായിട്ടെന്തുണ്ടു? നീയേ ചൊല്ലൂ. 29

തത്ത്വജ്ഞാ........ഞ്ഞാലും — തത്ത്വജ്ഞാനം അറിയേണ്ടതു ഗുരുശ്രവണം മുഖേന തന്നെയാണ്.

സംശയം...... യോഗ്യം — ശ്രവിച്ചതിലേപ്പെടാവുന്ന സംശയത്തെ മനനം ചെയ്തു നിവർത്തിക്കണം.

വാസ്താ....... ഷ്ഠിക്കാം — മുൻപറഞ്ഞ പ്രകാരം പരോക്ഷജ്ഞാനം സിദ്ധിച്ചാലും പൂർവ്വവാസനയുടെ ഫലമായി ഒന്നിനെ

മററൊന്നായി ഭാവിക്കുന്ന വിപരീതഭാവനമററാതിരിക്കും. ഈ ഭ്രാന്തിയെ നിവൎത്തിക്കാൻ നിദിധ്യാസനം വേണ്ടതാണു്.

സത്തുചി........ചൊല്ലു—തൻെറ സച്ചിദാനന്ദസ്വരൂപത്തിൽ നിറവുററിരിക്കുന്ന ജീവന്മുക്തനു വേണമെന്നു പറയാനെന്തെങ്കിലുമുണ്ടെങ്കിൽ നീതന്നെ പറയുക.

ആയ്യ്രനെ! ചൊല്ലു, തത്ത്വജ്ഞാനിക്കജ്ഞാനിയെപ്പോൽ
'ചെയ്യുന്നേൻ, കണ്ടേ,നുണ്ടേൻ, പോയേ, നെന്നൊക്കെ
യുണ്ടോ?
ചൊല്ലാത്ത വിപരീതഭാവന ജ്ഞാനിക്കില്ലെ—
ന്നല്ലേ; നീ, ചൊല്ലി മുന്നമെന്നോടു സത്യം ചൊല്ലു. 80

ആയ്യ്രനെ!........യുണ്ടോ?—ഞാൻ ചെയ്യുന്നു, ഞാൻ കണ്ടു, ഞാൻ ഉണ്ടു, ഞാൻപോയി, എന്നിങ്ങനെ ജ്ഞാനിക്കും പറയാമോ?

ചൊല്ലാത്ത........ചൊല്ലു—ഭ്രാന്തിയാലുണ്ടാകുന്ന. വിപരീതഭാവന നീങ്ങിയവനാണു ജ്ഞാനി എന്നല്ലേ നീ മുമ്പു പറഞ്ഞതു്. സത്യം അരുളിച്ചെയ്താലും.

സ്വപ്നത്തിൽകണ്ടകഥ വാസനയാൽചൊല്ലുംപോൽ
ജല്പിക്കിലും തത്ത്വജ്ഞനാഭാസനാകുന്നില്ല.
മാഞ്ഞുനിന്നൊരു ദേഹംനീറായിപ്പോംവരെയ്ക്കും,
നിൎജ്ജരനായാലും, കാണപ്പെട്ടും മൎത്ത്യനെപ്പോൽ;
വെന്തായ ചിദാഭാസൻ ജ്ഞാനത്താൽ മാവുപോലം
പിന്തുടൎന്നിട്ടും വ്യവഹാരവും ധരിക്കയോ ? 81

സ്വപ്നത്താൽ........നില്ല—അജ്ഞാനിക്കു ജാഗ്രദാവസ്ഥയിൽ ചിദാഭാസനെ കാണാൻ കഴിയുന്നില്ല. സ്വപ്നാവസ്ഥയിൽ ചിദാഭാസൻെറ വൃത്തികളെ കാണാം. അതാണു് സ്വപ്നക്കാഴ്ചകൾ. സ്വപ്നാവസ്ഥയിൽ ഇപ്രകാരം കാണാൻ കഴിയുന്നതു തന്നെ ആ സമയത്തു് അവനിൽ അന്തഃകരണവൃത്തി ഒഴിഞ്ഞുള്ള സുഷുപ്തിയിൽ സാക്ഷിജ്ഞാനം നേരെ ഉണ്ടാകുന്നതുകൊണ്ടാണു്.

സാക്ഷിജ്ഞാനം ജാഗ്രദാവസ്ഥയിലും ഉണ്ടായിരുന്നാലും ഇടയില്ലാതുള്ള അന്തഃകരണവൃത്തിയാൽ അജ്ഞാതമായിപ്പോകുന്നു. അങ്ങനെ അതു പ്രതീതമാകാതെയായിപ്പോകും. അജ്ഞാനി സ്വപ്നക്കാഴ്ചകളെയെന്നപോലെയാണു ജ്ഞാനി വ്യവഹാരങ്ങളെ കാണുന്നതും. എന്നാൽ ഒരു വ്യത്യാസമുണ്ട്. അജ്ഞാനി സ്വപ്നത്തെ സ്വപ്നമാണെന്നറിയുന്നില്ല. പക്ഷെ ജ്ഞാനിക്ക് വ്യവഹാര (സ്വപ്ന) ത്തെ വ്യവഹാരമാണെന്നറിയാം. കാരണം അജ്ഞാനി കാണുന്നതു് സുഷുപ്തിക്കിടയിലാണ്. എന്നാൽ ജ്ഞാനി സ്വപ്നത്തെ അഥവാ വ്യവഹാരത്തെ കാണുന്നതു് അവന്റെ നിത്യജാഗ്രദാവസ്ഥയിലാണു്. അതിനാൽ "തത്ത്വജ്ഞൻ ജല്പിച്ചാലുമാഭാസനാകുന്നില്ല" എന്നുപറഞ്ഞു.

മാഞ്ഞൂനി..........രിക്കെടോ— ആത്മസ്വരൂപത്തിലിരിക്കുന്ന ജ്ഞാനി, ശരീരത്തോടു ബന്ധമില്ലാത്തവനായിട്ടാണിരിക്കുന്നതു്. എന്നാൽ ശരീരം പ്രവർത്തിക്കുന്നതോ എന്നു കേട്ടാൽ അതു വാസനയുടെ, അവശേഷിച്ച ശക്തികൊണ്ടെന്നുമാത്രം. എറിയപ്പെട്ട കല്ലു കുറെദൂരം പോകുന്നതു് കല്ലിന്റെ സ്വന്തം ശക്തികൊണ്ടോ എറിഞ്ഞ കൈയ്യ് കൂടെപ്പോയി ഉന്തിവിട്ടതുകൊണ്ടോ അല്ലെന്നറിയണം. എറിയപ്പെട്ട സമയം എറിഞ്ഞയാൾ ആ വസ്തു (കല്ലി) വിൽ ചെലുത്തിയിരുന്ന പ്രേരണ ഒന്നു നിമിത്തം ഇങ്ങനെ അന്തരീക്ഷത്തിൽ ഗമിക്കുന്ന ഈ കല്ലിനും സൃഷ്ടിയിൽപെട്ട ഈ ശരീരത്തിനും, ഗതിയിൽ, ഒരു വ്യത്യാസവുമില്ലെന്നറിഞ്ഞു ടങ്ങി, ശരീരത്തെ ഓർമ്മിക്കുന്നതേ ഇല്ലാത്ത ജ്ഞാനിയുടെ ശരീരവും അന്തരീക്ഷത്തിലെ കല്ലിന്റെ വ്യവഹാരം നടത്തിയാൽ ആ വ്യവഹാരവും ജ്ഞാനിക്കും എന്തു ബന്ധം? ആ ശരീരേന്ദ്രിയങ്ങളുടെ വ്യവഹാരത്തെ ജ്ഞാനി എന്തിനു തള്ളുകയോ കൊള്ളുകയോ വേണം? മുൻപറഞ്ഞ കല്ലിനു മായാ ബന്ധമായി ലഭിച്ച പ്രേരണപോലെ ശരീരേന്ദ്രിയങ്ങൾക്ക് വാസനാബന്ധവും സ്വന്തമായി ലഭിച്ചിട്ടുണ്ട്. ഈ വാസനാബന്ധം ശരീരത്തിൽ, പ്രേരണ കല്ലിലെന്നപോലെ, വർത്തിക്കും. കല്ലിന്റെ

ഗമനത്തിനു കൂടവേ എറിഞ്ഞവൻ വേണ്ടാത്തതുപോലെ ശരീരബന്ധത്തിൽനിന്നും വേർപെട്ട ചൈതന്യസ്വരൂപമേ ആയിനില്ക്കുന്ന ജ്ഞാനിയുടെ സഹായം ജ്ഞാനിയുടെ വ്യവഹാരങ്ങൾക്കും ആവശ്യമില്ല. ഗമിക്കുന്ന കല്ലിന്റെ സുഖഗമനത്തിനാകാശമെന്നപോലെ ജ്ഞാനിയുടേതെന്നു ശരീരവ്യവഹാരങ്ങൾക്ക് അവന്റെ ചൈതന്യസ്വരൂപത്തിന്റെ സാന്നിധ്യം ലഭിക്കുന്നുണ്ടെന്നുമാത്രം. ഇത്രയും കൊണ്ട് ജ്ഞാനിയുടെ ശരീരവ്യവഹാരങ്ങളുടെ കർത്തൃത്വം ജ്ഞാനിയിൽ ആരോപിക്കുന്നതിന്റെ പിശക മനസ്സിലാക്കാമല്ലോ. വാസന ക്ഷയിക്കുമ്പോൾ പ്രാരബ്ധവും തീരും. അതെല്ലാവർക്കും തീരുമല്ലോ എന്നാണെങ്കിൽ അജ്ഞാനിയുടെ വാസന, അതിന്റെ പററുതൽകൊണ്ടു വർദ്ധിച്ചുവരുന്നു. ഒരററത്തു ക്ഷയിക്കുമ്പോൾ വേറൊരററത്തു വർദ്ധിച്ചുകൊണ്ടിരിക്കും. പക്ഷെ ജ്ഞാനിയുടെ കാര്യത്തിൽ തികച്ചും ക്ഷയോന്മുഖമാണ്.

ജ്ഞാനിയുടെ ശരീരവ്യവഹാരങ്ങളെപ്പററി ഒഴിവിലൊടുക്കത്തിൽ—

"ജ്ഞാനികളെല്ലാരു ലോകക്രിയകളെ ശരിയായ്
നാംനിരീക്ഷിച്ചുവെന്നാൽ
മീനക്കണ്ണോടിദീപംതരുവതിനിണയാ-
ണെന്നുകാണാംജഗത്തിൽ;
എണ്ണാൻവൈരാഗ്യമെല്ലാംപ്രകൃതവുമിവനിൽ
പ്രാകൃതംപോലെതോന്നു-
ന്നെണ്ണംദേഹംവികാരപ്പെട്ടകിലുമതുതാ-
നൊട്ടറിഞ്ഞെന്നതില്ലേ.

വീണ്ടും പ്രാരബ്ധത്തെപ്പററി:—

വാടൽ പൂമണമെന്നപോലെ തുടരും
പ്രാരബ്ധമെന്നാകിലും

വാടാതങ്ങനെതന്നെനിന്ന സഹജം
　　വൈരാഗ്യമോടേ ജഡം.
വാടിക്കോടിമെലിഞ്ഞു മേനിയറിയാ-
　　ജ്ഞാക്കയത്താം തെളി-
ഞ്ഞീടും നിർവിഷയം പൊരിഞ്ഞസുഖവും
　　ദുവക്രത്തവും കാൺമൂഞാൻ.”

എന്നാലെൻഗുരുവേ! ലോകമസത്യമെന്നിരുന്നാലും
തന്നിടുന്നല്ലോ ദുമ്പം, തരുമോബ്രഹ്മസൗഖ്യം?
കുന്നമീവ്യവഹാരങ്ങൾതീർന്നെങ്കിലല്ലേ ബ്രഹ്മാ-
നന്ദം ലഭിപ്പതെങ്കിൽ, തീരാനായ് വ്യവഹാരം,
നിഷ്ഠയുണ്ടാകവേണ്ടേ? ചൊല്ലുനീ,നിർവ്വികല്പ
നിഷ്ഠയിൽ വാണോനകത്താവുമെങ്ങനെയാകും? ൩൨

ഈ ലോകവ്യവഹാരം അസത്യമാണെന്നു സമ്മതിച്ചാലും അതിനാലുണ്ടാകുന്ന ജീവിതദുഃഖം അസത്യമാണെന്നെങ്ങനെ സമ്മതിക്കും. വ്യവഹാരം ബ്രഹ്മസൗഖ്യം തരുന്നതുമില്ല. വ്യവഹാരങ്ങൾ നിലച്ചാൽ ബ്രഹ്മസൗഖ്യം ഉണ്ടാകുമെന്നു പറയുന്നു. അതനുസരിച്ച് വ്യവഹാരം തീരണം. അതിനു സമാധിയോഗം ആവശ്യം. സമാധികളിൽ ഉത്തമം നിർവ്വികല്പസമാധി. അങ്ങനെ നിർവ്വികല്പ നിഷ്ഠയിലിരിക്കുന്നവൻ ഒരു ലക്ഷ്യപ്രാപ്തിയെക്കരുതിയിരിക്കുന്നവനാണ്. ഇപ്രകാരം ഒരു ലക്ഷ്യം അവശേഷിക്കുന്ന ഒരുവൻ കർമ്മം ഒടുങ്ങിയവനാണെന്നെങ്ങനെ പറയും?

മക്കളേ! കേൾക്കുക! നീയും, തീർന്നുപോം വ്യവഹാര-
മൊക്കെയുംതത്ത്വജ്ഞാനമുദിക്കുംപ്രാരംഭത്തിൽ;
നിഷ്ഠയും വ്യവഹാരവും മനോവൃത്തിമാത്രം;
ശ്രേഷ്ഠനാരൂഢൻ, ദേവരെ, സമാധിചെയ്‌വതുണ്ടോ?
നന്മയ്ക്കായ് സമാധികളഭ്യസിച്ചീടുന്നാകി-
ലുൺമയിലോർത്തീടവനാരൂഢജ്ഞാനിയല്ല. ൩൩

തീൎന്നപോം......... ഭത്തിൽ—ജ്ഞാനോദയത്തിൽ ആരംഭത്തിൽതന്നെ വ്യവഹാരങ്ങൾ മാഞ്ഞുപോകുന്നു. സൂൎയ്യൻ മുഴുവൻ ഉദിച്ചു പ്രകാശിക്കുംമുമ്പെ ഇരുട്ടൊഴിയുന്നപോലെ.

നിഷ്ഠയും ...... ത്തിമാത്രം—സമാധികളും വ്യവഹാരങ്ങളും മനസ്സിനെ ആധാരമാക്കിക്കൊണ്ടുള്ളവമാത്രമാണു

ശ്രേഷ്ഠനാ....... ഴ്യുണ്ടോ ?—ഉത്തമനായ ആരൂഢജ്ഞാനി എപ്പോഴും തന്റെ മുക്തിയാകുന്ന പീഠത്തിൽതന്നെ ഇരിക്കുന്നവനാണു്. നിൎവ്വികല്പസമാധിയും കഴിഞ്ഞു് ആരൂഢമുക്തനായവനു് ഇനി എന്തെങ്കിലും സമാധിയുടെ ആവശ്യമുണ്ടാകുന്നില്ല.

നന്മയ്ക്കായ്........നിയല്ല—സമാധികളനുഷ്ഠിക്കുന്നവനെ സമാധികൾ ഇനി വേണമെന്നില്ലാത്ത ആരൂഢമുക്തനെന്നു പറയുകയില്ല.

സമാധി പലതരത്തിലും ആകാമെങ്കിലും പൊതുവെ 9 തരത്തിൽ പറയപ്പെട്ടുന്നു :—

1. ബഹിർശബ്ദാനുവിദ്ധസമാധി.
2. ബഹിർദൃശ്യാനുവിദ്ധസമാധി
3. അന്തർശബ്ദാനുവിദ്ധസമാധി
4. ബഹിർദൃശ്യാനുവിദ്ധസമാധി
5. സവികല്പസമാധി
6. നിർവ്വികല്പസമാധി
7. നിർസ്സങ്കല്പസമാധി
8. നിവൃത്തി സമാധി
9. നിർവാസനാസമാധി

ഇവയിൽ നിർവ്വികല്പസമാധിയും കഴിഞ്ഞു് ആരൂഢമുക്തനായിത്തീർന്നവനു് പിന്നീടു പറയുന്ന നിർസങ്കല്പസമാധി, നിർവൃത്തിസമാധി, നിർവാസനാസമാധി എന്നിവ സ്വയമേവ ഭവിച്ചുകൊള്ളുന്നതിനാൽ അതിലേയ്ക്കായി യാതൊന്നും ചെയ്യേണ്ടതായില്ല. അതിനാലാണു് "ശ്രേഷ്ഠനാരൂഢൻ വേറെ സമാധി ചെയ്യുണ്ടോ ?" എന്നു പ്രസ്തുത പദ്യത്തിൽ ചോദിക്കുന്നതു്.

വൃത്തിയറ്റാരൂഢരായെന്നോക്കും, നാഥാ!, പിന്നെ,
ചിത്തം ചിലൎക്കടങ്ങാനാംനിഷ്ഠാദിയെപ്പാറെന്നാൽ
പൃത്ഥ്വിയിൽ പ്രാരബ്ധത്തിൻവൈജാത്യംപോലിരിക്കും
മുക്തരുംപലവിധമെന്നുംമുൻചൊല്ലിയല്ലോ.

ആരൂഢജ്ഞാനിയായി, കർമ്മങ്ങളൊഴിഞ്ഞു കൃതകൃത്യരായിത്തീൎന്നവരും ചിത്തശമനാൎത്ഥം പിന്നും പല വ്യവഹാരസമാധികളനുഷ്ഠിച്ചു വരുമെന്നും ഈ വ്യവഹാരസമാധികൾ ശരീരപ്രാരബ്ധത്തിന്റെ ഭേദങ്ങൾ അനുസരിച്ചു് ഓരോരുത്തൎക്കും അവരവരുടെ വിധത്തിലിരിക്കുമെന്നും അപ്രകാരം മുക്തിയെ പ്രാപിച്ചുവരും പൂൎണ്ണത്വം പ്രാപിക്കുന്നതിനുമുമ്പു ഈ മായാജഗത്തിൽ വിവിധ രീതികളിൽ കഴിഞ്ഞുപോരുമെന്നും നീ മുമ്പു അരുളിച്ചെയ്തുവല്ലോ. (തത്വബോധപടലം 97-ം 98-ം പദ്യങ്ങൾ നോക്കുക.)

ഉത്തമാ! ലോകാൎത്ഥംതാൻജ്ഞാനിതൻ വ്യവഹാരം,
സ്വാത്മമായൊന്നുമേയില്ലതിനാലിടരുമില്ല;
സൃഷ്ട്യാദികൃത്യങ്ങളാൽ വരുന്നാപുണ്യപാപ-
മൊട്ടുകില്ലനുഗ്രഹിപ്പോരീശനെയെന്നപോലെ. 85

ലോകാൎത്ഥം .....മില്ല—മോചനം പ്രാപിച്ച ജ്ഞാനി ഈ പ്രപഞ്ചത്തെ അജ്ഞാനികൾ കാണുന്നതു പോലെയല്ല കാണുന്നതു്. എല്ലാം ബ്രഹ്മസ്വരൂപമായിട്ടാണു്. ആ ബ്രഹ്മസ്വരൂപത്തിൽ ഈ ലോകം പ്രത്യേകം ഒരു വിഷയവുമല്ല. അങ്ങനെ ഈ മായാപ്രപഞ്ചത്തിൽ ജ്ഞാനിക്കു് ഒരു കാൎയ്യവുമില്ലെങ്കിലും അവൻ വ്യവഹാരത്തിൽ പെട്ടിരിക്കുന്നതു് ഈശ്വരസൃഷ്ടിയെ ബഹുമാനിക്കാനാണു്. ജ്ഞാനിക്കു് ഈ ലോകം ഇല്ലെന്നിരുന്നാലും അജ്ഞാനിക്കുണ്ടു്. ജ്ഞാനിക്കു പിന്നിവിടെ എന്തു കാൎയ്യം എന്നു കേട്ടാൽ ലോകോപകാരം എന്നതേയുള്ളു എന്നു സമാധാനം പറയാം. തമിഴ്നാട്ടിൽ ജീവിച്ചിരുന്ന പല ജ്ഞാനികളുടെയും വ്യവഹാര ജീവിതം ഈവിധമായിരുന്നുവെന്നു് അവരുടെ ചരിത്രങ്ങളിൽനിന്നും മനസ്സിലാക്കാം. ഇപ്രകാരം തന്നെബന്ധിക്കാത്ത വ്യവഹാരങ്ങളാൽ ജ്ഞാനിക്കു് ദുഃഖമൊന്നും ഉണ്ടാവാനും ഇടയില്ലല്ലോ.

സൃഷ്ട്യാദി.........മീശനെ—ലോകസൃഷ്ടി നടത്തുന്നതു് ഈശ്വരസങ്കല്പമാണു്. ഈ ഈശ്വരസങ്കല്പത്തെ അറിയുന്നവനു് ഈശ്വരസങ്കല്പസൃഷ്ടിനിമിത്തം യാതൊരു ദുഃഖത്തിനും അവകാശമില്ല. എന്നാൽ ഈശ്വരസങ്കല്പത്തെ ഭേദിക്കുമാറു് ജീവസങ്കല്പം താൻ, തന്റേതുകൾ തുടങ്ങിയുള്ള വ്യവഹാരങ്ങളെ സ്വയം സൃഷ്ടിക്കുന്നു. ഈ സ്വയംകൃതാനർത്ഥം മാത്രമാണു് ദുഃഖത്തിനു കാരണം. ഈ ദുഃഖം ഈശ്വരനെ, അതും അനുഗ്രഹരൂപിയായ ഈശ്വരനെ, ബാധിക്കുകയില്ല.

സൃഷ്ട്യാദികൃത്യങ്ങൾ—സൃഷ്ടി, സ്ഥിതി, സംഹാരം തിരോഭവം, അനുഗ്രഹം എന്നീ പഞ്ചകൃത്യങ്ങൾ.

ഈ പരമാത്മതത്ത്വം ഭഗവദ്ഗീതയിൽ പറയുന്നു:–

"ന മേ പാർത്ഥാസ്തി കർത്തവ്യം
ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം
വർത്ത ഏവ ച കർമ്മണി."

പിന്നീടു് കാരണങ്ങളും പറഞ്ഞിട്ടുണ്ടു്.

ഈശനായ്, രൂപാരൂപമായോരെൻ ഗുരുവേ! ചൊല്ലീ-
ടീശനും ജ്ഞാനിയും, മേലെങ്ങനെ തുല്യരാകും?
എങ്ങനെയെന്നാൽ ചൊല്ലാമില്ലല്ലോ രണ്ടുപേർക്കു-
മെങ്ങുമേ മമതയുമഹന്തതാനും പാർത്താൽ;
ഇനിയും കേൾക്കൂ, ജ്ഞാനിതന്നെയാ നീശനായോ-
നെന്നല്ല, നാനാജീവന്മാരുമീശ്വരാകം പോലും. ൮൦

ഈശനായ്.......ല്യരാകും—എനിക്കീശ്വരനായി, രൂപരൂപത്തിലും അരൂപരൂപത്തിലും എനിക്കു മുമ്പിൽനില്ക്കുന്നവനുമായ ഗുരുവേ! ജ്ഞാനിയും ഈശ്വരനും തുല്യരാണെന്നു (മുൻപദ്യം നോക്കുക) നീ പറഞ്ഞതെങ്ങനെയാണു്?

എങ്ങനെ ......കംപോലും—എങ്ങനെയെന്നു ഗുരുപറയുന്നു. ജ്ഞാനിക്കു് മമത, അഹന്ത എന്നീദോഷങ്ങൾ ഇല്ലാത്തതുപോലെ

ആ ദോഷങ്ങൾ ഈശ്വരനുമില്ല. ഈശ്വരനും ഈശ്വരന്റെ സൃഷ്ടികളായ ഈ ജീവന്മാരും ഈ ജഗത്തും ജ്ഞാനിയുടെ സ്വരൂപത്തിൽ തന്നെയാണു വർത്തിക്കുന്നതു്. കാരണം ജ്ഞാനിയെ ആശ്രയിച്ചുനിന്നുകൊണ്ടാണു് ഈശ്വരൻ സൃഷ്ടി, സ്ഥിതി, സംഹാരാദികൾ നടത്തുന്നതു്.

ജീവന്മാരെല്ലാവരുമിവനാണെന്നും പിന്നീ-
ടിവനോ നിത്യമുക്തനാണെന്നും ചൊല്ലിയല്ലോ.
സത്യമിച്ചൊന്നതെങ്കിൽ ജീവന്മാരെല്ലാം മുക്തി
യെത്താതിരിപ്പാനെന്തുബന്ധം ഞാനറിവീല;
ജീവന്മാരൊക്കെ വെവ്വേറായിരിക്കുന്നപാർത്താ
ലാവകയൊന്നുംതന്നൊയേകനാമിവനല്ലല്ലോ. 87

ഇക്കണ്ട സർവ്വത്തിലും ഈശ്വരനിലും ജ്ഞാനിതന്നെ കാണപ്പെടുന്നു എന്ന ഗുരൂപദേശം കേട്ടിട്ടു് ശിഷ്യനു പല സന്ദേഹങ്ങളുമുദിച്ചു. ബന്ധത്തിൽ ഇരിക്കുന്ന ജീവന്മാരും നിത്യസ്വതന്ത്രനായ ജ്ഞാനിയും എങ്ങനെ ഒന്നാകും? ഒന്നാണെങ്കിൽ ജീവന്മാർ മുക്തിയെ പ്രാപിക്കാത്തതെന്തു്? വെവ്വേറെയായും പലതായും കാണപ്പെടുന്ന ജീവന്മാർ ഏകനെന്ന ജ്ഞാനിയാവുകയില്ല.

ഞാനാകുമാത്മാവേകം, പൂർണം, ചൈതന്യമ-
കരണോപാധി നാനാവിധമെന്നാകയാലെ,
പല ജീവന്മാരുണ്ടാം, ചന്ദ്രനൊന്നെങ്കിലുംമേൽ
കുളം, കുടം, കുഴികൾതോറും ജലശീതാംശുക്കവപ്പോൽ 88

ചന്ദ്രനൊ ... ........വെപ്പോൽ—ലോകം മുഴുവൻ വിളങ്ങിനില്ക്കുന്ന ആകാശചന്ദ്രൻ ഒന്നാണെങ്കിലും കുളങ്ങൾ, കുടങ്ങൾ, കുഴികൾ, ചാലുകൾ എന്നീ അനേകം ഉപാധികളെ ആശ്രയിച്ചു അനേകം ജലചന്ദ്രന്മാർ കാണപ്പെടുന്നതുപോലെ.

ഞാനാകു .. ന്മാരുണ്ടാം—ആത്മാവാണു ഞാൻ. അതു് പരിപൂർണ്ണവും ഏകവുമാണു്. എന്നാൽ ഈ ആത്മാവിനെ പ്രതിഫ

ലിപ്പിക്കുന്ന അന്തഃകരണേന്ദ്രിയോപാധികൾ പലവിധത്തിലുമുള്ളവയായിരിക്കുന്നതിനാൽ ഒരേ ആത്മാവിനെത്തന്നെ പല ജീവന്മാരായികാണുന്നു.

പരമാത്മാവായിട്ടും ബിംബത്തിൻ പ്രതിബിംബം
പരിചിൽ കാണുന്നതു ജീവാത്മാവറികെടോ !
ഓരോരോ ജലാശയേ കേവലം മഹാകാശം
നേരേ നീ കാണ്മീലയോ കണ്ടാലുമതുപോലെ ”

(അദ്ധ്യാത്മരാമായണം)

“ജീവനെന്നും പരനെന്നും ചൊല്ലുന്ന–
തേകനെയെന്നു ചിന്തിച്ചറിയണം–
ഏകനാകിയ സൂര്യൻ ജലത്തിങ്ക–
ലേറിയോന്നായ് ജ്വലിക്കുന്നതില്ലയോ?”

(അദ്ധ്യാത്മവിചാരം)

പാനയോ കുടമോ ഉന്നുടഞ്ഞാൽ ജലചന്ദ്രൻ
താനുംതന്നധിഷ്ഠാന ചന്ദ്രനോടേകമാകും;
ബന്ധമാമുപാധിവിട്ടാൽ ജീവനും കാരണാത്മാ
വോടേകമാക, മന്യമിവിധമേകമാകാ. 89

പാനയോ ......കമാകും — ജലം നിറഞ്ഞിരിക്കുന്ന പാന, കുടം മുതലായവയിൽ ചന്ദ്രൻ പ്രതിബിംബിക്കുന്നു. ഇവിടെ പാനജലം, ഘടജലം, എന്നിവ ചന്ദ്രപ്രതിബിംബത്തിന്റെ (ചന്ദ്രന്റെ അല്ല) ഉപാധികളാണ്. ശരീരത്തെ ബന്ധിച്ചു നില്ക്കുന്ന അന്തഃകരണത്തിന്റെ സ്ഥാനമാണ് പാനയിൽപെട്ടിരിക്കുന്ന ജലത്തിനുള്ളതെന്നും അന്തഃകരണത്തിന്റെ നടുനിലയായ ബുദ്ധിയുടെ സ്ഥാനത്താണു ജലത്തിലുള്ള ആകാശത്തിനുള്ളതെന്നും മനസ്സിലാക്കേണ്ടതാണ്. ഘടമില്ലെങ്കിൽ ഘടജലവും ഘടജലാകാശവും ഇല്ലല്ലോ. അതിനാൽ ഘടമുടഞ്ഞുപോയാൽ ഘടജലാകാശചന്ദ്രൻ അതിനാധിഷ്ഠാനമായ ആകാശചന്ദ്രൻ മാത്രം എന്നായിത്തീരുന്നു.

ബന്ധമാ........കമാകം—മുമ്പറഞ്ഞപോലെ ശരീരമാകുന്ന ഉപാധിബന്ധം ഒഴിഞ്ഞ ജീവൻ അതിന്റെ കാരണാത്മാവുമാ യൈക്യം പ്രാപിച്ച് ആത്മാവുമാത്രം പ്രകാശിക്കുന്നു.

അന്യമി........ മാ-കാ—ശരീരബന്ധം ഒഴിയാത്തതിനാൽ അന്തഃകരണവിശിഷ്ടചൈതന്യമായ ജീവൻ ആത്മാവായവശേഷിക്കുന്നില്ല.

എങ്ങനെയൊപ്പാം ബ്രഹ്മാവാദിയാമീശ്വരനും പി—
ന്നിങ്ങനെയെന്നും ചുമ്മാതിരിക്കും ജ്ഞാനിയും ചൊൽ?
ചെയ്യുമേ സൃഷ്ടി, സ്ഥിതി, നാശവും ത്രിമൂർത്തിക—
ളയ്യോ! ജീവന്മാർക്കൊക്കെ ബുദ്ധിയുമറിയുന്നു;
നല്ലപോലറിയുന്ന കാലത്രയങ്ങളുമെല്ലാം;
തെല്ലുമീ വൈഭവങ്ങളൊന്നുമാജ്ഞാനിക്കില്ല. 40

ഈശ്വരൻ സഗുണബ്രഹ്മമാണ്. ജ്ഞാനിനിർഗ്ഗുണബ്രഹ്മവും ഈശ്വരൻ എല്ലാംചെയ്യുന്നുജ്ഞാനിചുമ്മാതിരിക്കുന്നു. ഈശ്വരൻ സർവ്വവിഭൂതികളുടെയുംമൂർത്തിയാണ്. ജ്ഞാനി വിഭൂതിരഹിതനാണ്. ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരവൈഭവമുള്ളവനാണ്. ജ്ഞാനി ഒരുകാലത്തും ഒരു സൃഷ്ടിയും ഉണ്ടായിട്ടില്ലെന്നറിയുന്നു. ഈശ്വരൻ ത്രികാലജ്ഞാനിയാണ്. കാലമെന്നൊന്നു അറിയാൻപാടില്ലാത്തവനാണ്. ജ്ഞാനി ഇങ്ങനെയുള്ള അന്തരം ഇരിക്കവേ ഈശ്വരനും ജ്ഞാനിയും തുല്യരാണെന്നെങ്ങനെ പറയാൻ കഴിയും?

കേരംകൊണ്ടോ, തടാകനിരം നിലാവെളിച്ചവും
കാക്ക, മിന്നുംമഴ പിന്നെ, ഗ്രാമപ്രദേശമെല്ലാം;
കാത്തിടും ഘടനിരം ദീപവും ഗൃഹം മാത്ര-
മോർത്തുകണ്ടാലിരണ്ടും തത്ത്വത്തിലൊന്നാണാർക്കും;
ആയപോലറിവതിലിവക്ക് ഭേദമില്ല;
മായാ ഗുണത്താൽ കീഴ്, മേലെന്നുള്ളഭേദംതോന്നാം. 4

ഓർത്തുക ... ണ്ടോർക്കു-അല്പജലം, അല്പവെളിച്ചം ഇവ ചുരുക്കം സ്ഥലത്തിനുപകരിക്കുന്നു. കൂടുതൽ ജലം, കൂടുതൽ വെളിച്ചം കൂടുതൽ സ്ഥലത്തിനുപകരിക്കുന്നു ജലം, വെളിച്ചം ഇവയെക്കൊണ്ടുള്ള ഉപകാരവും അനുഭവയോഗവും രണ്ടുസ്ഥാനങ്ങൾക്കും ഒന്നാണ്. അപ്രകാരം രണ്ടുസ്ഥലങ്ങളും തുല്യവുമാണ്. അങ്ങനെ രണ്ടു ജലവും വെളിച്ചവും തത്വത്തിലൊന്നാണെന്നും പറഞ്ഞു.

ആയപോ.......ഭേദമില്ല-സർവ്വത്തിനും ആദികാരണം എന്ന നിലയിൽ ഇവർ രണ്ടാളും ഒന്നാണ്.

മായാഗു ... ഭേദംകൊണ്ടാം—ബ്രഹ്മം ബ്രഹ്മമേ ആയിരിക്കുന്നുള്ളു ജ്ഞാനി—ബ്രഹ്മം (തന്നിൽതന്നെ ആരോപിതമായ) വിദ്യാരൂപമായയിൽ പ്രതിബിംബിക്കുമ്പോൾ ആ മായാസഹിതനായ ബ്രഹ്മം അഥവാ ചൈതന്യം ഈശ്വരൻ എന്നു പറയപ്പെടുന്നു. 'മായയിൽ പ്രതിബിംബിതനീശ്വരൻ' എന്ന് മായാഗുണം ഉള്ള ചൈതന്യം ഈശ്വരനായും മായാഗുണം ഇല്ലാത്ത ചൈതന്യം ജ്ഞാനിയായും ഇരിക്കുന്നു. ഒരേ വസ്തുവിനെത്തന്നെ, കർത്താവായിരിക്കുമ്പോൾ ഈശ്വരനെന്നും അകർത്താവായിരിക്കുമ്പോൾ ജ്ഞാനിയെന്നും വ്യവഹരിക്കുന്നു എന്നറിയണം.

മർത്ത്യരിൽ ഭൂമീശത്വാവാകാശചാരികളിൽ
സിദ്ധന്മാർ, ബ്രഹ്മാ, വിഷ്ണുതൊട്ടുള്ളദേവന്മാരും
മായാവൈഭവം,തപോസിദ്ധികളുള്ളോർക്കെന്നെ-
ന്നായപോൽമേന്മയൊന്നുംകൂടാതെയീലോകത്തിൽ
താഴ്മതോന്നീടാംമർത്ത്യജീവന്മാർക്കെന്നാലുംകേൾ
ബ്രഹ്മത്വം കൊണ്ടിവർക്കുമീശനും ഭേദമില്ല 42

സൃഷ്ടിവൈഭവം മികച്ചുനില്ക്കുന്നവർക്കും ഈശ്വരനെപ്പോലും ബ്രഹ്മചൈതന്യത്തിൽനിന്നാണ് വൈഭവങ്ങൾ ലഭിക്കുന്നതു്. ഇവരെല്ലാം ബ്രഹ്മാംശങ്ങളുമാണ്. വൈഭവങ്ങളും സിദ്ധികളുമി

ല്ലെങ്കിലും മർത്ത്യരൂപത്തിലുള്ള ജീവന്മാരും ബ്രഹ്മാംശങ്ങൾ തന്നെ യാണ്. അതിനാൽ ബ്രഹ്മത്വപദവിയിൽ ഈശ്വരനും മനുഷ്യനും തമ്മിൽ ഒരു ഭേദവുമില്ല. സിദ്ധികളെല്ലാം ആരോപിതങ്ങളാണ്. ജീവേശ്വരന്മാരും ബ്രഹ്മത്തിൽ ആരോപിതങ്ങളാണ്. ഇപ്രകാരം ആരോപിതവസ്തുക്കൾക്കു തമ്മിൽ യഥാർത്ഥത്തിൽ ഭേദം ഉണ്ടായി രിക്കാനും ഇടയില്ലല്ലോ.

മുക്തിനല്കീടും നാഥാ! മാമുനിമാർക്കുണ്ടാകും
സിദ്ധികളീശനുള്ള ഭൂതിയെന്നോതീടുന്നു;
ഉത്തരം ഗുരുവോതി സിദ്ധികളീശൻതങ്കൽ
ഭക്തിചെയ്തീടുംതപോയോഗങ്ങൾ ഫലിച്ചതാം. 43

മഹർഷിമാർക്കും യോഗികൾക്കും മററും ഈ ലോകത്ത് എന്തിനും കഴിയുമെന്നുള്ള സിദ്ധികളുണ്ട്. അണിമാദി ഐശ്വ ര്യങ്ങളെയും സാമീപ്യ, സാരൂപ്യാദി അവസ്ഥകളെയും അവർക്കു പ്രാപിക്കാം. അവയെല്ലാം സഗുണങ്ങളും നശ്വരങ്ങളുമാണ്. ജഗദീശ്വരനിൽ രമിക്കാൻ ചെയ്ത തപോയോഗാദികളുടെ ഫല മായി ഈശ്വരവൈഭവങ്ങൾ പകർന്നലഭിക്കുന്നവയുമാണ് അവ യെല്ലാം.

രണ്ടേററനാഥാ! തപസ്സുള്ളോർക്കു സിദ്ധി,മുക്തി,
രണ്ടും സിദ്ധിക്കുമെന്നാലെല്ലാർക്കുംലഭിച്ചാമോ?
പണ്ടുള്ളോർരണ്ടും പൂർവ്വപുണ്യങ്ങളാൽ സാധിച്ചിപ്പോൾ
കണ്ടപോൽ ജ്ഞാനികൾക്കെന്തേ! സിദ്ധികളില്ലാതാവാൻ? 44

പൂർവ്വകാലങ്ങളിൽ തപോയോഗങ്ങളെക്കൊണ്ട് സിദ്ധിയും മുക്തിയും സാധിക്കുമായിരുന്നു. എന്നാൽ ഇപ്പോഴുള്ള ജ്ഞാനി മാർക്ക് സിദ്ധികളില്ലാതെപോവാൻ എന്തുകാരണം?

കാമ്യവും നിഷ്കാമവുമായ് തപസ്സുണ്ടുരണ്ടായ്,
കാമ്യമേകീടും സിദ്ധി, നിഷ്കാമം ജ്ഞാനവുമേകും;
ഒന്നിനായ്പ്രയത്നിച്ചാലായതിൻ ഫലം നേടാം;
മുന്നുള്ളോർപ്രയത്നിച്ചുരണ്ടിനുമെന്നുകേൾപ്പൂ. 45

ഇച്ഛയോടുകൂടിയ തപസ്സിനാൽ സിദ്ധിയും തപസ്സിനുമാത്രമായുള്ള തപസ്സിനാൽ പരമാത്മജ്ഞാനവും ഫലമായ്‌വരുന്നു.

ഉത്തമാ! ബ്രഹ്മജ്ഞാനമല്ലാതെ സിദ്ധിയൊന്നും
ചേർത്തില്ല, ഭഗീരഥൻ, ബലിയും ജനകാദി
മുക്തരും; സിദ്ധിയാർജ്ജിച്ചു ചിലർ; ചിലർരണ്ടും;
സിദ്ധിയോ കൊള്ളാം വിനോദത്തിനു, മുക്തിക്കാകാ. 46

ജനകൻ, മഹാബലി, ഭഗീരഥൻ തുടങ്ങിയ ജ്ഞാനികൾ ജ്ഞാനംമാത്രം നേടിയവരാണ്. സിദ്ധിമാത്രം നേടിയവരുണ്ട്. രണ്ടും സാധിച്ചവരുമുണ്ട്. സിദ്ധികൾ നശ്വരങ്ങളും കഥയില്ലാത്തവയുമാണ്.

ജ്ഞാനയോഗമേ മുക്തിയെത്തരുമെന്നാൽ ചില-
രന്യസിദ്ധിക്കായാസപ്പെട്ടതിൻ ഹേതുവോതാം;
ഭോഗമാം പ്രാരബ്ധത്തെ ബ്ഭുജിച്ചു തീർക്കാനൊക്ക-
മാകയാൽ സിദ്ധിമൂലം പ്രാരബ്ധമുണ്ടുതീർക്കും. 47

ജ്ഞാനം മാത്രമായിരുന്നാലേ മുക്തിക്കുപകരിക്കുന്നുള്ളുവെന്നിരിക്കുമ്പോൾ ജ്ഞാനത്തോടുകൂടി (മുക്തിക്കു തടസ്സമായ) സിദ്ധിയെക്കൂടി ചിലർ ആർജ്ജിക്കാനൊരുങ്ങുന്നതിന്റെ കാരണം പറയാം. മുക്തിപെററവനും പ്രാരബ്ധമവശേഷിച്ചിരിക്കും. പ്രാരബ്ധം അനുഭവിച്ചേ തീരുകയുള്ളൂ. ഈ പ്രാരബ്ധം ഭോഗാനുഭവമാണെങ്കിൽ ആ ഭോഗത്തെയാണ് അനുഭവിക്കേണ്ടിയുള്ളതും. ഭോഗപരമായിട്ടുള്ളവയാണു സിദ്ധികളെല്ലാം. അങ്ങനെ സിദ്ധികൾ കാണിക്കുന്നതിൽക്കൂടി ഭോഗപ്രാരബ്ധത്തെ ഉണ്ടുതീർക്കുകയാണ്. ഇപ്രകാരം പ്രാരബ്ധനിർവ്വഹണാർത്ഥം ചിലർ സിദ്ധികളാർജ്ജിക്കുന്നതായും ഉണ്ട്.

യുക്തികളാലും ശ്രുതിവാക്യങ്ങളാലുമെന്റെ
ചിത്തമൊട്ടുലയാതുറപ്പിക്കുമെൻ പിതാവേ!

ശുദ്ധദർപ്പണം മേന്മേൽ സ്വച്ഛമാക്കുംപോലെന്നിയെ-
ന്നുൾത്തടം തെളിക്കവോളം മേന്മേൽമനം മിനുങ്ങും,
എന്നയിരേ! നിൻജ്ഞാനപീയൂഷമെത്രമാത്രം
തിന്നില്ലപോലും, കരുതുന്നില്ല ചിത്തം. 48

നിന്റെ ജ്ഞാനോപദേശം കേൾക്കുന്തോറും മനസ്സ് എത്രത്തോളം പ്രകാശിച്ചിട്ടും പിന്നെയും അതിരില്ലാതെ കൂടുതൽ കൂടുതൽ പ്രകാശിച്ചുകൊണ്ടേ ഇരിക്കുന്നു. അതുപോലെ ജ്ഞാനശ്രവണപീയൂഷം എത്ര അനുഭവിച്ചിട്ടും മനസ്സിനു മതിയായി എന്നു തോന്നിപ്പോകുന്നില്ല.

കൈതവം, ജ്ഞാനശാസ്ത്രമോർക്കുമോ ഗുരുനാഥാ !
ചെയ്തകർമ്മങ്ങളുണ്ടല്ലാതെയെന്തടങ്ങുന്നു ?
സഞ്ചിതകർമ്മം ജ്ഞാനത്തീയെരിച്ചീടുമെന്നു —
മെഞ്ചെവിതന്നിൽ കേട്ടു, ശിഷ്യനോടുരച്ചാലും. 49

കർമ്മത്തിനു അതിന്റെ ഫലമുണ്ട്. കർമ്മം തീർന്നാലും ഫലം അവശേഷിച്ചുനില്ക്കും. ഫലംകൂടി തീരുന്നതുവരെ കർമ്മം നശിച്ചുഎന്നുപറയാൻ നിവൃത്തിയില്ല. ഫലം അനുഭവിച്ചു തീർക്കാനുള്ളതാണ്. അത് കർമ്മംചെയ്തയാളിനെത്തന്നെ പററി നില്ക്കും. അതിനാൽ കർമ്മങ്ങളുടെ ഫലം അനുഭവിച്ചു തീർന്നെങ്കിലേ കർമ്മം ഒടുങ്ങിയതായി വരികയുള്ളൂ. കർമ്മസഞ്ചയങ്ങൾ മൂന്നുവിധം:—

സഞ്ചിതം—കഴിഞ്ഞ ജന്മങ്ങളിൽ കൂട്ടം കൂട്ടമായി ശേഖരിച്ച കർമ്മസമൂഹം. കൃഷി, കച്ചവടം തുടങ്ങിയതൊഴിലുകൾ ചെയ്ത് ഈ കർമ്മത്തെ ഒടുക്കുന്നു.

പ്രാരബ്ധം—കഴിഞ്ഞ ശരീരത്തിൽ ചെയ്ത് ഈ ശരീരത്തിനു ഹേതുവായിവരത്തക്കവണ്ണം സംസ്കാരരൂപത്തിൽ ആയിപ്പോയ കർമ്മങ്ങളെ പ്രാരബ്ധകർമ്മങ്ങൾ എന്നുപറയും. ആ പ്രാരബ്ധത്താൽ ഈ ശരീരം കൈവന്നു. ദൃഷ്ടസുഖ, ദുഃഖങ്ങളാൽ പ്രാരബ്ധം നശിക്കുന്നു.

ആഗാമികം—വർത്തമാനകാലത്തിൽ പ്രാരബ്ധവേളയിൽ ചെയ്യുന്ന കർമ്മസമൂഹത്തെ ആഗാമികം എന്നു പറയുന്നു. വൈദികകർമ്മങ്ങളാലും മററും ഈ കർമ്മം ഒടുങ്ങുന്നു. ഭൂവയിൽ കർമ്മഭാരം കൂട്ടമായുള്ള സഞ്ചിതത്തെ അനുഭവിച്ചുതീക്കണമെന്നും, അല്ലാ, ജ്ഞാനാഗ്നിയിൽ ദഹിച്ചുതീരുന്നതാണെന്നും ഉള്ള ശാസ്ത്രോക്തികളിൽ ഏതാണു ശരി എന്നു ശിഷ്യൻ ചോദിക്കുന്നു.

കർമ്മഫലങ്ങൾ അനുഭവിച്ചുതീക്കണമെന്നു പറയുന്നതിനു ദാഹരണം:—

"അനാദികർമ്മങ്ങളാകും സഞ്ചിതകർമ്മങ്ങളോ
ബോധിക്ക, ബലിഷ്ഠങ്ങളായിരിക്കുകയാലേ
അവയെബ്ഭുജിക്കാതെ നാശമായവർക്കെല്ലാ-
നവകാശമില്ലെന്നു ചൊല്ലുന്നു തത്വജ്ഞന്മാർ"

(ശ്രീരാമഗീത-കർമ്മവിഭാഗയോഗം)

(സ്വസ്വരൂപ) ജ്ഞാനം സർവ്വവുമഴിക്കുന്നുവെന്നതിനുദാഹരണം:—

"സ്വപ്നത്തിലുടലിൽ പിടിച്ചുതണയു-
ന്നൊന്നാനായുണർന്നിടവെ,
സങ്കല്പാത്മകമിജ്ജഗത്തുമൊഴിയും
ജ്ഞാനോദയത്തിങ്കലേ."

(ഒഴിവിലൊടുക്കം)

പണ്ടേജീവന്മുക്തവിദ്യോപാധിഭേദങ്ങളാ-
ലുണ്ടവർക്കുളവററ കർമ്മഭേദവും ചെയ്യാൻ;
ജീവന്മാരവരവർക്കേർപ്പെട്ട കർമ്മം ചെയ്യും;
പൂവിരിഞ്ഞതിൽ പിന്നെക്കായുണ്ടാമെന്നമട്ടിൽ
പൂർവ്വപക്ഷത്തെയുംപിൻസിദ്ധാന്തപക്ഷത്തെയും
കാവലാംവേദങ്ങളും പകപാപകങ്ങൾനോക്കി
വിധിക്കും ജീവന്മുക്തകർമ്മവുംഭക്തി,ജ്ഞാനം,
ശോധനചെയ്തുകണ്ടീകാണ്ഡങ്ങൾമൂന്നിൽക്കൂടി. 50

ഉപാധിക്ക കാരണം അവിദ്യയാണ്. ഈ അവിദ്യോപാധി ജീവന്മാൎക്കു അനന്തം ഭേദങ്ങളോടുകൂടിയിരിക്കുന്നു. അളവററ ഉപാധിഭേദങ്ങളാൽ അളവററ കൎമ്മഭേദങ്ങളും ഉണ്ടാകുന്നു. സൃഷ്ടിക്ക പ്രത്യേക നിയമമേയില്ല. അതിനാൽ അവരവൎക്കു പ്പെട്ട കൎമ്മഭേദങ്ങളെ ജീവന്മാർ ചെയ്യുന്നു എന്നേയുള്ളൂ. ശാസ്ത്ര ങ്ങൾ ഈ ജീവന്മാൎക്ക് മോചനത്തിന്നായി കൎമ്മം, ഭക്തി, ജ്ഞാനം എന്നിവയെ വിധിക്കുന്നുണ്ട്. അതിൽ പൂൎവ്വപക്ഷ (കൎമ്മം, ഭക്തി)വും സിദ്ധാന്തപക്ഷ (ജ്ഞാനം)വും ഉൾപ്പെടുന്നു. അപക്വന്മാൎക്ക പൂൎവ്വപക്ഷത്തെയും പക്വാധികാരികൾക്ക സിദ്ധാന്തപക്ഷത്തെയും ഉപദേശിക്കുന്നുണ്ട്.

> ദുഷ്കൃതം ചെയ്തവർപോകുംനിശ്ചയം നരകത്തി-
> ലെങ്കിലുംദാനം, വ്രതം, മന്ത്ര,ഹോമാദിയാലും
> തീൎത്തിടാംപാപമെന്നു ചൊൽവതസത്യമാമോ?
> ജന്മങ്ങൾകൊണ്ടുചേരും സഞ്ചിതകൎമ്മമെല്ലാം
> ഭസ്മമാംജ്ഞാനത്തിയിലെന്നുള്ള വേദവാക്യ-
> സമ്മതംവിശ്വസിച്ചാൽമോചനം ലഭിച്ചിടും. 51

കൎമ്മഫലങ്ങൾ അനുഭവിച്ചാൽതീരും എന്നുപറയുന്ന വേദോക്തിയുടെ പൊരുളിനെ പരിശോധിക്കാം. ദേഹമേ അസ ത്യമാണെങ്കിൽ ദേഹാത്മബുദ്ധിയാൽ ചെയ്യുന്ന കൎമ്മങ്ങൾക്കും സത്തയില്ല. കൎമ്മഫലങ്ങളുടെ കഥയില്ലായ്മയും തന്നെ. അജ്ഞാനിക്ക് ദേഹമുണ്ട്, എല്ലാമുണ്ട്. മുക്തന് ഇവയൊന്നു മില്ല. കൎമ്മാദികൾ ചെയ്തുതീൎത്തവനോ കൎമ്മഫലങ്ങൾ അനു ഭവിച്ചുതീൎത്തവനോ അല്ല മുക്തൻ. അവ ഒരുകാലത്തും തന്നെ ബാധിച്ചിട്ടേ ഇല്ല എന്നറിയുന്നവനാണ്. താൻ ഒരിക്കലും ജനിച്ചിട്ടില്ല, മരിക്കുന്നുമില്ല, എന്നും അവൻ അറിയുന്നു. ജ്ഞാനി ദുഃഖത്തെ നിവൎത്തിക്കുകയോ ആനന്ദത്തെ പ്രാപിക്കുകയോ ചെയ്യുന്നില്ല. തന്റെ നിത്യ, സത്യ, അറിവാനന്ദ സ്വരൂപ ത്തിൽനിന്നും താൻ ഒരു കാലവും പിരിഞ്ഞിട്ടില്ല എന്നറിയുന്നു

ജ്ഞാനിക്കു് മോക്ഷം അനായാസമായി ഭവിക്കുന്നു. അതിനാൽ കർമ്മങ്ങളാകട്ടെ, കർമ്മഫലങ്ങളാകട്ടെ, അനുഭവിച്ചാൽ തീരുമെന്നു പറയുന്നതു 'കൊന്നാൽ പാപം തിന്നാൽ തീരും' എന്നു പറയുന്നപോലെയുള്ള ജളതമാത്രമാണു്. അതുകൊണ്ടു് പ്രകൃതത്തിൽ ഗുരു, ശിഷ്യനു്, സർവ്വവും ജ്ഞാനോദയത്തിനാൽമാത്രം നിവർത്തിക്കപ്പെട്ടുപോകുമെന്ന സിദ്ധാന്തപക്ഷത്തെത്തന്നെ ഉപദേശിക്കുന്നു.

എന്മനത്ത്വക്കോവിലിൽ പള്ളികൊണ്ടിടുംനാഥാ!
ജന്മസഞ്ചിതകർമ്മമാറവും നിൻജ്ഞാനമാർഗ്ഗം
ഉൺമയിൽത്തരും മേന്മകാണാതെ വിദ്വാന്മാരും
കർമ്മസഞ്ചയക്കണ്ടിൽവീണുഴലുന്നതെന്തേ? 52

ജന്മസ........മാർഗ്ഗം—ഞാൻ നിത്യസത്യമായ അറിവാനന്ദസ്വരൂപിയാണു്. ഞാൻ മരിക്കലും ജനിച്ചിട്ടില്ല. അതിനാൽമരിച്ചിട്ടുമില്ല. ഈ പരമാർത്ഥത്തെ ഉണർന്നു് താൻ എപ്പോഴും ആനന്ദസ്വരൂപമേ ആയിരിക്കുന്നതാണു് ആത്മസാക്ഷാത്ക്കാരം. ഇതു തന്നെയാണു് ജ്ഞാനവും ജ്ഞാനമാർഗ്ഗവും. ഈ മാർഗ്ഗത്തിൽ ഈ പ്രപഞ്ചമില്ല. അതിനാൽ അതിനെ ഒഴിക്കേണ്ടതില്ല. ഒരു കാലവും ജനിച്ചിട്ടേ ഇല്ലെങ്കിൽ ജന്മത്തിൻെറ ഫലമായി വ്യവഹരിക്കപ്പെടുന്ന സഞ്ചിതാദി ദുഃഖങ്ങൾ എവിടെ? ഇപ്രകാരം സർവ്വദുഃഖങ്ങളും ഒഴിക്കപ്പെടാതെതന്നെ ഒഴിക്കപ്പെട്ടതാക്കിത്തീർക്കുന്നതാണു ജ്ഞാനമാർഗ്ഗം.

ഉൺമ.......ന്നതെന്തേ? ജ്ഞാനമാർഗ്ഗം കുറെ തത്ത്വങ്ങളെ പ്പറഞ്ഞവസാനിപ്പിക്കുകയല്ലാം ചെയ്യുന്നതു്. അനുഭവത്തെത്തന്നെ വെളിവാക്കുന്നു. ഭക്തി, കർമ്മം, യോഗം ഇതുകളിൽകൂടി സാക്ഷാത്ക്കാരം സാദ്ധ്യമല്ലെന്നതറിഞ്ഞാൽ തന്നെയും വിദ്വാന്മാർപോലും കർമ്മാദിമാർഗ്ഗങ്ങളിൽക്കൂടിത്തന്നെ ആത്മസ്വരൂപപ്രാപ്തിക്കു പരിശ്രമിച്ചു് നാശമടയുവാൻ കാരണമെന്താണു് ?

ക്രിയാമാർഗ്ഗത്തിന്റെ അനാശാസ്യതയെപ്പററി കണ്ണുടയ വള്ളലാർ ഇപ്രകാരം പറയുന്നു:—

"മെയ്യിന്നകംപുറമായ്നിറഞ്ഞു, തനിയായ്,
 'ഉണ്ടു' 'ഇല്ല' രണ്ടിനെയും
പൊയ്യാക്കിട്ടതിനപ്പുറത്തു, തനിയേ
 വാഴും, ശിവത്തെബ്ഭജിക്കാൻ,
കണ്ണും,കൈ,വായു,വനങ്ങിടാതെ കരുത്തും
 ബോധത്തിലാമഗ്നനായ്
കണ്ണേ! നീ പൃതയുന്നിടത്തു തെളിയാ—
 നാശിപ്പതെന്തത്ഭുതം!" (മഴിവിലൊട്ടക്കം)

അഴിവാംപദമാന്നിട്ടന്തർമുഖവൃത്തിയുള്ളോർ;
വഴിയിലെകുഴിയിൽവീഴും തുറന്നകണ്ണിരുന്നാലും
അന്യപരാങ്മുഖമായിരിക്കിൽ, ബഹിർമ്മുഖരാം
വിഷയികൾ ജനിമൃതിസാഗരങ്ങളിലും വീഴും. 58

അഴിവ........യുള്ളോർ—11-ാം പദ്യത്തിൽ പറഞ്ഞിട്ടുള്ളതു പോലെ അന്തഃകരണത്തിൽ പ്രതിബിംബിക്കുന്ന ചൈതന്യാഭാസൻ ബഹിർമ്മുഖമായി സഞ്ചരിച്ചു വിഷയങ്ങളിൽ പറ്റിപ്പിടിക്കാതെ അന്തർമുഖമായി വർത്തിച്ചു തിരിയെ ഉറവിടമായ കൂടസ്ഥചൈതന്യത്തെത്തന്നെ ലക്ഷ്യമാക്കി നില്ക്കുന്നവർ അനശ്വരമായ ആത്മസ്വരൂപത്തെ പ്രാപിക്കുന്നു.

വഴിയി.......രിക്കിൽ—വഴിനടക്കുന്നവൻ കണ്ണുതുറന്നിരുന്നാലും മനസ്സു അന്യത്രാ മുഴുകിപ്പോയാൽ അപഥത്തിൽ സഞ്ചരിച്ചു വല്ല കുഴിയിലും വീഴും.

ബഹിർ........വീഴും—വിഷയവാസന നശിക്കാത്ത കാമികൾക്കു അന്തഃകരണ വിശിഷ്ടചൈതന്യമായ ജീവൻ ബഹിർമ്മുഖമായി വർത്തിച്ചു വിഷയങ്ങളിൽ പററിനിന്നു അവയുടെ ഉണ്ടാവുക, ഇല്ലാതാവുക എന്ന അവസ്ഥാന്തരങ്ങൾ തനിക്കു സംഭവിച്ചു എന്നും ചത്തും ജനിച്ചും കഴിയും.

നന്മതിന്മകളീശൻ ചെയ്യിച്ചീടുന്നതല്ലോ
ജന്മികളെന്തുചെയ്യാൻ പഴിയെന്തുണ്ടവർക്കതാൻ ?
സത്ഗുരുതാനം ചൊന്നാനർത്ഥം, വേദശാസ്ത്ര-
മാർഗ്ഗങ്ങൾ മറന്നവർക്കൊക്കെയിമ്പ്രാന്തിയെല്ലാം. 54

"അവനിൻറി അണുവും അസൈയാത്" അതായത് ഈശ്വര സങ്കല്പം കൂടാതെ അണുപോലും ഒന്നനങ്ങുന്നില്ല. ഈ ജഗത്തിന്റെ സൃഷ്ടി,സ്ഥിതി,സംഹാരവും ഈശ്വരസങ്കല്പമാണ്. ജീവസങ്കല്പങ്ങളൊന്നും തന്നെ പ്രവൃത്തിക്കുന്നില്ല. നന്മയ്ക്കും തിന്മയ്ക്കും കാരണക്കാരൻ ഈശ്വരനെന്നിരിക്കെ ജീവികളെ മാത്രം ഈശ്വരനെ കാരണക്കാരനാക്കി വെറുക്കുന്നതെന്തിനാണ് ? ശിഷ്യൻ ഇങ്ങനെ ചോദിച്ചതിന് വേദ,ശാസ്ത്രാർത്ഥങ്ങളെ അറിയാത്തതിനാൽ ജീവസങ്കല്പങ്ങളെത്തന്നെ സത്യമാക്കിക്കൊള്ളുന്ന മൂഢന്മാരുടെ ഭ്രാന്തിമൂലം അവർ ഈശ്വരനെ പഴിക്കുന്നു എന്ന് ഗുരുസമാധാനം പറയുന്നു.

ഈശസൃഷ്ടിയും ജീവസൃഷ്ടിയും വെവ്വേറത്രേ;
ഈശസൃഷ്ടിയോ പൊതു, മിച്ചരാചരങ്ങളെല്ലാം;
മാനമോടഹങ്കാര, മാശ, കോപാദിയെല്ലാം
ഹീനമാം ജീവസൃഷ്ടി, യീശൻ ചെയ്യുന്നതല്ല 55

ചരാചരങ്ങൾ തുടങ്ങിയ സമഷ്ടികാര്യങ്ങളെല്ലാം ഈശ്വരസൃഷ്ടിയിൽപെടും രാഗദ്വേഷാദി വ്യഷ്ടികാര്യങ്ങളെല്ലാം ജീവസൃഷ്ടിയിലുംപെടും.

ഈശസൃഷ്ടിയോമുക്തിസാധനം, മഹന്തയാൽ
ക്ലേശിക്കും ജീവസൃഷ്ടിബന്ധവുമായിത്തീരും;
സ്ഥാവരാദികളഴിഞ്ഞും ജീവപ്പിറപ്പാരാ
കോപരാഗാദിപോയാൽ പോയിടും പുനർജ്ജന്മം 56

(ഈശ്വര) സൃഷ്ടി എന്തിനായിട്ട് എന്നു കേട്ടാൽ, സൃഷ്ടിയില്ല എന്നറിയാൻ തന്നെ എന്നു മഹത്തുക്കളുത്തരം പറയും.

ഈശ്വരസൃഷ്ടിയുടെ അന്തരാർത്ഥം ശരിയായി മനസ്സിലാക്കിച്ചിന്തിച്ചാൽ ലോകത്തുള്ള ഏതു വൃത്തിയും അതിന്റെ നിർവൃത്തിയെ ആശ്രയിച്ചും ആധാരമാക്കിയുംതന്നെ ഇരിക്കുന്നുവെന്നു കാണാം. ഉദാഹരണത്തിന് ഏതൊന്നിന്റെ ഉല്പത്തിയിലും അതിന്റെ നാശം ചെയ്യുന്നതുണ്ടെന്നുള്ളതറിയണം. ബന്ധമായ ഈ ലോകം നിലകൊള്ളുന്നത് നിത്യനിവൃത്തമായ ആകാശത്തിലാണ്. ഇപ്രകാരം ഏതു സൃഷ്ടിയും അതിന്റെ സംഹാരത്തെപ്പിരിഞ്ഞിരിക്കുന്നില്ലാത്തതിനാൽ ഈശ്വരസൃഷ്ടിയെല്ലാം മുക്തിസാധനങ്ങളാണെന്നു പറഞ്ഞിരിക്കുന്നു.

സ്ഥാവരാ.... ...റപ്പാറാ — സ്ഥാവരാദികൾ സമഷ്ടികാര്യങ്ങളാണ്. സമഷ്ടികാര്യങ്ങൾ ബന്ധത്തിനു ഹേതുവാകുന്നില്ല. അതിനാൽ അവ ഒഴിഞ്ഞാൽ ബന്ധം നശിച്ചുപോകണമെന്നില്ല. നശിച്ചുപോകുന്നുമില്ല. ജനനമാണു ബന്ധത്തിനു ഹേതു. അതിനാൽ സ്ഥാവരാദികളുടെ നാശം നിമിത്തം ജനിമൃതി ഇല്ലാതായിപ്പോവുന്നില്ല എന്നു പറഞ്ഞു.

കോപരാ ... . ജന്മം — ബന്ധം ജനനത്തിനു ഹേതുവായി നില്ക്കുന്നപോലെ ബന്ധത്തിനുഹേതു ജീവസങ്കല്പങ്ങളുമാണ്. അതിനാൽ ഈശ്വരസങ്കല്പങ്ങളോടുചേർന്നു നിന്ന് ജീവസങ്കല്പങ്ങളെ ഇല്ലാതാക്കിയ വ്യക്തി ജനിമൃതി ബന്ധം നീങ്ങിമോചനം പ്രാപിക്കുന്നു. ജീവസങ്കല്പങ്ങളെ മുക്തിപ്രദമായ ഈശ്വരസങ്കല്പത്തിൽ ഒഴിച്ചുവിടുന്നതിനെപ്പററി ഒഴിവിലൊടുക്കത്തിൽ ഇപ്രകാരം പറയുന്നു:—

"ഒഴിപ്പേ അഞ്ചനക്കുമിച്ചെ, അതുവാനാൽ
ഉഴപ്പേ ഉനക്കിച്ചെയെന്നാ—യിഴപ്പെ
യറിയാതതുകാണറിയാവത്താനം
കിറികേളുൻപോതംകെടൽ."

"ബോധത്തിനെയഴിപ്പതാണവരിവനം
തന്നിച്ഛയെന്നാകിലാ–
ബോധത്തിന്നെയൊഴിഞ്ഞതാണവരമായ്
വേറംക്കാൻ നിനക്കുള്ളതും;
ബോധംനിന്നിലിഴഞ്ഞിടുന്ന തറിയു–
ന്നില്ലെന്നതജ്ഞാനമാം
ബോധിച്ചീടുക മാർഗ്ഗമുള്ളതിനി ബോ–
ധത്തിൻ നിവൃത്തിക്കു നീ."

(ഭാഷാന്തരം)

ഈശ്വരസങ്കല്പം സർവഥാ ജീവന്മാക്ക് അവരുടെ സങ്കല്പങ്ങളെ ഒഴിവാക്കി മോചനത്തിനുപകരിക്കുന്നതായിരിക്കുന്നു. ഇതിനെ നാം അറിയാതിരിക്കുന്നതു് അജ്ഞാനത്താലാണെന്നും പറയുന്നു.

ഈശ്വരന്റെ സൃഷ്ടികാര്യമൊക്കെയും പ്രളയത്താൽ
നാശമായാലും ബന്ധമാക്കാറും നശിച്ചായോ ?
ഈശസൃഷ്ടിയാം ദേശ,കാല,ദേഹാദിയൊന്നും
നാശമാകാതിരിക്കെത്തന്നെയിങ്ങാശയാകം
ജീവകാര്യമെത്തവിവേകത്തിനാൽ നശിപ്പിച്ചാൽ
ജീവനോടിരിക്കെത്താൻ മുക്തനായിടാമോർക്കു.
ബന്ധമോക്ഷങ്ങളുണ്ടാക്കുന്നതു ജീവനല്ലാ–
തെന്തവയൊന്നും പാർത്താലീശന്റെ കാര്യമല്ല. 67

നിദ്രക്ഷണപ്രളയമാണു്. ഈ ക്ഷണപ്രളയവേളയിൽ സർവ്വ ഈശ്വരസൃഷ്ടികാര്യങ്ങളും നമ്മിൽ നിലച്ചിരിക്കുന്നതായിത്തോന്നുന്നു. ഇതു സംഹാരത്തിനു തുല്യവുമാണു്. പക്ഷേ ഉറങ്ങിയയാൾ അതോടെ ഇല്ലാതെയായിപ്പോവുന്നില്ല. വീണ്ടും ഉണരുന്നു. ഇപ്രകാരം ഉണരുന്നതു ജീവനിൽ പററിച്ചേർന്നിരിക്കുന്ന ആശതുടങ്ങിയ ജീവകാര്യങ്ങളുടെ ഉന്നം ജീവനിൽ അവശേഷിച്ചിരു

നതുകൊണ്ടാണ് പുനർജ്ജനനത്തിന്റെ കഥയും ഇതുതന്നെ. ജീവന്മാലിന്യത്തെ പെരുപ്പിക്കുന്ന സംസ്കാരവിശേഷങ്ങളാലാണു ആ സംസ്കാരവിശേഷങ്ങൾക്കനുരൂപമായ പുനർജ്ജനനം സംഭവിക്കുന്നതു. അതിനാൽ ജീവകാൎയ്യങ്ങളാണു ബന്ധത്തിനു കാരണമെന്നോർമ്മിക്കണം. ദേശ, കാല, ദേഹാദികൾ ഈശ്വരന്റെ കാൎയ്യങ്ങളാണ്. അവ മുക്തിക്കു തടസ്ഥമല്ല. കാരണം ആശാബന്ധാദികളായ ജീവകാൎയ്യങ്ങളെ ഒഴിവാക്കിയവൻ ദേശ, കാല, ശരീരങ്ങളോടുകൂടിയിരുന്നാലും മുക്തനായിട്ടുതന്നെയിരിക്കാം. ഇപ്രകാരം ഈശ്വരസൃഷ്ടികാൎയ്യങ്ങളെല്ലാം മുക്തിസാധനങ്ങളെന്നും ജീവസൃഷ്ടികാൎയ്യങ്ങളെല്ലാം ബന്ധഹേതുക്കൾ എന്നും വിശേഷിപ്പിക്കുന്നു.

സൃഷ്ടി രണ്ടു പ്രകാരത്തിലാണ് ഈശ്വരസൃഷ്ടിയും ജീവസൃഷ്ടിയും. ഈശ്വരസൃഷ്ടമായ ശരീരാദിപ്രപഞ്ചങ്ങളല്ല; ജീവസൃഷ്ടമായവയാണു ദുഃഖത്തിനു കാരണം. ജീവസൃഷ്ടമായ ശരീരാദിപ്രപഞ്ചം നശിച്ചാൽ ഈശ്വരസൃഷ്ടമായവയിരുന്നാലും അവ ദുഃഖത്തെ തരുന്നില്ല. ജീവസൃഷ്ടമായ ശരീരാദികൾ എങ്ങനെ ദുഃഖത്തെ തരുന്നുവെന്നറിയേണ്ടതാണ്.

A എന്നയാളിന്റെയും B എന്നയാളിന്റെയും പുത്രന്മാർ ശീമയിൽ ഉന്നതവിദ്യാഭ്യാസത്തിനു പോയെന്നിരിക്കട്ടെ, A യുടെ പുത്രൻ സമയത്തെയും ധനത്തെയും ദുർവ്യയം ചെയ്യാതെ പഠിച്ചു പരീക്ഷയിൽ ജയിക്കുന്നു B യുടെ പുത്രൻ ദുർമ്മാർഗ്ഗിയായി പരീക്ഷയിൽ തോല്ക്കുന്നു. എന്നാൽ ആരോ കൃത്രിമമായി B-യുടെ പുത്രൻ വിജയിയായെന്നും A യുടെ പുത്രൻ തോററുപോയെന്നും മാതാപിതാക്കന്മാൎക്കു കമ്പിയടിക്കുന്നു. തന്മൂലം B യുടെ വീട്ടിൽ അത്യന്തം സന്തോഷമുണ്ടാകുന്നു. മകനെ എതിരേല്ക്കുന്നതിനു സകല ഒരുക്കങ്ങളും തുടങ്ങി സന്തോഷത്തെ വെളിപ്പെടുത്തുന്നു. A യുടെ വീട്ടിൽ അത്യന്തം വ്യസനവും ധനനഷ്ടംകൊണ്ടു വളരെ ക്ലേശവും. ഇവരുടെ സുഖ, ദുഃഖങ്ങൾ എങ്ങനെയു

ങ്ങളായി എന്നോൎമ്മിക്കുക. ഈശ്വരസൃഷ്ടമായ A-യുടെ പുത്രൻ വിജയിയായിരിക്കുമ്പോൾ തങ്ങളുടെ സങ്കല്പപുത്രൻ തോല്ക്കുകയും തന്മൂലം ദുഃഖം അനുഭവിക്കുകയും ചെയ്യുന്നു. അതുപോലെ B-യുടെ ഈശ്വരസൃഷ്ടമായ പുത്രൻ തോൽവി അടഞ്ഞപ്പോൾ ജീവസൃഷ്ടമായ പുത്രൻ വിജയിയായതുമൂലം അവർ സന്തോഷിക്കുന്നു. അപ്പോൾ ഈശ്വരസൃഷ്ടമല്ല ദുഃഖത്തിനുകാരണമെന്നും ജീവസൃഷ്ടമാണെന്നും തെളിയുന്നു.

എപ്പോൾ ജീവസങ്കല്പസൃഷ്ടിയും ഈശ്വരസങ്കല്പസൃഷ്ടിയും ഏകോപിക്കുന്നുവോ അപ്പോൾ ഈശ്വരന്റെ സ്വരൂപമായ സച്ചിദാനന്ദം അനുഭവമാകുന്നു.

ഒരുവൻ സകല ആഹാരവിഭവങ്ങളും ഒരുക്കി അനുഭവിക്കാനൊരുമ്പെടുന്നു. ആ സന്ദർഭത്തിൽ തന്റെ ഒരത്യന്തസ്നേഹിതനോ, ബന്ധുവോ അകാലമൃതിയടഞ്ഞതറിയുകയും ആ സ്ഥലത്തോടിപ്പോയി പട്ടിണികിടക്കുകയും ചെയ്യുന്നു. അപ്പോൾ ഈശ്വരസൃഷ്ടം പോലെയല്ലാതെ ജീവസൃഷ്ടംപോലെയല്ലാ എല്ലാം ആയിത്തീരുന്നതു് എന്നു വിചാരിക്കണം.

മായയായ് നിന്നിടുമന്നോരശ്വത്ഥ വൃക്ഷമൊന്നി-
ലോയാതെ വാഴുന്നുണ്ടു രണ്ടുമുംവിഹംഗങ്ങൾ;
നന്നു,നന്നെന്നു തിന്നുന്നൊ,ന്നൊന്നും ഫലജാലം
തിന്നാതെയൊന്നുമന്യം ചുമ്മാതിരുന്നിടുന്നു;
വേദങ്ങൾ വകുത്തിട്ട,ന്നിതിനെച്ചൂണ്ടിക്കാട്ടി,
ജീവേശ്വരന്മാരെക്കേൾ, കർത്തൃത്വഭേദത്താലെ. 58

ഒരശ്വത്ഥവൃക്ഷത്തിൽ ഇണചേൎന്നിരിക്കുന്ന പക്ഷികളിൽ ഒരു പക്ഷി ആ മരത്തിലെ കായ്കനികൾ ഭക്ഷിച്ചുകൊണ്ടിരിക്കുന്നു. മറേറപക്ഷി ഒന്നും അനുഭവിക്കാതെ ചുമ്മാതിരിക്കുന്നു. ആദ്യംപറഞ്ഞ പക്ഷി വൃത്തിയിലും രണ്ടാമത്തേതു് നിർവൃത്തിയിലും. ഇതിനെ ഉദാഹരണമാക്കി വേദങ്ങൾ ജീവേശ്വരന്മാരെ

വകതിരിക്കണം. വൃത്തിയിലിരിക്കുന്ന പക്ഷിയോടു ജീവനേയും നിർവൃത്തിയിലിരിക്കുന്ന പക്ഷിയോടു ഈശ്വരനേയും ഉപമിച്ചിട്ടുണ്ടു്.

ഇണപ്പക്ഷികളായതിനാൽ ജീവേശ്വരന്മാരുടെ ഐക്യവും പക്ഷികളുടെ വൃത്തി, നിർവൃത്തിസ്വഭാവങ്ങളിൽനിന്നു് ജീവന്റെ കർത്തൃത്വവും ഈശ്വരന്റെ അകർത്തൃത്വവും വെളിപ്പെടുന്നു.

ജീവനാൽവരും നാശമൊക്കെയുമവൻതന്റെ
ഭാവമെന്നോല്ലാതീശന്റേതെന്നു മൂഢാത്മാക്കൾ
ശൂന്യരായ്ത്തീരും; കർത്തൃത്വം പെറ്റമീശ്വരന്നി-
ല്ലെന്നോരും വിവേകികൾ മോചനം പ്രാപിക്കുന്നു. 59

ജീവനാൽ ......ത്തീരും—വ്യവഹാരത്തിലിരിക്കുന്ന ജീവനെ സംബന്ധിക്കുന്നതാണു് ജീവന്മാരുടെ ഗുണദോഷങ്ങളും വൃദ്ധിക്ഷയങ്ങളും മററം. അതു ഈശ്വരകൃതമാണെന്നും മററം പറഞ്ഞു വിധിയെ പഴിക്കുന്ന മടയന്മാരുടെ ജന്മം ശൂന്യത്തിൽ കലാശിക്കുന്നു. ഈശ്വരനെ അകർത്താവായിക്കാണുന്നവൻ തന്റെ കർത്തൃത്വാകർത്തൃത്വഭാവങ്ങളെയും തിരിച്ചറിഞ്ഞു് സംസാരപ്പിണികളെ തരണംചെയ്യുന്നതിനു് ഏകമാർഗ്ഗമായ അകർത്തൃത്വോദ്ധാരണം നിർവ്വഹിച്ചു് മുക്തനായിത്തീരുന്നു.

കാരുണ്യമൂർത്തേ! ദൈവമേവർക്കും പൊതുവായാൽ
നേരുന്നതെന്തേ? പ്രിയാപ്രിയങ്ങളെന്നു കേട്ടാൽ,
കൊണ്ടാടിയാലും താതനൊന്നുപോൽ മക്കളിൽപിൻ
കൊണ്ടുപോരുന്നതിഷ്ടാനിഷ്ടങ്ങൾ, നന്മയ്ക്കായി;
ഗുണദോഷങ്ങളോർത്തിട്ടൊന്നുപോലീശൻ നൽകും
പിണിയും തുണച്ചീടും കാരുണ്യഗർഭമോർക്കു. 60

ഈശ്വരൻ സൃഷ്ടിക്കു പൊതുവസ്തുവാണെന്നുണ്ടെങ്കിൽ ലോകത്തു ജീവികളിൽ ചിലക്കു നന്മകളും ചിലക്കു തിന്മകളും ഏർപ്പെടുന്നതിന്റെ അനൗചിത്യത്തിനു ഗുരു സമാധാനം പറയുന്നു പിതാവു് തന്റെപുത്രർക്കു പൊതുവാണു്. മക്കളോടുള്ള

സ്നേഹം ഒന്നുപോലെയുമാണ്. എന്നാൽ ചില മക്കളിൽ പ്രിയം കാണിക്കുന്നു. ഈ അപ്രിയം കാണിക്കൽ മക്കളുടെ തെററു തിരുത്തുന്നതിനുള്ള ഉപായംമാത്രമാണെന്നറിയാൻ ബുദ്ധിമുട്ടില്ല. ഈ തത്വംതന്നെയാണ് ജീവികൾക്കു തിന്മയുണ്ടാകുന്നതിൽ ഈശ്വരൻ അവലംബിക്കുന്നതും. ഈശ്വരന്റെ വിദ്വേഷം കാരുണ്യം കലർന്നവയാണ്. അവന്റെ അപ്രിയത്തിലും പ്രിയംതന്നെ തുളുമ്പുന്നതുകാണണം.

അപ്രിയം കാണിക്കുന്ന പിതാവിനെ വിരോധിയെന്നെണ്ണുന്ന അറിവുകേടുതന്നെയാണ് അനിഷ്ടമായ ഈശ്വരസങ്കല്പത്തെ പഴിക്കുന്നതും എന്നോർമ്മിക്കുക.

കേൾക്കെടോ, കല്ലുകത്തോടഗ്നിയും നീരും,കൊണ്ടോർ-
ക്കൊക്കെ, ദാരിദ്ര്യം, ശൈത്യം, ദാഹവും തീക്കുമ്പോലെ
ഈശനുമടുത്തോരെ രക്ഷിക്കു മകന്നോരെ
യാശംസിച്ചിടുകില്ല, കുറ്റമാക്കൊന്നു ചൊല്ലൂ. 61

തന്നെപ്രാപിച്ചവരുടെ ദാരിദ്ര്യത്തെത്തീർത്തു കല്ലുകവും തണുപ്പിനെമാററി അഗ്നിയും ദാഹത്തെ ശമിപ്പിച്ചു് ജലവും രക്ഷിച്ചുകൊള്ളുന്നപോലെ തന്നെപ്രാപിച്ചവരുടെ ദുഃഖങ്ങളകററി ഈശ്വരനും രക്ഷിക്കുന്നുണ്ട്. ഈശ്വരനെ അകന്നുനില്ക്കുന്നവർക്ക് ഈശ്വരന്റെ അനുഗ്രഹം ലഭിക്കുന്നില്ല. ഇതിൽ എങ്ങനെ ഈശ്വരനെ കുററം പറയാൻ?

കേൾക്കനി, മന്നിൽ, പുരുഷപ്രയത്നത്താലീശൻ
മക്കൾക്കു നന്മയെന്നും ചെയ്യുവേ കാട്ടിടുന്ന
തത്വങ്ങൾ ഗ്രഹിച്ചു,സത്തുക്കളെപ്പിന്തുടന്നു,
ചിത്തവാസനാബലമകററി, വിവേകിയായ്,
ഹീനമായിരുള്ളാകും മായയെത്തള്ളിനീക്കി,
ജ്ഞാനത്തെ പ്രാപിച്ചോർക്കി സംസാരഭ്രാന്തിമായും. 62

ജീവന്മാരുടെ നന്മയ്ക്കായി ഈശ്വരൻതന്നെ ശ്രുതിവാക്യങ്ങളെ ഉപദേശിച്ചിട്ടുണ്ട്. ശ്രുതിവാക്യാർത്ഥങ്ങളെ പഠിച്ചു, സാധു

ക്കളുടെ ഉപദേശങ്ങളെ അനുസരിച്ചു ജീവിക്കുന്നവൎക്കു ജനനമരണദുഃഖത്തിനു ഹേതുവായ വാസനകൾ നശിച്ച് അവർ വിവേകികളായിത്തീരും. വിവേകമുദിച്ചാൽ മായ അത്യന്തം അസത്തായി ഒഴിയും. അതോടുകൂടി സ്വസ്വരൂപജ്ഞാനം ലഭിച്ചവൎക്ക് ഈ സംസാരപ്രപഞ്ചം വെറും തോന്നലാണെന്നും ഭ്രാന്തിയാണെന്നും അനുഭൂതമാകുമ്പോൾ ഈ പ്രപഞ്ചാഭാസം താനേ ഒഴിഞ്ഞുകൊള്ളും.

അവിദ്യാവശഗരായി,മായാഭ്രാന്തിയിൽ പെട്ടുഴലുന്ന ജീവന്മാരുടെ ബന്ധവിമോചനാൎത്ഥമാണ് ഈ ശരീരാദിപ്രപഞ്ചാദികൾ സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്നുള്ള നഗ്നരഹസ്യം നാമോൎമ്മിക്കേണ്ടതാണ്. സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾ മൂന്നിനെയും നാം ഒരു സ്ഥാനത്തുതന്നെ കാണണം. അപ്പോഴേ അതിന്റെ പൊള്ള നമുക്കു ബോധ്യമാവുകയുള്ളു. അങ്ങനെ ഇല്ലാത്ത ഒന്നിന്റെ ഇല്ലായ്മയറിഞ്ഞിട്ടെന്താണ് എന്നു ചോദിക്കാം. ഇല്ലാത്തതിനെ ഉള്ളതു എന്നാബോധിച്ചുറച്ചുപോയതുകൊണ്ട്, എന്നത്രേ പറയേണ്ടു. നിഴലിനെ ഞൊളെന്നുകെട്ടിപ്പുണൎന്നു കഴിയുന്നവരാണല്ലോ അജ്ഞാനികളായ നാം.

പുരുഷപ്രയത്നം—സൃഷ്ടിക്കു മുമ്പേതന്നെ ബ്രഹ്മം പുരുഷനായും താൻ, തന്നിൽതന്നെ, തന്റേതെന്നു സൃഷ്ടിച്ച താൻതന്നെ മൂലപ്രകൃതിയായും (മഹാമായ) പിരിഞ്ഞിട്ടും പിരിയാതെ നില്ക്കുന്ന ബ്രഹ്മയോഗത്തിന്റെ ഫലമായി മൂലപ്രകൃതിയുടെ സ്ഥാനത്ത് മായയും ബ്രഹ്മത്തിന്റെ സ്ഥാനത്ത് ഈശ്വരനും അവതരിക്കുന്നു. ഈശ്വരൻ മായയ്ക്കധീനനാകാതെതന്നെ മായയിൽ പ്രതിബിംബിച്ചുണ്ടാകുന്ന നാനാത്വങ്ങളാണ് ഈ ശരീരാദി പ്രപഞ്ചം.

ഈശ്വരൻ........ചെയ്യുവേ—അജ്ഞാനത്തിൽ പെട്ടുഴലുന്ന ജീവന്മാരുടെ മോചനാൎത്ഥം ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചിരിക്കവെ.

കാട്ടീടും........ഗ്രഹിച്ചു—പ്രകൃതിസൃഷ്ടിയെ നമ്മുടെ മുമ്പിൽ നിരത്തിവച്ചിട്ടു പ്രകൃതിതത്വങ്ങളെ പഠിക്കാനും ഗ്രഹിക്കാനും

സഹായമായിട്ടു ഈശ്വരൻ ശ്രുതികളെ നിർമ്മിക്കുകയും ചെയ്തിട്ടുണ്ടു്. അവയെ നല്ലപോൽ മനസ്സിലാക്കിക്കൊണ്ടു്.

സത്തുക്കളെപ്പിൻതുടന്നു്— സത്തായ ബ്രഹ്മം തന്നെ മാനുഷാകാരത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ള ജ്ഞാനികളെ ഗുരുക്കന്മാരായി വരിച്ചും അവർ അതതുഗ്രന്ഥങ്ങൾ മുഖേന ലോകത്തിനുവേണ്ടി അരുളിച്ചെയ്തിട്ടുള്ള ജ്ഞാനോപദേശങ്ങളെ അനുസരിച്ചും.

ചിത്തവാ ...... മകററി— അജ്ഞരെ അജ്ഞാനത്തിൽ തന്നെ വച്ചുവാഴ്ത്തിക്കൊണ്ടിരിക്കുന്ന കർമ്മവാസനകളെ ഇല്ലായ്മചെയ്തു് (ജീവാത്മാവിന്റെ ഈ ജീവവാസനയെ മാററാൻ ജ്ഞാനികളുടെ അരുളുപദേശത്തിനേ കഴിവുള്ളു)

വിവേകിയായ്—തന്റെ മിഥ്യാശരീരബോധത്തെ വിട്ടിട്ടു് നിത്യസത്യമായ സ്വസ്വരൂപത്തെ ഉണർന്നവനായി.

ഹിനമാ....... നിമാഷം—'സൂര്യോദയത്തിൻമുമ്പേ ക്രൂരികളെന്നപോലെ വിവേകം ഉദയമാകുന്നതോടുകൂടി ഈ പ്രപഞ്ചഭ്രാന്തി ഒഴിയും. അങ്ങനെ അനന്തകാലമായി ആവരണത്താൽ വിമോചനം അസാദ്ധ്യമായിക്കഴിഞ്ഞ ജീവന്മാരുടെ വിമോചനാർത്ഥം സൃഷ്ടമായ ഈ വിക്ഷേപജഗത്തിൻകൂടി ഈശ്വരൻ സർവ്വദാ മുക്തിപ്രദനായിത്തന്നെ എപ്പോഴും വർത്തിക്കുന്നു എന്നുസാരം.

വണ്ടി ഓടുമ്പോൾ അരികിലുള്ള മരങ്ങൾ ഓടുന്നതുപോലെ തോന്നിയാലും അങ്ങനെ അല്ല എന്നറിയാൻ നോക്കണം. അതുപോലെ സ്ഥൂല, സൂക്ഷ്മ, കാരണങ്ങളെ വഹിക്കുന്ന വണ്ടിയായ ശരീരം ഓടിയാലും ജീവൻ പ്രസ്ഥിതനാണു്. അതുപോലെ ജീവനു പല വികാരങ്ങളും തോന്നിയാലും ആത്മാവിനെ ബാധിക്കുന്നില്ല. ഇതറിഞ്ഞാൽ ആത്മാവിന്റെ നിത്യനിശ്ചലസ്വരൂപത്തെപ്പററിയുള്ള ബോധമുദിക്കും. ഇപ്രകാരം ഈ ജീവിതമാകുന്ന മുററത്തു് ജീവിതപര്യടനമാകുന്ന ക്രന്താലികൊണ്ടു് കിണർ കഴിക്കുക. ലഭിക്കുന്നതു നിത്യാനന്ദ വെള്ളമായിരിക്കും.

കുളത്തിൽ മുങ്ങിക്കിടക്കുന്നവൻ കുളത്തിന്റെ ആകാരത്തെ
അറിയാനൊക്കുന്നില്ല. ആകാരമറിയാൻ കുളത്തിനുപരിയായി
പൊങ്ങിവരണം. ഐസ്‌കട്ടി വെള്ളത്തിനുപരി പൊങ്ങിക്കിട
ക്കുന്നു. അതു ഘനപദാർത്ഥമാണ്. എന്നാലും പൊങ്ങിത്തന്നെ
കിടക്കുന്നു. കാരണം അതു സ്വച്ഛജലം സ്വരൂപിച്ചുള്ളതാണ്.
അതിലന്യമലിനപദാർത്ഥങ്ങളില്ല. ഭേദകങ്ങളില്ല. അതു സദാ
കുളിച്ചുകൊണ്ടിരിക്കുന്നു. അതിനെ കഴുകിശ്ശുദ്ധിചെയ്യേണ്ടിയില്ല.
ജലം എത്ര ചെളിക്കുഴമ്പാണെങ്കിലും ഐസ് മുകളിൽ തന്നെനില്ക്കും.
താരതമ്യേനയുള്ള ഭാരക്കുറവാണ് കാരണം. അടിത്തട്ടിലുള്ള
ജലത്തിന്റെ മാലിന്യത്തെ തനിക്കു ബാധിക്കുകയോ സ്പർശിക്കു
കയോ വേണ്ടിയില്ല. തൊട്ടിരിക്കുന്നുവെന്നുമാത്രം. അതുപോലെ
ഈ ജഗത്തിൽ ജീവരാശികൾക്കുള്ള വ്യവഹാരച്ചൂട് ഏതു ജീവി
യിൽ കുറഞ്ഞുകുറഞ്ഞ് ഉപാധി, അന്തഃകരണം ഇവ നിർവ്യവ
ഹാരമായി, ഈശ്വരോന്മുഖമായിത്തീരുന്നുവോ ആ ജീവി ഘനീ
ഭവിച്ച ഐസ്കട്ടിപോലെ, ഘനീഭവിച്ചാലും, ഘനം കുറഞ്ഞു
കുറഞ്ഞു, ജഗത്തിനുപരിയായി പൊങ്ങിപ്പൊങ്ങി വന്ന് മേൽ
ത്തട്ടിൽ സ്ഥിതിചെയ്യുന്നു. ജഗത്തിനെ സ്പർശിച്ചിരുന്നാലും
മാലിന്യമേല്ക്കാതെ അഗ്രഭാഗത്ത് ഏറി ജ്യോതിസ്വരൂപമായി
ആകാശത്തെ സംബന്ധിച്ച് ആനന്ദമടയുന്നു. ഈ ആനന്ദാനു
ഭവം നിത്യമാം ഉണ്ടാകുന്ന ജീവന്മുക്തന്റെ അവസ്ഥയാണ്
ഐസ്കട്ടിക്കുള്ളത്.

സൃഷ്ടി നമ്മുടെ കൺമുമ്പിൽതന്നെ നില്ക്കുന്നു. എപ്പോഴും
നമുക്ക് സാക്ഷാത്കാരോന്മുഖമായിരിക്കുന്നു. അത് പരമാത്മ
ജ്ഞാനത്തിന്റെ പൂമഴപൊടിഞ്ഞുനില്ക്കുകയാണ്. എങ്കിലും
മരുന്ന് കുപ്പിയിലിരുന്നതുകൊണ്ടായില്ലല്ലോ. അതിനെ നാം
ശരിയായി ഉപയോഗിക്കണം. അതിന്നായി പ്രയത്നിക്കണം.
ആ വിചാരം നമ്മുടെ ചിന്തയിലും സംഭാഷണത്തിലും പ്രവൃ
ത്തിയിലും മുഴങ്ങട്ടെ. താൻപാതി ദൈവംപാതി എന്നു നാം

സാധാരണ പറയാറുണ്ടു്. അതിന്റെ തത്വം നാം ശരിയായി മനസ്സിലാക്കണം. തന്റെ ഭ്രാന്തികാലത്തു ഈശ്വരനെ മുഴുവനായി കാണാൻ കഴിയുന്നില്ല. താൻപാതി എന്നു തന്റെ പാതി ഉപേക്ഷിച്ചാൽ ദൈവം മുഴുവനായിക്കൊള്ളും. (മുഴുവനാക്കാതെ തന്നെ മുഴുവനായിരിക്കുകയാണീശ്വരൻ. നാം അജ്ഞാനം മൂലം ഈശ്വരനെ പകുതിയാക്കാതിരുന്നാൽ മതി.) താൻപാതി എന്ന മായ മാഞ്ഞാൽ താനും പൂർണ്ണനായിക്കൊള്ളും. അതുകൊണ്ടാണു് ഈശ്വരസങ്കല്പമായ ഈ ജഗത്തിൽ എന്തുചെയ്താലും ദൂഷ്യമില്ലെന്നു പറഞ്ഞതു്. പക്ഷേ അതറിഞ്ഞു ചെയ്യണമെന്നു മാത്രം. അതിനാൽ ഉണ്ണാൻ മാത്രം ജീവിക്കരുതു്. പണത്തിനു മാത്രം ജീവിക്കയുമരുതു്. ഈ ഓർമ്മയിരിക്കണം. ഈ ഓർമ്മയോടുകൂടി ഉണ്ണുകയും പണം സമ്പാദിക്കുകയും വേണം. ഇഷ്ടമുള്ള ആഹാരം കഴിക്കാം. വസ്ത്രം ധരിക്കാം. പക്ഷേ അതുതന്നെയാണു് എല്ലാം എന്നുറച്ചുപോവരുതു്. നിലാവുണ്ടെന്നു കരുതി വെളുക്കുന്നതുവരെ മോഷ്ടിക്കരുതല്ലോ.

'അൽപററാൽ തുമ്പാറും' തനിക്കേററവും സ്നേഹമായിത്തോന്നുന്ന ശരീരപ്രപഞ്ചങ്ങളിലുള്ള ആസ്പൃ നശിച്ചാൽ സകലദുഃഖങ്ങളും അതോടൊടുങ്ങുന്നു. സത്യസ്വരൂപനായ ഈശ്വരന്റെ പ്രേമംമൂലം ഈ ശരീരപ്രപഞ്ചങ്ങൾ സത്തായും ചിത്തായും ആനന്ദമായും പ്രകാശിക്കുന്നു. അതുകൊണ്ടു് എത്രത്തോളം ആവശ്യമുണ്ടോ അത്രത്തോളം ഈ ശരീരാദിയിലിരിക്കണം. മററുള്ള സമയം നമ്മുടെ സാക്ഷാൽ സ്വരൂപത്തിൽ നില്ക്കണം.

ഒരു പാത്രത്തിൽ ഒരു കപ്പുകാപ്പി കുടിക്കുന്നു. പഞ്ചസാര ഇല്ല. ഇട്ടിട്ടില്ലേ? എന്നു ചോദിക്കുന്നു. ഉണ്ടു് എന്നുത്തരം കിട്ടുന്നു. ഇനിപ്പായി കുടിക്കാൻ ഒരു കപ്പു കാപ്പികൂടി കുടിക്കുന്നു. അതിലും പഞ്ചസാര ഇല്ല. പക്ഷേ ഒന്നു കലുക്കികുടിച്ചാൽ മധുരിക്കുന്നു. പഞ്ചസാര എല്ലാസമയവും ഉണ്ടായിരുന്നു. കലുക്കി കുടിച്ചപ്പോൾമാത്രം മധുരിച്ചു എന്നേയുള്ളൂ. അതുപോലെ ഈ

ഇത്തരം, ബ്രഹ്മത്തിനെ ലക്ഷണങ്ങളാൽവേദം
കീർത്തിക്കും ജ്ഞാനവും വിചാരത്താൽവരു,മല്ലാതെ
ശാസ്ത്രംപഠിച്ചോ തപോ, ദാന, യജ്ഞങ്ങൾകൊണ്ടോ
സിദ്ധിക്കയില്ല,താനേ തന്നെയറിയും, ജ്ഞാനമോർക്കുക. 67

ബ്രഹ്മത്തെ പറഞ്ഞറിയിക്കാൻ നേരിട്ടുകഴിയാത്തതിനാൽ ഉപായമായി ലക്ഷണങ്ങളെപ്പറഞ്ഞു പറയുന്നു. ഒരാളിനെ കാണിച്ചുകൊടുക്കാൻ കഴിയാത്തപ്പോൾ അയാളുടെ അടയാളങ്ങളെ പറഞ്ഞ് അറിയിക്കുമ്പോലെ. ഇനി, ഈവിധം ലക്ഷണങ്ങൾ പറഞ്ഞുകേട്ടുണ്ടാകേണ്ട അറിവ് എങ്ങനെയുണ്ടാകുന്നു എന്നു കേട്ടാൽ വിചാരംകൊണ്ടു തന്നെയുണ്ടാകേണ്ടതാണ്. ബ്രഹ്മം ഇനിയൊന്നല്ലാ താൻ തന്നെയാണെന്നു വരുമ്പോൾ ബ്രഹ്മജ്ഞാനമെന്നു പറയുന്നതു തന്നെപ്പറ്റിയുള്ള ജ്ഞാനമെന്നു സിദ്ധിക്കുന്നു. അതിനാൽ 'താനേതന്നെ അറിയും ജ്ഞാനം' എന്നു പറഞ്ഞു. തന്നെപ്പറ്റിയുള്ള ജ്ഞാനം അന്യലക്ഷണങ്ങളെപ്പറഞ്ഞു കേട്ടതിനാലോ അന്യങ്ങൾ നിമിത്തമായോ ഉണ്ടാകുന്നതല്ലല്ലോ. അതു തന്നിൽനിന്നും തന്നെ ഉണ്ടാകേണ്ടിയിരിക്കുന്നു. അതിനുപായമായി 69-ാം പദ്യത്തിൽ പറഞ്ഞതുപോലെയുള്ള തന്നെപ്പറ്റിയുള്ള വിചാരണയെ പറഞ്ഞു. ഇക്കാരണങ്ങളാൽ "ശാസ്ത്രംപഠി.......നമോർക്കുക" എന്നും പറഞ്ഞു.

ദർപ്പണത്തിന്നഴുക്കു കയ്യാൽത്താൻ തുടച്ചല്ലാ-
തെപ്പോഴും വിളങ്ങുമെൻ ബുദ്ധിയാൽ മാറുന്നുണ്ടോ ?
ഇമ്മട്ടിൽ കളങ്കമാമജ്ഞാനത്തിനെ, നാഥാ !,
കർമ്മങ്ങളെക്കൊണ്ടത്രേ മാറുവാൻ ശ്രമിക്കാതെ
തന്മതിതന്നിൽത്തോന്നും ജ്ഞാനത്താലൊഴിവാക്കും.
സന്മാർഗ്ഗം വിവരിച്ചു ചൊല്ലുവാൻ കനിഞ്ഞീടു. 68

"കിറിയൈയാൽ ഞാനം കിടൈത്താലും കേട്" എന്നു ഒഴിവിലൊടുക്കം ഉപദേശിക്കുന്നു. അതിനെ ഇപ്രകാരം വിവരിക്കുന്നു :—

"സങ്കല്പാത്മക വൃത്തിമൂലമറിവു—
ണ്ടായും ഫലം കേട്ടതാൻ
തങ്ങും കർമ്മഫലം വിടാതെയറിവിൽ
പിന്നും മുളച്ചിട്ടവാൻ
മുററും കോടിരവിപ്രകാശമയമാൽ
കെട്ടാൻ ശ്രമിക്കുന്നപോൽ
കഷ്ടം ! സർവ്വഗനെ ഗ്രഹിക്കുവതുമേ
കെട്ടററ കർമ്മങ്ങളാൽ."

കർമ്മം എപ്പോഴും തനിക്കന്യമായിനില്ക്കുന്നതാണ്. അതു വെറും സങ്കല്പമാത്രം അതിനാല് അതു തന്നെ വിട്ടകന്നുകൊണ്ടിരിക്കും. തന്നെ വിട്ടിട്ടുള്ള ആ അവസ്ഥയിൽ അതു നാശോന്മുഖമായിപ്പോകുന്ന തന്റെ ആദിസത്യസ്വരൂപത്തെ അറിയുന്നതാണ് ജ്ഞാനം. ആദിക്ക് അന്യങ്ങളില്ല. അതിനാൽ അന്യങ്ങളിൽ പ്രവേശിക്കുന്ന കർമ്മത്തിന് ആദിയോടൊരു ബന്ധവുമില്ല. അങ്ങനെ സ്വസ്വരൂപജ്ഞാനത്തെ കർമ്മങ്ങളൊന്നും തന്നെ കാണുന്നതേയില്ല

ഈ നിലക്ക് അജ്ഞാനത്തെ മാററാൻ ഏകൌഷധമായ ജ്ഞാനത്തെഉപദേശിക്കാൻ അപേക്ഷിക്കുകയാണ്.

"അജ്ഞാനംകൊണ്ടുവന്നോരനർത്ഥങ്ങളും
വിജ്ഞാനംകൊണ്ടുഭവങ്ങളയാ മാറവുവാൻ"

കണ്ണാടിയിൽ കളങ്കം സ്വാഭാവികം നിനച്ചാൽ
കണ്ണാടിയിങ്കൽ വർണ്ണമാരോപമല്ലോ പുത്രാ !
മാലിന്യംമാററാൻ വൃത്തിയാവശ്യം ദർപ്പണത്തി-
ലാരോപവർണ്ണം മാററ നാവശ്യം മനംമാത്രം. 69

കണ്ണാടിയിൽ അഴുക്കുപററുന്നതു സാധാരണയാണ്. ആരോപമല്ല. അതിനാൽ തുടച്ചുകളയുക എന്ന വൃത്തിമാത്രം മതി. എന്നാൽ കണ്ണാടിയിൽ പ്രതിഫലിച്ചു തോന്നുന്ന നിറം ആരോപമാണ്. കണ്ണാടിക്കും നിറത്തിനും തമ്മിൽ മറെറാരു ബന്ധ

വുമില്ല. ഈ നിറത്തിനെ കണ്ണാടിയിൽനിന്നും മാററുവാൻ നിറം കണ്ണാടിയെ സ്പർശിക്കുന്നില്ലെന്നും വെറും തോന്നലാണെന്നും അറിയുകമാത്രമെ വേണ്ടിയുള്ളു. അതിനാൽ "ആരോപ മാത്രം" എന്നു പറഞ്ഞു. അജ്ഞാനം അത്യന്തം അസത്താകുന്നു. ആരോപമാണു്. അതിനാൽ ഒഴിക്കേണ്ട ആവശ്യമില്ല. തന്നെ താൻ മറന്നിരിക്കുന്നതാണു് അജ്ഞാനം. തന്നെ ഓർമ്മിക്കുന്നതു വിജ്ഞാനവും. മറക്കുന്നതും ഓർത്തിരിക്കുന്നതും കൃത്യങ്ങളാണെങ്കിൽ കർമ്മാദികളിൽക്കൂടി ജ്ഞാനത്തിനാവശ്യകമാകുന്നതിന്റെ ഒരു ബോധ്യമാവുമല്ലോ.

ഈവിധമിങ്ങു സച്ചിദാനന്ദത്തിങ്കൽ തോന്നി
യാവുന്നതൊക്കെയും, ജഡം, മിഥ്യയെന്നും മൂന്നും
മായയിൽത്തോന്നിച്ചൊരു കല്പിതം മാത്രമല്ലോ
തായതു സച്ചിദാനന്ദത്തിൻ സ്വഭാവമല്ലോ.
ബ്രഹ്മജ്ഞാനമേ കർമ്മോപാസനാജ്ഞാനത്തെ
നിർമ്മൂലം നശിപ്പിക്കാനൊരു വഴിയുള്ളൂ. 70

കണ്ണാടിയിൽ അഴുക്കുപറ്റിയിരിക്കുന്നതുപോലെ ഈ പ്രപഞ്ചം ബ്രഹ്മത്തിൽ പറ്റിയിരിക്കുന്നതല്ല. എന്നാൽ മുമ്പും ഇപ്പോഴും എപ്പോഴും കണ്ണാടിയുമായി യാതൊരു ബന്ധവുമില്ലാത്തതും മറ്റൊന്നിന്റേതും ആയ ഒരു വർണ്ണം ഇപ്പോൾ (തല്ക്കാലികമായി) തികച്ചും കണ്ണാടിയുടേതെന്നോണം കാണപ്പെടുന്നു. കണ്ണാടിയുമായി ഒരു ബന്ധവും വർണ്ണത്തിനില്ലാത്തതിനാൽ കണ്ണാടിയെത്ര തന്നെ തുടച്ചാലും ഫലം ഉണ്ടാകുന്നില്ല. ഇവിടെ നിറം കണ്ണാടിയെ ഒരിക്കലും ബാധിച്ചിട്ടില്ലാത്തതിനാൽ നിറത്തെ മാറേറണ്ട ആവശ്യമില്ലെന്നറിഞ്ഞു മിണ്ടാതിരിക്കുക മാത്രമാണു കരണീയം. അതുപോലെ ബ്രഹ്മവസ്തുവിൽ കേവലം ആരോപമായിത്തോന്നുന്ന ഈ ശരീരാദിപ്രപഞ്ചങ്ങളെ ഒഴിക്കാൻ ചെയ്യുന്ന വൃത്തികളെല്ലാം നിഷ്ഫലമായിത്തീരുകയേ ഉള്ളൂ. ഒഴിക്കേണ്ടതില്ല എന്നറിയുക മാത്രമേ വേണ്ടൂ. അതുതന്നെ ജ്ഞാനം. ഈ പരമാർത്ഥജ്ഞാന

ത്തിൻെറ മുമ്പിൽ മഹർഷീശ്വരന്മാരുടെ തപസ്സാദികളും ഭ്രഷ്ടായി പ്പോകുന്നു. മോക്ഷത്തിന്നുവേണ്ടിച്ചെയ്യുന്നതല്ലെങ്കിൽ അതിന്നായാഗ്ര ഹിക്കുകപോലും കൂടാതിരിക്കുകയാണു്. ആഗ്രഹിച്ചാൽ അതു തന്നെ ബന്ധമായിത്തീരുകയേ ഉള്ളു. ഈ പ്രകാരം ജ്ഞാനം, അതൊ ഴിച്ചുള്ള സർവ്വാർത്ഥങ്ങളെയും നിഷേധിക്കുന്നു. (ഉദാഹരണങ്ങളാ യിച്ചൂണ്ടിക്കാണിക്കുന്ന ഉപാസനാദികൾ അപര്യാപ്തങ്ങളാണെന്നോ ർമ്മിക്കേണ്ടതുണ്ടു്)

> തന്മനസ്സുകളിൽപ്പരംപൊരുളുവിസ്മരിച്ചാൽ
> തന്നിനം കാണുകെല്ലാ ഞാനുകാണുന്നതാരും
> പിന്നെയോർമ്മിച്ചുനോക്കുകിലതു കിട്ടുകയില്ല,
> ആത്മാവിദ്യയും തന്നാനന്ദവും മറവിക്കാറി
> അന്നായിരിക്കുന്നുള്ളവനാകെ, കർമ്മങ്ങളെ
> ഒന്നാലും ചെയ്യിലും, നീകുരുടാരോ ? കാരണംകില്ല. **71**

താൻ ഞാനായിരിക്കവെ താനു തന്നെ ഓർമ്മിച്ചഹേതുവാൽ മറവിയേർപ്പെട്ടു. മറന്നതിനാൽ ഭ്രാന്തി മൂന്നുമായ ഇന്നത്തെ അനർത്ഥങ്ങൾ ഇവ സ്വയംകൃതങ്ങളുമാണു്. സ്വയം നിവർത്തിക്കേ ണ്ടവയുമാണു്. അല്ലാതെ അന്യന്മാരെ സന്തോഷങ്ങൾക്കിടംകൊ ടുക്കാൻ മതിയാവുന്ന കർമ്മങ്ങളാൽ നിവർത്തിക്കേണ്ടവയല്ല. അതി നാൽ അറിവുകൊണ്ടുതന്നെ മറവിമാറ്റുകയും തന്നെ, താൻ ഓർമ്മി ച്ചതെറ്റെന്നറിയുകമാത്രവുമാണു വേണ്ടതു്. ഈ അറിവൊന്ന ല്ലാതെയുള്ള സർവ്വാർത്ഥങ്ങളും നിഷ്ഫലം എന്നു വിധിക്കുന്നു.

അറിവൊന്നോസർവ്വവും — താൻ തന്നെമറന്നതല്ലാ ആദ്യമായി ച്ചെയ്തഅനർത്ഥം. താൻതന്നെ ഓർമ്മിച്ചതാണു്. ഈ പരമാർത്ഥത്തെ എത്ര ഭംഗിയായും സ്പഷ്ടമായും പറഞ്ഞിരിക്കുന്നു നോക്കുക:—

> "തന്നെത്തല്ലമറന്നിടാതെയറിവായ്
> വാണും, മറന്നാനപോൽ
> പിന്നെത്തന്നെ നിനച്ചുറിഞ്ഞുവിഷയം
> സൃഷ്ടിച്ചിടും പോലവെ,

മോക്ഷദായകമെന്നു ചൊല്ലുന്ന വേദത്തിന്റെ
ലക്ഷ്യത്തെയൊട്ടും സംസർഗ്ഗകാമികളറിവീലാ. 73

ഞെഞ്ഞി ... ...യെപ്പോൾ — തിരിച്ചറിവില്ലാത്ത നാളിൽ കുഞ്ഞിനു മരുന്നുകളിൽ കൊടുക്കുന്നതിനു ഉപായമായി മാതാവു് മധുരസാധനങ്ങൾ കൊതിപ്പിച്ചു്, മരുന്നിനെ വെട്ടത്തു വെളിയിൽ കാണിക്കാതിരിക്കുന്നതു സാധാരണമാണു്.

നിർണ്ണയം...... റിവീലാ — കാമമാനസന്മാരായുള്ള ഗാർഹസ്ഥ്യ ധർമ്മങ്ങളും യജ്ഞാദികർമ്മങ്ങളും പരമ മോക്ഷപ്രദമാണെന്നു വേദങ്ങൾ ഉപദേശിക്കുന്നതു്. ഇതു് ഔഷധം കഴിക്കേണ്ട കുഞ്ഞിനെ മുൻകൂട്ടി മധുരം കാണിച്ചു് ഔഷധം കഴിപ്പിക്കുക എന്ന വിഷമമുള്ള കാര്യത്തിലേയ്ക്കു് കുഞ്ഞിനെ വശപ്പെടുത്തുന്ന മാതാവിന്റെ ഉപായം പോലെയാണു്. കുഞ്ഞിനു മധുരം കൊടുത്താൽ തന്നെയും മാതാവിന്റെ ലക്ഷ്യം അതല്ലാത്തതുപോലെ ശ്രുതിവാക്യങ്ങളെ വെട്ടിത്തിരിച്ചറിയപ്പെടുന്ന ലോകത്തിനു സമ്മതങ്ങളായ ഐഹികസുഖങ്ങൾക്കുതകുന്ന കർമ്മാനുഷ്ഠാനങ്ങൾ മുക്തിപ്രദമാണെന്നു പറയുന്ന വേദത്തിന്റെ ലക്ഷ്യവും മുക്തിമാർഗ്ഗത്തിലെ കർമ്മാനുഷ്ഠാനങ്ങളെ വിധിക്കയല്ല. ഈ പരമാർത്ഥത്തെ ഭോഗേച്ഛുക്കളായവർ മനസ്സിലാക്കുന്നില്ല.

കാമികൾ കണ്ടെന്നോ, രസികർ, ഭോഗഭാവന
ശാസ്ത്രങ്ങൾ ശാസിക്കയോ? അത്രക്കുപൊട്ടോ ശാസ്ത്രം?
കാക്കേ ! കറുക്കു, തീയേ ! നീ ചുട്ടു, വേപ്പേ ! കയ്ക്കൂ,
കാററേ ! ചലിച്ചീടെന്നും ശാസിച്ചീടേണ്ടതുണ്ടോ ? 74

പൊട്ടു്—ഒന്നും അറിഞ്ഞുകൂടാത്തതു്. ഭോഗകാര്യങ്ങളിൽ ആശമുഴുത്തവർ ഇഷ്ടപ്പെട്ടതുകളെ കണ്ടാൽ അവയെ അനുഭവിച്ചു കൊള്ളുന്നു. അതവരുടെ ജന്മ ഗുണമാണു്. അല്ലാതെ, കാമികൾ അപ്രകാരം ചെയ്യുന്നതു ശാസ്ത്രോക്തിപ്രകാരമാണെന്നു വിചാരിക്കരുതു്. ശാസ്ത്രങ്ങൾ അത്രക്കു അറിഞ്ഞുകൂടാത്തവയല്ല. കാക്ക

വിലക്കുകയും ചെയ്യുന്നു. ഇവയൊന്നിനോടും ഉള്ളിൽ ആഗ്രഹമേ നശിച്ചിരിക്കണമെന്നുപദേശിക്കുന്നു. പുത്രലാഭമിച്ഛിച്ചുമാത്രമുള്ള മൈഥുനത്തിൽ പറവതൽ കുറയും. സന്ന്യാസിക്കും നിത്യബ്രഹ്മചാരികൾക്കും ഈ ഉപദേശമേ വേണ്ടാതിരിക്കുന്നു. ആശാനാശം എന്ന വേദലക്ഷ്യത്തെ അനുസരിച്ചാൽ മാത്രം ആനന്ദത്തിനർഹതയുള്ളവനായിത്തീരുന്നു.

അവിദ്യയാമിഘോരം കർമ്മത്തിനൊത്തു നിന്ന
വൈവിധ്യമാമജ്ഞാനം ജ്ഞാനത്തിനന്യമെങ്കിൽ,
പുനിലാവിങ്കലഗ്നമെന്നപോലജ്ഞാനത്തെ
ജ്ഞാനത്തിൽ ചേർത്തിസൃഷ്ടിയെങ്ങനെ ചെയ്യാനൊക്കും? 77

അവിദ്യ........ മെങ്കിൽ അവിദ്യയുടെ സ്വരൂപം ഇനാവിധമിരിക്കുന്നു എന്നതിന്റെ പ്രദർശനമാണ് ഈ ജഗത്ത് ഈ ജഗത്തിനു രണ്ടു സ്വരൂപമുണ്ട്. സമഷ്ടിയും വ്യഷ്ടിയും. വ്യഷ്ടിത്വം ആണ് സമഷ്ടിത്വത്തെ ഉണ്ടാക്കുന്നത് വ്യഷ്ടിത്വം അഥവാ വൈവിധ്യം കർമ്മങ്ങൾക്കനുസരണമായുണ്ടാകുന്നതാണ്. ഒന്ന് മറ്റൊന്നിൽനിന്നും പിരിഞ്ഞിരിക്കുന്നവെന്നതാണു വ്യഷ്ടിത്വം. ഈ പിരിവിനാൽ നാനാത്വങ്ങളേർപ്പെടുന്നു. ഈ നാനാത്വം അജ്ഞാനത്തിനു കാരണമായിരിക്കുന്നു. ജ്ഞാനം ഏകമാണ്. ഇപ്രകാരം ഒന്നെന്നുള്ള ജ്ഞാനവും പലതെന്നുള്ള അജ്ഞാനവും ഒന്നായിരുന്നില്ലെങ്കിൽ എന്നർത്ഥം.

പുനിലാ........നൊക്കും—കല്ലും ചന്ദ്രനന്യമല്ലാത്തതായിരിക്കുന്നപോലെ ജ്ഞാനാജ്ഞാനങ്ങൾ ഒന്നു ചേർന്നുള്ള ഒരു ജഗത്തിന്റെ സൃഷ്ടിക്ക് എങ്ങനെ സാദ്ധ്യതയുണ്ടാവും ?

കേൾക്കെടോ! സ്വയംജ്യോതിജ്ഞാനമിരണ്ടായ്മാറും,
പാർക്കിൽ സ്വരൂപജ്ഞാനംപിന്നെ വൃത്തിജ്ഞാനവും
ഏവംസ്വരൂപജ്ഞാനം തന്നെവൃത്തിക്കും ജ്ഞാന-
മായ്‌വരുന്നതുമെന്നുബോധിക്ക, വേറിട്ടില്ല;

സ്വരൂപജ്ഞാനമജ്ഞാനത്തിൻെറ ശത്രുവല്ലെ-
ന്നത്രെ സുഷുപ്തിയിൽകണ്ടു നീയറിഞ്ഞാലും
സ്വരൂപജ്ഞാനത്തിങ്കൽ മരുവുമജ്ഞാനത്തെ
യെരിച്ചില്ലാതെയാക്കിത്തീക്കുന്നു വൃത്തിജ്ഞാനം. 78

സ്വയംജ്യോതിയായ സാക്ഷാൽജ്ഞാനം സ്വരൂപജ്ഞാനമെന്നും വൃത്തിജ്ഞാനമെന്നും രണ്ടായ് പിരിഞ്ഞുനില്ക്കുന്നു. സ്വരൂപജ്ഞാനം അജ്ഞാനത്തെ ഉൾക്കൊണ്ടിരിക്കുന്നു. ഈ അജ്ഞാനത്തെയില്ലാതാക്കുകയാണു് വൃത്തിജ്ഞാനത്തിന്റെ വൃത്തി. അതിനാൽ സാക്ഷാല്ക്കാരത്തിനു വൃത്തിജ്ഞാനം എപ്പോഴും ആവശ്യമായിവരുന്നു. ഉറക്കത്തിൽ ജീവൻ അജ്ഞാനത്തിൽ (അറിവില്ലായ്മയിൽ) ആണ്ടിരിക്കുന്നു. എന്നാലും അനുഭവിക്കുന്നതു് സ്വസ്വരൂപസുഖമാണു്. അതറിയുന്നില്ലെന്നേയുള്ളു. ഇവിടെ സ്വസ്വരൂപസുഖം അറിവില്ലായ്കയോടു ചേർന്നിരിക്കുന്നതിനാൽ "സ്വരൂപജ്ഞാനത്തിൻെറ ശത്രുവല്ല" എന്നു പറഞ്ഞു. സുഷുപ്തിയിൽ സുഖസ്വരൂപം ഉണ്ടു് എന്നു വിളങ്ങിനിന്നാലും എങ്ങനെയിരിക്കുന്നു എന്നറിയാതെ പോകുന്നു. ഈ അറിവില്ലായ്മയെ വൃത്തിജ്ഞാനം മാററുന്നു. അതിനാലാണു് മുമ്പു് എടുത്തുപെടാതിരുന്ന സ്വസ്വരൂപം വൃത്തിജ്ഞാനമുണ്ടാകുമ്പോൾ എടുത്തുപെട്ടതായിത്തീരുന്നതു്. അതായതു് അപരോക്ഷമാവുന്നതു്.

വൃത്തി—തൻെറ മുഖത്തെ കാണാനുള്ള യത്നം.

വൃത്തിജ്ഞാനം—ബിംബമുഖം പ്രതിബിംബ (കണ്ണാടി) മുഖത്തെ കാണുന്ന കാഴ്ച. അതായതു് സ്വസ്വരൂപമുഖത്തെ അന്യഥാ കാണുകയെന്നുള്ളതു്. സ്വസ്വരൂപത്തെപ്പററിയുള്ള പരോക്ഷമായ അറിവു് വൃത്തിജ്ഞാനവും അപരോക്ഷമായ അറിവു് സാക്ഷാത്ക്കാരവുമാണു്. വൃത്തിജ്ഞാനം കൊണ്ടുമാത്രമേ സ്വരൂപജ്ഞാനം അപരോക്ഷമാവുകയുള്ളു. ഈ വൃത്തിജ്ഞാനം അന്തഃകരണ ഉപഹിതചൈതന്യാഭാസനാണു്. ചൈതന്യാഭാസ

നാണ്‌ ബന്ധവും മോക്ഷവും. ജീവൻ എപ്പോഴും ബന്ധനത്തി
ലാണ്‌.

ചന്ദ്രനാകുന്ന സ്വരൂപജ്ഞാനം കളങ്കമാകുന്ന അജ്ഞാന
ത്തോടുകൂടിയിരിക്കുന്നു. എന്നാൽ ചന്ദ്രപ്രകാശത്തിൽ കളങ്കം
എങ്ങും ഉണ്ടായിരിക്കുന്നില്ല. അങ്ങനെ സ്വസ്വരൂപം വൃത്തി
പ്പെട്ട ജ്ഞാനമാകുന്ന വൃത്തിജ്ഞാനം അജ്ഞാനത്തെ മാററിനിറു
ത്തുന്നു. (ചന്ദ്രരശ്മിയിൽ ചന്ദ്രനിലെ കളങ്കം മാഞ്ഞുനില്ക്കുന്ന
പോലെ)

സുഷുപ്തിയിൽ തുരുത്തിദേഹത്തെയജ്ഞാനം ചുട്ടി
ടാത്തവാറുള്ളിൽ കാറ്റുപോലും സ്വരൂപജ്ഞാനം
പിന്നീടജ്ഞാനം വൃത്തിജ്ഞാനമായ്മാറിയെന്നും
കന്നമായജ്ഞാനത്തെക്കരിക്കും കഥകേൾക്കുക;
വെട്ടത്താൽ ലോകംകാണും സൂര്യനും സൂര്യകാന്താ-
ഘട്ടനാലഗ്നിയായിട്ടുണ്ടങ്ങളെരിക്കുംപോൽ
സ്വസ്വരൂപജ്ഞാനമേ സമാധിയിൽ തനാഖണ്ഡാ-
കാരവൃത്തിയിൽ നിന്നജ്ഞാനത്തെദ്ദഹിപ്പിക്കും. 79

തുരുത്തിദേഹം—തോൽതുരുത്തി കാററിനെ ഉള്ളിലേയ്ക്കു
വലിച്ചെടുത്തു പുറത്തേയ്ക്കു വിടുന്നു. മററു ചേഷ്ടകളൊന്നുമില്ല.
ഈ കാററിനെ വലിച്ചുവിടുന്നതും സ്വന്തമായിട്ടല്ല. അന്യാശ്രയം
മൂലമാണ്‌. ഉറക്കത്തിൽ (ജീവികളുടെ) ശരീരത്തിൻെറ അവസ്ഥ
ഇതു തന്നെയാകയാൽ തുരുത്തി ദേഹം എന്നു പറഞ്ഞു ഈ
ദേഹം മായാ സ്വരൂപവുമാണ്‌.

സുഷുപ്തിയിൽ ..... പജ്ഞാനം—പരിപൂർണ്ണമായ അജ്ഞാനം
മരണമാണ്‌. മായ ഈശ്വരനെ എന്നപോലെ അജ്ഞാനം
ജ്ഞാനത്തെയും ആശ്രയിച്ചുമാത്രം നിലനില്ക്കുന്നതായിരിക്കുന്നു.
ഈ ആശ്രയം ഇല്ലാതെയാവുമ്പോൾ മായയും അജ്ഞാനവും
അത്യന്തം അസത്തുകളായി ഇല്ലാത്തതുകളാവുന്നു. സുഷുപ്തിയാ

കുന്ന മായയിലും ഒന്നും അറിയുന്നില്ല എന്ന അജ്ഞാനത്തിലും ആണ്ടിരിക്കുന്ന ജീവശരീരം മരണമടയാതെ ഉറക്കം കഴിഞ്ഞു ചേഷ്ടിക്കാറാകുന്നതു നിദ്രാവേളയിലും ഈശ്വരസാന്നിധ്യം കൊണ്ടാണ്. നിദ്രാവേളയിൽ ജീവനെ വച്ചുകൊണ്ടിരിക്കുന്നതു ഈശ്വരാകാരമാണ്. അപ്പോൾ ആത്മസ്വരൂപം പ്രകാശിക്കുന്നു. പക്ഷെ അറിയുന്നില്ലെന്നേയുള്ളു ഈ അറിവില്ലായ്മയൊഴിച്ചാൽ സുഷുപ്തിസുഖവും സ്വരൂപസുഖവും ഒന്നാണ്. സുഷുപ്തിയിൽ അജ്ഞാനം അതിന്റെ തികവിൽതന്നെ നില്ക്കുന്നു. യഥാർത്ഥത്തിൽ സുഷുപ്തി മരണം തന്നെയുമാണ്. കാരണം ആ സമയം ജീവൻ അജ്ഞാനത്തിൽ നിശ്ശേഷം ആണ്ടുപോയതാണ്. അജ്ഞാനം അതിന്റെ തികവിൽ നില്ക്കുമ്പോൾ ജീവനൊന്നൊന്നില്ലാതാവണം. പിന്നെ, അവശേഷിക്കുന്ന ദേഹം മൃതമാവുകയും വേണ്ടതാണ്. ന്യായത്തിനിതാണു സംഭവിക്കേണ്ടതു്. എന്നാൽ ഇതു സംഭവിക്കുന്നില്ല. ഉറങ്ങിയവൻ ഉണരുന്നുണ്ടല്ലോ. ഇതിനു കാരണമാണിവിടെ പറയുന്നതു്. "ഉള്ളിൽ കാത്തുപോരും സ്വരൂപജ്ഞാനം". സുഷുപ്തിവേളയിൽ തന്റെ തികവിൽനില്ക്കുന്ന അജ്ഞാനം നിമിത്തം ജീവൻ ഇല്ലാതായി ദേഹം, തദ്വാരാ ജീവനെ വേർപെട്ടു നശിച്ചുപോയിത്തീരാത്തവിധം ജീവനെ (ഉറക്കത്തിൽ അനുഭവിക്കുന്ന സ്വസ്വരൂപസുഖമാകുന്ന) സ്വസ്വരൂപജ്ഞാനം തന്റെയുള്ളിൽ സംരക്ഷിച്ചുകൊള്ളുന്നു "സുഖമായി ഉറങ്ങി" എന്നു പറയുന്ന ഒരാൾക്കു് തോന്നുന്ന സുഖം ഈ സ്വരൂപസുഖമത്രെ

പിന്നീടത്തെ ... .. കേൾക്കുക—"സുഖമായി ഉറങ്ങി. എന്നാൽ ഒന്നുമറിഞ്ഞില്ല" എന്നതിൽ പറയുന്ന സുഖം സ്വരൂപസുഖവും അറിഞ്ഞില്ല എന്ന അറിവായ്മ സ്വരൂപജ്ഞാനത്തിൽ ലീനമായിരുന്ന അജ്ഞാനവുമാണ്. സ്വരൂപസുഖം ഉണ്ടെങ്കിലും അതങ്ങിനെയിരിക്കുന്നു എന്നറിഞ്ഞെങ്കിലേ ഫലമുള്ളു. അതിനു

വെട്ടത്താൽ...... ഷിപ്പിക്കും—വൃത്തിജ്ഞാനത്തെ വിളക്കു വിവരിക്കുന്നു. സൂര്യരശ്മി ഒന്നിനെയും എരിക്കുന്നില്ല. പ്രത്യുത ലോകത്തെ കാത്തുരക്ഷിക്കുന്നു. എന്നാൽ സൂര്യരശ്മി സൂര്യകാന്തക്കല്ലിനെ സ്പർശിക്കുമ്പോൾ അഗ്നിയായി നിന്ന് വസ്തുക്കളെ ദഹിപ്പിക്കുന്നു. അതുപോലെ (ഗുണദോഷങ്ങളെ സ്പർശിച്ചു) സ്വരൂപജ്ഞാനം അന്തഃകരണം അഖണ്ഡാകാരവൃത്തിജ്ഞാനമായി മാറി അജ്ഞാനത്തെ നശിപ്പിക്കുന്നു. ഈ അജ്ഞാനനാശം സംഭവിക്കുന്നതു ചരമവൃത്തിയിലാണ്.

സൂര്യൻ - സ്വയം ജ്യോതിജ്ഞാനം.

സൂര്യരശ്മി—സ്വരൂപജ്ഞാനം.

സൂര്യകാന്തക്കല്ലിൽ<br>പാറിയ സൂര്യരശ്മി } വൃത്തിജ്ഞാനം

വിഷയപദാർത്ഥങ്ങൾ - അജ്ഞാനം.

സദ്ഗുരുനാഥാ! കരണങ്ങൾ മൂന്നിനാൽ ചെയ്‌വ-
തൊക്കെയും കർമ്മമല്ലേ?, വൃത്തിജ്ഞാനവുമാത്താൽ
ഇക്കരണങ്ങൾതൻ കാര്യമല്ലയെങ്കിൽ, കർമ്മം
നീക്കുമീയജ്ഞാനത്തെയെന്നും നാം ചൊല്ലാമല്ലോ;
വൃത്തി, വൃത്തിജ്ഞാനവുമെന്നൊക്കെ ഭേദമായി
ട്ടെന്തിനുപിന്നെച്ചൊല്ലുന്നതും വിവരിച്ചിട്ടു. 80

കരണ .... മല്ലേ?—മനസ്സ്, വാക്ക്, ശരീരം ഈ ത്രികരണങ്ങളാൽ ചെയ്യുന്നവയെല്ലാം കർമ്മങ്ങളാണല്ലോ.

വൃത്തിജ്ഞാ .... മെങ്കിൽ—വൃത്തിയെന്നതു മനസ്സിന്റെ വൃത്തിയും അതിനെ മനസ്സുകൊണ്ടുതന്നെ അറിയേണ്ടതുമാണെങ്കിൽ

കർമ്മം .... ല്ലാമല്ലോ—അജ്ഞാനത്തെ കർമ്മംകൊണ്ടു മാററാം എന്നു പറയുന്നതിൽ വല്ല തെററുമുണ്ടോ?

വൃത്തി... ...രച്ചിട്ട-കർമ്മാദികളാൽ അജ്ഞാനത്തെ നശി
പ്പിക്കാനൊക്കുകയില്ലെന്നും അജ്ഞാനനാശത്തിന വൃത്തിജ്ഞാ
നമാണാവശ്യമെന്നും പറഞ്ഞ് വൃത്തിജ്ഞാനത്തെ പുകഴ്ത്തി
പ്പറയുന്നതിനുള്ള കാരണമെന്തെന്നരുളിച്ചെയ്യാലും.

അഖണ്ഡാകാര, ശുദ്ധവൃത്തിജ്ഞാനവുമന്തഃ
കരണത്തിങ്കൽത്തന്നെ വൃത്തിപ്പെട്ടിരുന്നാലും
ഒരുതള്ളമക്കളും പിൻഭിന്നിച്ചുനിന്നു തമ്മിൽ
പുരുഷാന്തരങ്ങൾകൊത്തകർമ്മങ്ങൾ ചെയ്യുന്നില്ലേ?
ഇതെന്നപോലെ, ശുദ്ധമനസ്സിനൊത്ത വൃത്തി-
ജ്ഞാനവും പുരുഷതന്ത്രമല്ല, വസ്തുതന്ത്രം. 81

ഒരമ്മ മക്കളും ലോകത്തിൽ കർമ്മഭേദങ്ങളോടെ വർത്തിച്ചു
പോരുന്നുണ്ട്. അന്തഃകരണങ്ങളുടെ സൃഷ്ടിയെല്ലാമൊന്നുതന്നെ
യിരുന്നാലും മാലിന്യങ്ങളാൽ കർമ്മഭേദങ്ങളോടെ ഇരിക്കുന്നു.
കർമ്മഭേദങ്ങളെ പുരുഷതന്ത്രമെന്നു പറയുന്നു. അതിനാൽ എല്ലാ
മാലിന്യങ്ങളും ഒഴിഞ്ഞ്, കർമ്മഭേദമൊടുങ്ങിയതിനാൽ കർമ്മഭേദ
ങ്ങളില്ലാതെയായി നില്ക്കുന്ന അന്തഃകരണത്തിൽമാത്രം ഉണ്ടാകുന്ന
വൃത്തി പുരുഷതന്ത്രമല്ല എന്നു പറഞ്ഞു. പ്രത്യേക വൃത്തികളൊ
ന്നുമില്ലാതായ അന്തഃകരണം കൂടസ്ഥനിലവിട്ട് അഖണ്ഡാകാര
മായി വൃത്തിപ്പെടുന്നു. ഈ അഖണ്ഡാകാരവൃത്തിയിൽ പരമാ
ർത്ഥജ്ഞാനം ഉദയമാവുന്നു. അജ്ഞാനം ഇല്ലാതാവുന്നു.
അജ്ഞാനം ഒഴിക്കുന്നതിനുവേണ്ടി വൃത്തിപ്പെട്ടുനില്ക്കുന്ന അവ
സ്ഥയിൽ അതിന് വൃത്തിജ്ഞാനം എന്നു പറയുന്നു. സാക്ഷാൽ
വസ്തുവിനെ എടുത്തുപെട്ടതാക്കിച്ചെയ്യുന്ന, ഈ മാർഗ്ഗത്തിന വസ്തു
തന്ത്രം എന്നുപറയുന്നു.

ഒരു പുരുഷൻ മലിനാന്തഃകരണവൃത്തിഭേദങ്ങളായ കർമ്മാ
ന്തരങ്ങൾ അനുഭവിക്കുന്നതു പുരുഷതന്ത്രം.

മറെറാരു പുരുഷന്റെ നിഷ്കാമ പുണ്യവൈഭവത്താൽ
മലിനാന്തഃകരണ കർമ്മങ്ങൾ നീങ്ങിയ ശുദ്ധാന്തഃകരണം അഖ

കണ്ണേ! നീ, പുതയുന്നിടത്തു, തെളിയാ-
　　നാശിപ്പതെന്തത്ഭുതം!
"വിൺമൂടാനിഹ കണ്ണടയ്ക്കുവതുവി-
　　ട്ടാകാശമേൽക്കട്ടിതേ-
ട്ടമ്പോൽ ബോധമടക്കിടാതെ പുലരും
　　യോഗങ്ങളെന്താണു ചൊൽ ?"

അഷ്ടാവക്രഗീതയിൽ ഇപ്രകാരം പറയുന്നു:—

"അചിന്ത്യം ചിന്ത്യമാനോപി
ചിന്താരൂപം ഭജത്യസൌ
ത്യക്ത്വാതത്ഭാവനം തസ്മാ-
ദേവമേവാഹമാസ്ഥിതഃ"

ബ്രഹ്മസാക്ഷാത്ക്കാരാർത്ഥം ധ്യാനംമിഥ്യയായാലും
ബ്രഹ്മസാക്ഷാത്ക്കാരത്തെ മിഥ്യയെന്നെണ്ണിടൊല്ലേ
ബ്രഹ്മരൂപത്തെ ധ്യാനിച്ചാകിലാരൂപം മിഥ്യ
ബ്രഹ്മരൂപാനുഭൂതിമാത്രമേ സത്യമാകൂ.

ബ്രഹ്മത്തെവിട്ടു് ഈ ജഗത്തിനു് ഒരിക്കലും നില്ക്കപ്പൊറുതിയില്ല. അതുപോലെ ആത്മാവിനെ വിട്ടു ജീവനും. ജീവനും ശരീരവും സകല ഇന്ദ്രിയ പ്രപഞ്ചങ്ങളും തന്റെ ആത്മസ്വരൂപത്തിൽ തന്നെ സർവ്വദാവർത്തിക്കുന്നു എന്നറിയുകയാണു് സാക്ഷാത്ക്കാരമെങ്കിൽ ആത്മസാക്ഷാല്ക്കാരത്തിനു സാധനം ജ്ഞാനം മാത്രമാണു്. അതിനാൽ മുക്തിക്കു ധ്യാനാദികർമ്മങ്ങൾ മിഥ്യയെന്നുപറഞ്ഞു. രാജകുമാരനായിജനിച്ചിട്ടു പിന്നെ രാജാവാകാൻ യത്നമൊന്നും ചെയ്യേണ്ടതായില്ലല്ലോ. ബ്രഹ്മവസ്തു അരൂപാരൂപമായിരിക്കവെ അതിനൊരു രൂപം സങ്കല്പിച്ചു് ധ്യാനം നടത്തിയാൽ എന്തുഫലപ്പെടാൻ? വാചാമഗോചരമായ ബ്രഹ്മസ്വരൂപത്തെ അനുഭവിക്കുക എന്നതേയുള്ളൂ. അതിനാൽ അനുഭവം മാത്രം സത്യം.

സഗ്ഗുണധ്യാനം സത്യം,മുക്തിയെനൽകുമെന്നു
നിഗമം വണ്ണചൊന്ന വിധവുംകേട്ടുകൊള്ളു;
ധ്യാനമേ ജനനമായ്‌വന്നിടും ദേഹത്തിന്നെ
മാനിച്ചുധ്യാനിച്ചിടിൽ ദേഹങ്ങളായിത്തീരും
ജന്മാന്തരങ്ങൾ തീരാൻ ബ്രഹ്മസ്വരൂപത്തിന്നെ-
ത്തന്മയമായ്, ധ്യാനിച്ചാലാസ്വരൂപവും നീയാം. 85

ധ്യാനം എപ്പോഴും സഗ്ഗുണമാണ്. കാരണം ഗുണാതീതത്തെ സങ്കല്പിക്കാനൊക്കുകയില്ല. ഈ സഗ്ഗുണധ്യാനവും മോചനത്തിനു പകരിക്കുന്നതിനെപ്പറയാം. എന്തിനെ സങ്കല്പിക്കുന്നുവോ അതു തന്നെ ഫലമായിവരുന്നു. അതനുസരിച്ച് ബ്രഹ്മസ്വരൂപത്തെ ധ്യാനിക്കുന്നവന് ആ സ്വരൂപം ഫലമായിവരുന്നു.

ബ്രഹ്മസ്വരൂപം ധ്യാനിപ്പോരാകും ബ്രഹ്മമെങ്കിൽ
ബ്രഹ്മചിന്തയും, ജ്ഞാനംതാനും പിന്നെന്തിനെന്നാൽ,
കേൾക്കെടോ ബ്രഹ്മധ്യാനമെപ്പോഴും പരോക്ഷമാ-
ണാക്കും പിന്നതുതന്നെയപരോക്ഷമായ്‌ഭവിക്കും;
സ്ഥിരമായിനില്ക്കും ജ്ഞാനബോധമേ മുക്തിയായി
വരുമെന്നുമുള്ളസത്യം തീർത്തറിഞ്ഞിട്ടു, നീയും. 86

മുൻ പദ്യത്തിൽ ബ്രഹ്മസ്വരൂപത്തെ ധ്യാനിച്ചാൽ ആ സ്വരൂപം ലഭ്യമാവും എന്നു പറഞ്ഞല്ലോ. എന്നാലും ധ്യാനം മുക്തിയെത്തരുന്നില്ലാ എന്നതിനു സമാധാനം പറയുന്നു. (ധ്യാനം) അന്യത്വദോഷമുള്ളതാണ്. അതിനാൽ അതിന്റെ ഫലവും ഈ ദോഷമുള്ളതായിരിക്കും. ധ്യാനഫലമായുണ്ടാവുന്ന ബ്രഹ്മസ്വരൂപവും തനിക്കന്യമെന്നായി നില്ക്കും. ഞാൻ ബ്രഹ്മമാകുന്നു, എന്നിടത്തു ഞാൻ ബ്രഹ്മമല്ലാതായിരിക്കുന്ന പ്രതീതിയുമുണ്ട്. കൂടാതെ ഞാൻ ബ്രഹ്മമായാലും ബ്രഹ്മവും ഞാനും പിന്നും അവശേഷിക്കുന്നു. രണ്ടും അഴിയുന്നില്ല. അതിനാൽ അതുമുക്തിയാവുന്നില്ല. അതിനാലാണ് ബ്രഹ്മധ്യാനം പരോക്ഷജ്ഞാനം മാത്രമെന്നുപറഞ്ഞതു. ഈ ബ്രഹ്മധ്യാനം ഉണ്ടായിരിക്കുന്നിട

ത്തോളം ദ്വൈതം മാറാതിരിക്കും. ദ്വൈതം ഒഴിഞ്ഞാലേ മോചനമാകുന്നുള്ളൂ. തന്നിമിത്തം മുക്തിസാദ്ധ്യത്തിനു ബ്രഹ്മധ്യാനം ഒഴിയാനരുതാതായിവരുന്നു. അതിനെ ഒഴിക്കണമെങ്കിൽ അതു തനിക്കാവശ്യമുള്ളതല്ല എന്നറിയണം. ഇതറിയുന്നതു് താൻ ബ്രഹ്മമല്ലാതായിട്ടിരിക്കുന്നില്ല എന്നറിയുമ്പോഴാണു്. ഈ അറിവു് യഥാർത്ഥത്തിൽ വെറും അറിവല്ലാ, അനുഭൂതിയാണു്. ഈ അപരോക്ഷാനുഭൂതിതന്നെ അപരോക്ഷജ്ഞാനവും, മുക്തിയും. ഇവിടെ പരോക്ഷം തന്നെ അപരോക്ഷമായി ഭവിച്ചാലും അപ്രകാരം ഭവിപ്പിക്കാൻ അപരോക്ഷജ്ഞാനം തന്നെ വേണ്ടിയിരിക്കുന്നു. പോരെങ്കിൽ ഭാവനമൂലം സിദ്ധിക്കുന്നതു് ഭാവന അവസാനിക്കുമ്പോൾ ഒഴിഞ്ഞുപോകും. ഇപ്പറഞ്ഞ കാരണങ്ങളാലാണു് (പരോക്ഷമായ) ബ്രഹ്മധ്യാനം ബ്രഹ്മസ്വരൂപത്തെത്തന്നെ തന്നാലും അതു മോചനമല്ലെന്നും മോചനത്തിനു് അപരോക്ഷാനുഭൂതിയാണു വേണ്ടതെന്നും പറഞ്ഞതു്.

ബ്രഹ്മധ്യാനം തുടങ്ങിയവയുടെ അപകടത്തെപ്പറ്റി പറയുന്നതു നോക്കുക:-

"കാലിന്മേൽത്തുട കേറ്റിവച്ചു, തുടമേൽ
    കാലിനെയും വച്ചതിൻ
മേലിൽത്താനമരുന്ന നിദ്രവരുവാൻ
    ക്രക്കം വലിച്ചോക്കുമോ?
നിന്നിൽ പ്രാണനടക്കി, ബോധമൊഴിയാ, കേൾ,
    സച്ചിദാനന്ദവും,
നിന്നെപ്പിൻ വിഷയങ്ങളാക്കി വിട്ടുമേ
    നിന്നെമ്മൊളിച്ചന്യമായ്." (ഒഴുവിലൊടുക്കം)

മുക്തിയാം പരിപൂർണ്ണബ്രഹ്മത്തിലജ്ഞാനത്തെ
മാറ്റി, പ്പിൻ വൃത്തിജ്ഞാനം മാറാതെശേഷിച്ചിടിൽ
അഖണ്ഡമാമനുഭൂതിയെങ്ങനെ സാദ്ധ്യമാകും?

ശങ്കിക്കിൽ, ചൊല്ലാം, വെള്ളം തെളിച്ചുതേററാമ്പരൽ,
മണ്ണോടുമണഞ്ഞപോലെ മാഞ്ഞുപോമജ്ഞാനത്തോ-
ടെന്നവന്നറവ്, വൃത്തിജ്ഞാനവും ധരിച്ചാലും. 87

മുക്തിയാം...... ശങ്കിക്കിൽ — മോക്ഷത്തിനു വൃത്തിജ്ഞാനമാവശ്യം. വൃത്തിജ്ഞാനം പരിപൂർണ്ണബ്രഹ്മസാക്ഷാത്കാരത്തെ പ്രദാനം ചെയ്യുകയും ചെയ്യും. അജ്ഞാനത്തെ ഒഴിക്കുക എന്നതാണു വൃത്തിജ്ഞാനത്തിന്റെ ജോലി. ഇപ്രകാരം അജ്ഞാനം ഒഴിഞ്ഞാലും അജ്ഞാനത്തെ ഒഴിച്ച വൃത്തിജ്ഞാനം അവശേഷിച്ചിരിക്കുമല്ലോ. ഇങ്ങനെ അവശേഷിക്കുന്നതു ബ്രഹ്മത്തിൽ തന്നെയായിരിക്കുകയും ചെയ്യും. ഈ വിധം വൃത്തിജ്ഞാനസമ്മിശ്രമായ ബ്രഹ്മം എങ്ങനെ അഖണ്ഡസുഖാനുഭവപ്രദമായിരിക്കും? ഇപ്രകാരം സംശയമുദിച്ചാൽ സമാധാനം പറയാം.

ചെളികലങ്ങിയ ജലത്തിൽ ചെളിയെ മാററുന്ന തേററാമ്പരൽ ചെളിയോടൊന്നിച്ചു മറഞ്ഞുപോകുന്നതുപോലെ വൃത്തിജ്ഞാനം അജ്ഞാനത്തോടൊന്നിച്ചു സ്വയം ഇല്ലാതെയായിപ്പോവുകയാണു ചെയ്യുന്നതു്. വിറകു തീരുമ്പോൾ തീയും അണഞ്ഞതുപോലെ.

ഇത്തരംമുക്തന്നപ്പിന്നനുഭവം, സർവ്വജിത്തായ്,
ചിന്തയററാളും ചക്രവർത്തിക്കും ശിശുവിന്നുംപോൽ;
ബന്ധമോക്ഷങ്ങൾ മറന്നായിട്ടും; ബന്ധമോക്ഷ-
മുണ്ടെന്നു ലോകം ചൊല്ലിക്കേൾക്കിലോ ചിരിച്ചിടും,
ആകാശത്തെ ബന്ധിച്ചു ശശകം കൊമ്പിളക്കി-
ന്നോതീടുമോരെപ്പററി ചിരിക്കാതെന്തു ചെയ്യും? 88

ഇത്തരം .. .... നുംപോൽ — മുൻപറഞ്ഞപ്രകാരം മുക്തനായിത്തീർന്നവന്റെ അനുഭവം (അവസ്ഥ) അജയ്യനായ ഒരു ചക്രവർത്തിയുടെ അനുഭവവും ശിശുവിന്റെ അനുഭവവും പോലെയാണ്. വിശ്വജേതാവായി, എങ്ങും അനിഷേധ്യനായിത്തീർന്ന്, തന്നെ

കിഴടക്കാൻ ഇനി ഒരു ശക്തിയും ഇല്ലെന്നായ അവസ്ഥയിൽ ദ്വൈധക്രവർത്തിയോടും, സങ്കല്പവികല്പങ്ങൾ, നന്മതിന്മകൾ ശുഭാശുഭങ്ങൾ മുതലായവ ഒന്നിലും വിചാരമില്ലെന്ന അവസ്ഥയിൽ ശിശുവിനോടും അനുഭവ ദൃക്കിനെ ഉപമിച്ചിരിക്കുന്നു.

ബന്ധമോ.... ടിച്ചിട്ടും · ഞാനൊന്നിലും പറവതില്ലാത്തതിനാൽ മോക്ഷവും ഇല്ല മുമ്പ് ബന്ധംതോന്നിയിരുന്നതു വെറും തോന്നൽ മാത്രമാണെന്നും സത്യത്തിൽ ബന്ധമല്ലായിരുന്നുവെന്നും അക്കാരണത്താൽ മുമ്പും ഞാൻ മോചിതനായിത്തന്നെ ഇരുന്നിരുന്നു എന്നറിയുന്നവൻ സ്വന്ത അനുഭവത്തിൽപോലും ചിരിച്ചുപോകും. ബന്ധമോക്ഷങ്ങളെപ്പറ്റിയുള്ള പ്രസംഗങ്ങൾ കേട്ടാൽ താനേ ചിരിക്കും. മോക്ഷത്തിനായി തപസ്സുചെയ്യുന്ന യതീശ്വരന്മാരെക്കണ്ടാൽ പൊട്ടിച്ചിരിക്കും.

ആകാശ .. .. ശ്രൂചെയ്യും? കൊതുക് ആകാശത്തെ മുഴുവൻ ആഹരിച്ചിട്ട് വാകുലുക്കഴിച്ചു എന്ന് ആരെങ്കിലും പ്രസ്താവിച്ചാൽ എത്രകണ്ട് അസംബന്ധമോ അത്രയ്ക്കു അസംബന്ധമാണ് ബന്ധമോക്ഷങ്ങളെപ്പറ്റിയുള്ള പരാമർശനങ്ങളും.

വന്ധ്യതൻ പുത്രൻ, കുറിക്കുള്ളന,മുച്ചിയിന്മേൽ
വിണ്ടല പുഷ്പം ചൂടി, ഗന്ധർവ്വപട്ടണത്തിൽ
ശുക്തിവെള്ളിക്കു കലഹിച്ചിട്ടു മദ്ധ്യേ രജ്ജു
സർപ്പം കടിച്ചു രണ്ടാളും ചത്തസത്യം,മാത്രം
ഈ ലോകവ്യവഹാരത്തിങ്കലും കണ്ടുനിന്നോ-
ന്നീ ലോകസംസാരത്തിൽ വാണാലും മയങ്ങിടാ. 89

പ്രസവിക്കാത്ത മലടിക്കു പുത്രനുണ്ടെന്നതു തികഞ്ഞ അജ്ഞാനം. മങ്ങിയ വെളിച്ചത്തിൽ കുറ്റിയെ കള്ളനെന്നു വിചാരിക്കുന്നതു ആരോപം. ആകാശപുഷ്പം എന്നൊരു പുഷ്പം ഇല്ല. അതു സങ്കല്പം. ഇല്ലാത്ത ആകാശപുഷ്പം ചൂടാൻ ഉച്ചിയുണ്ടെന്നതു അധിഷ്ഠാനമില്ലായ്മ അപവാദമിഥ്യ. ശുക്തിയെ വെള്ളി എന്നു തെറ്റിദ്ധരിക്കുന്നതു അധ്യാരോപം. കയറിനെ പാമ്പെന്നു കാണു

കയും ആ സൎപ്പം കടിച്ചു എന്നു വിശ്വസിക്കുകയും തുടൎന്നുള്ള മരണവും മററും അജ്ഞാനാ, ആരോപ. സങ്കല്പാദികളുടെ ഭവിഷ്യത്തായ സ്വയംകൃതാനൎത്ഥങ്ങളുമാണ്. ഇപ്രകാരം ഈ ലോകവ്യവഹാരങ്ങളിലും ഇല്ലായ്മകളുടെ സമ്മേളനങ്ങളെ മാത്രം ദൎശിക്കുന്ന ഒരു മുക്തൻ വ്യവഹാരങ്ങളുടെ ഇടയ്ക്കിരുന്നാലും ഒരു വ്യവഹാരത്തിലും അവന്റെ മനസ്സു പററുതലില്ലാതിരിക്കും. ഓലപ്പാമ്പിനെക്കണ്ടിട്ട് അതിന്റെ സത്യം എന്തെന്നറിയാത്തവൻ ഭയന്നോടും, അറിയുന്നവൻ അതിന്റെ മീതെ ചവിട്ടിക്കൊണ്ടുനടക്കും. ലക്ഷം ഓലപ്പാമ്പുകളുടെ ഇടയിലും അവൻ സുഖമായിക്കിടന്നുറങ്ങും,

മായയേകള്ളമെങ്കിലതുപെററല്ലാമെന്താം?
തായാരെവിട്ടുമക്കൾപിറന്നവാണതുണ്ടോ?
നാകവുംനരകം, നന്മ,തിന്മയും കണ്ടിടാതെ,
നീകുറയാതെ, സച്ചിദാനന്ദമായിരിക്കൂ. 90.

ഇക്കാണുന്ന സകല ചരാചരങ്ങളും മായാസന്തതികളാകുന്നു. സൎവ്വസൃഷ്ടികാൎയ്യങ്ങളുടേയും ആദിമാതാവായ മൂലപ്രകൃതിതന്നെ മിഥ്യയാണെങ്കിൽദണ്ഡാപൂപന്യായേന ഈസ്സൃഷ്ടികാൎയ്യങ്ങൾ എത്രത്തോളം മിഥ്യയായിരിക്കുമെന്നു പ്രത്യേകം പറയേണ്ടതില്ല. അതിനാൽ ഈ ജഗത്തിൽ കാണാവുന്ന ഭേദങ്ങളിൽ എല്ലാം അറിവുള്ളവൻ കാണേണ്ടതു് അഭേദത്തെയാണ്. മായയ്ക്കും ആധാര, അധിഷ്ഠാന, ദ്രഷ്ടാവായ സച്ചിദാനന്ദമാണു താൻ എന്നും ആ സച്ചിദാനന്ദത്തെ വിട്ടുപിരിഞ്ഞു താൻ എത്രത്തോളം ദൂരെപ്പോകുന്നുവോ അത്രത്തോളം തന്റെ പൂൎണ്ണത്വത്തിനുകുറവു സംഭവിക്കുമെന്നും മനസ്സിലാക്കി ഈ കുറവിനിടകൊടുക്കാതെ താൻ എപ്പോഴും പരിപൂൎണ്ണസച്ചിദാനന്ദ ബ്രഹ്മമായിത്തന്നെ ഇരിക്കേണ്ടതാണ്.

ബ്രഹ്മാദിദേവന്മാരും ഭൂമൎത്ത്യശ്രേഷ്ഠന്മാരും
ഗംഗാദിതീൎത്ഥങ്ങളും ദേശ,കാലങ്ങൾ, വേദം,
ശാസ്ത്രങ്ങളാറും മന്ത്രം, തപസ്സും മിഥ്യയെന്നു
നിസ്സ്രപം ചൊല്ലുന്നതിൽകുററമില്ലയോപോററി! 91

ബ്രഹ്മം മനോസത്യം എന്നു പറയുന്നതു ശരിയാണെന്നു സമ്മതിക്കുന്നപക്ഷം സൃഷ്ടികർത്താക്കന്മാരും ഈ ലോകത്തു ദിവ്യങ്ങളായി കരുതപ്പെടുന്ന അവതാരപുരുഷന്മാരും ത്രികാലജ്ഞരും സൃഷ്ടിരഹസ്യങ്ങളെ ഘോഷിക്കുന്ന ശാസ്ത്രപുരാണാദികളും മിഥ്യയാണെന്നു പറയേണ്ടിവരുന്നതിൽ ദോഷം ഒന്നുമില്ലയോ?

സ്വപ്നദൃശ്യങ്ങൾ പൊയ്യെന്നോതിയാൽ കുററമെങ്കി-
ലിപ്രപഞ്ചം പൊയ്യെന്നു ചൊന്നതും കുററമാകും;
സ്വപ്നത്തിൽ കണ്ടതെല്ലാം പൊയ്യെന്നു ചൊല്ലാമെങ്കി-
ലല്ലമായയിൽ തോന്നും ലോകവും മിഥ്യയത്രേ. 92

ഈ പ്രപഞ്ചം തന്മാത്രരൂപമാണ്. തമസ്സ് അജ്ഞാനവുമാണ്. ഒന്നുമറിയുന്നില്ലെന്ന സുഷുപ്ത്യവസ്ഥ അജ്ഞാനത്തിൽ അധിഷ്ഠിതമായിരിക്കുന്നു. മണ്ണുകൊണ്ട് ആനയുണ്ടാക്കിയാലും ആ ആന മണ്ണുതന്നെയാണ്. അതുപോലെ അജ്ഞതയിൽ കെട്ടിപ്പടുത്ത ജ്ഞാനവും അജ്ഞാനംതന്നെയായിരിക്കാനേ തരമുള്ളൂ. ഭ്രാന്തന്റെ മസ്സ്ന്യദോഷങ്ങൾ രണ്ടും മറവുള്ളവർക്ക് ഒന്നുപോലെ നിരർത്ഥകങ്ങളാണല്ലോ. അങ്ങനെ ജീവന്മാരുടെ ജീവിതകാലം മുഴുവനും പൊതുവെ ആത്മാവിന്റെ സുഷുപ്ത്യവസ്ഥയാണ്. ആത്മാവിനു ജാഗ്രത്‌സ്വപ്ന, സുഷുപ്ത്യാദികളുണ്ടോ എന്നു കേട്ടാൽ ഇല്ലെന്നുതന്നെ ഉത്തരം. ആവരണത്താൽ സ്വസ്വരൂപം മറയപ്പെട്ടിരുന്ന അവസ്ഥയിൽ ആത്മാവിനും ജീവനെപ്പോലെ അവസ്ഥാത്രയങ്ങൾ കല്പിക്കേണ്ടിയുണ്ട്.

ഈ ആത്മസത്യമനുസരിച്ചു നോക്കുന്നപക്ഷം ആരോപജീവന്മാരുടെ ജാഗ്രദവസ്ഥ സത്യത്തിൽ സുഷുപ്തിയാണ്. മയക്കമാണ്. ഭൂമിയിൽ തന്നെ ഒരു വശം രാത്രിയായിരിക്കുമ്പോൾ മറുവശം പകലായിരിക്കുമ്പോലെ. ഈ സുഷുപ്തിക്കുള്ളിൽ കാണുന്ന സ്വപ്നമത്രേ ലോകവ്യവഹാരങ്ങളെല്ലാം. സ്വപ്നം കാണുന്ന സമയം അതു സത്യമെന്നല്ലാതെ സ്വപ്നമാണെന്നാർക്കും

തോന്നുന്നില്ലാത്തപോലെ ലോകവ്യവഹാരങ്ങളും സ്വപ്നമാണെ
ന്നാൎക്കും തോന്നുന്നില്ല. എന്നാലും പരമാൎത്ഥത്തിൽ അവയെല്ലാം
സ്വപ്നസത്യമേയുള്ളു. സ്വപ്നത്തിൽ കണ്ട രാജാവും ഭൃത്യനും
ഒന്നുപോലെ മിഥ്യയാണു് അവിടെ ചെറുതെന്നോ വലുതെന്നോ
ഭേദമില്ല. മായാജഗത്തെ മിഥ്യയാണെങ്കിൽ അതിനുള്ളിൽ സാഗ
രത്തിലെ കിണറുകൾപോലെ ഈ കാണപ്പെട്ടവയെല്ലാം ഒന്നു
പോലെ മിഥ്യയായിരിക്കും. അടിസ്ഥാനം മിഥ്യയായ സ്വപ്ന
ത്തിൽ എന്തു കണ്ടാലും മിഥ്യയായിരിക്കും. കോതമ്പുപയോഗിച്ചു്
ന്നു പലഹാരം തിന്നുന്നവനും തിന്നുന്നതെല്ലാം കോതമ്പായിരി
ക്കുമല്ലോ.

മിഥ്യയെസ്സത്യമെന്നു ചൊല്ലുന്ന മൂഢന്മാരു
മുത്തമരെന്നു പോററിപ്പോരുകിൽ പുരാണങ്ങൾ,
സത്യമത്തത്തന്നെ സത്യമെന്നോളും ജ്ഞാനികൾക്കു
കുററമേററക്കുറിക്കുന്ന ശാസ്ത്രങ്ങളുണ്ടോ പണ്ടും ?
മിഥ്യയേതെന്നാൽ നാമരൂപഭേദപ്രപഞ്ചം
സത്യമോ, സൎവ്വവ്യാപി, സച്ചിദാനന്ദമാത്മാ. 98

പുരാണങ്ങളുടെ ഇതിവൃത്തം ഈ മിഥ്യാപ്രപഞ്ചത്തിൽ നട
ക്കുന്ന സംഭവഗതികളാണു്. ശാസ്ത്രങ്ങളുടേതു് പരമാൎത്ഥ
ജ്ഞാനവും. പരമാൎത്ഥജ്ഞാനത്തെ സ്പൎശിക്കാത്ത പുരാണാദി
കൾ അസത്യത്തെ സത്യമെന്നു കൊണ്ടാടുന്ന കഥാനായകന്മാരെ
പ്പോലും പുണ്യവാന്മാരെന്നു വാഴ്ത്തുന്നു. ശാസ്ത്രങ്ങൾ പുരാണാ
ദികളെയോ ലോകാദിവ്യവഹാരങ്ങളേയോ സ്പൎശിക്കുന്നില്ല.
അവയിലെ കഥാനായകന്മാർ പാരമാൎത്ഥികളാണു്. അതിനാൽ
പാരമാൎത്ഥികളായ ജ്ഞാനിമാൎക്കു കുറവുപറയുന്ന ഒരു ശാസ്ത്രം
ഉത്ഭവിക്കാനേ തരമില്ല. നാമരൂപങ്ങളാൽമാത്രം കെട്ടിപ്പടുത്തി
രിക്കുന്ന ഈ പ്രപഞ്ചം മിഥ്യയും നാമരൂപങ്ങളൊഴിഞ്ഞു് അസ്തി,
ഭാതി, പ്രിയ സ്വരൂപമായിരിക്കുന്ന ആത്മാവു സത്യവും.

ജാലവിദ്യക്കാരനിൽ സൂക്ഷ്മരൂപത്തിൽ മറഞ്ഞിരുന്ന വിദ്യകൾ എന്താണെന്ന് അവൻ കാണിക്കുന്ന ഇന്ദ്രജാലം, മഹേന്ദ്രജാലം മുതലായ വിനോദങ്ങളെ കാണുന്നതിനുമുമ്പ് ആർക്കും അറിയാൻ പാടില്ല. രൂപങ്ങളിൽക്കൂടി ഗോചരമായശേഷം എല്ലാവർക്കും അറിയാനൊക്കും. അതുപോലെ അതിസൂക്ഷ്മവും അനന്തങ്ങളുമായ ബ്രഹ്മശക്തികളെ ഈ കാണുന്ന ഭൂതാദി പ്രപഞ്ചങ്ങളെ കണ്ടനുമാനിക്കേണ്ടതാകുന്നു. അഗോചരവും അജ്ഞാതവുമായ ബ്രഹ്മശക്തി, ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി, ആദിശക്തി, പരാശക്തി എന്നീ ശക്തികളിൽക്കൂടി അളവററ ശക്തികളായി പിരിഞ്ഞു, വ്യാപിച്ചു, സ്ഥൂലിച്ചുനില്ക്കുന്നു.

കാര്യമാം ജീവപ്രപഞ്ചാദികളേയും മൂലാ-
ധാരബ്രഹ്മവും കാണാം മായയെക്കാണുന്നില്ല;
ജാലികനേയും ദൃശ്യജാലങ്ങളേയും കാണാം
മൂലകാരണം ജാലശക്തിയപ്രത്യക്ഷംപോൽ;
ഉണ്ടെപ്പോൽ, ബ്രഹ്മപ്രപഞ്ചങ്ങൾക്കുമദ്ധ്യേ, കണ്ണിൽ
കണ്ടിടാത്തൊരെപ്പോലെ ശക്തികളന്യമോർക്കു. 97

ജാലം കാട്ടുന്നവനേയും അവൻ കാണിച്ച ജാലങ്ങളേയും മററുള്ളവർക്കു കാണാം. ഇന്ദ്രജാലവിദ്യയെ ആർക്കും കാണാൻ കഴിയുന്നില്ല. അതുപോലെ കാര്യവസ്തുവായ പ്രപഞ്ചത്തെയും കാരണവസ്തുവായ ബ്രഹ്മത്തെയും കാണാമെന്നിരുന്നാലും ബ്രഹ്മത്തിന്റെ ആധേയവും പ്രപഞ്ചത്തിന്റെ അധിഷ്ഠാനവുമായ മായാശക്തിയെ ആർക്കും കാണാൻ കഴിയുന്നില്ല. ബ്രഹ്മപ്രപഞ്ചങ്ങൾക്കിടയിലുള്ള ഈ ശക്തി ബ്രഹ്മത്തിനന്യമല്ലതാനും.

ശക്തിയോ ശക്തനല്ലന്യമൊന്നല്ല; മായാ
ശക്തൻവെളിക്കുകാട്ടും പ്രപഞ്ചമത്രേ മിഥ്യ;
വിദ്യകൾ കാട്ടുംവിദ്വാൻ വാസ്തവമെന്നപോലെ
ബുദ്ധിമാനായ പുത്രാ! ബോധിക്കനീയും സത്യം;

ജ്ഞാനശാസ്ത്രങ്ങളിൽ മായയെ അനിർവചനീയ ഖ്യാതിയെന്നാണു വിശേഷിപ്പിച്ചിരിക്കുന്നത്. അശേഷചരവും അവർണ്ണ്യവും നാമരൂപാദികൾക്കു ബീജമായതിനാൽ അരൂപമായ മായ ബ്രഹ്മത്തിന് അഭിന്നയാണെങ്കിൽ മായയിൽ നിന്നും ബ്രഹ്മത്തെ പ്രത്യക്ഷമാക്കിക്കാണുന്നതെങ്ങനെ? മായയോടുകൂടിയ ബ്രഹ്മസ്വരൂപം മാത്രമേ തിരിച്ചറിയപ്പെടുകയുള്ളുവെങ്കിൽ ബ്രഹ്മം ഏകമെന്നാവുകയില്ല. ഏകമായില്ലെങ്കിൽ ദ്വൈതം എന്നാക്ഷേപിക്കപ്പെടും. ദ്വൈതം മാറാതിരുന്നാൽ മോചനമാവുകയുമില്ലല്ലോ എന്ന് ശിഷ്യൻ സംശയമുന്നയിക്കുന്നു.

> അഗ്നിസ്തംഭനം, ജലസ്തംഭനം, വായുസ്തംഭ-
> നങ്ങളും മണി മന്ത്ര,ഔഷധങ്ങളാൽ ചെയ്യിൽ
> എങ്ങുപൊയ്പ്പോകും ചിന്നതാതിന്നുള്ളടങ്ങിമു-
> ന്നോങ്ങിനിന്നൊരു ശക്തിയൊക്കെയും പറഞ്ഞിട്ടു;
> നിഖിലമായാകാര്യമൊന്നുമേ ചിന്തിക്കാതെ
> സ്വയംസച്ചിദാനന്ദമായിരുന്നീടുമെങ്കിൽ
> മായയും താനേയൊഴിഞ്ഞീടുമീരഹസ്യംവി-
> ട്ടായൊന്നുമേമാറുന്നില്ല മന്ത്ര, വേദങ്ങളും മേൽ. 102

മായ അനാദിയാണ്. മായയ്ക്ക് ആദിയില്ലെങ്കിലും അന്ത്യമുണ്ട്. അനാദിയായ മായയെ ഒഴിക്കാൻ ചെയ്യുന്ന ശ്രമമാണ് ബന്ധമായിത്തീരുന്നത്. ജ്ഞാനി ബന്ധമില്ലെന്നറിയുന്നു. അജ്ഞാനി ബന്ധമുണ്ടെന്നു കരുതി അതിനെ ഒഴിവാക്കാൻ ചെയ്യുന്ന യത്നങ്ങളിൽകൂടി ബന്ധത്തെ ക്ഷണിച്ചുവരുത്തുകയാണു ചെയ്യുന്നത്. മണിമന്ത്രങ്ങളാലും മറ്റും സ്തംഭനക്രിയകൾ ചെയ്യുമ്പോൾ അഗ്നിജലാദി വസ്തുക്കളുടെ സ്വശക്തി തല്ക്കാലം മറഞ്ഞിരിക്കുമെന്നേയുള്ളൂ. ഈ സ്വശക്തിവസ്തുവിനെ വിട്ടുപിരിഞ്ഞന്യമായി പോകുന്നില്ല. സ്തംഭനക്രിയയിൽപ്പെട്ട വസ്തുവിന്റെ തനിസ്വരൂപം പുനർലഭിക്കുന്നതിനുമിണ്ടാതിരുന്നാൽമതി. പരിഹാരമാർഗ്ഗങ്ങൾ കൂടുതൽ സ്തംഭനത്തിനിടയാക്കുകയേയുള്ളൂ. അതുപോലെ ഇല്ലാത്ത

മായയെ മാററാനുള്ള ഏതു മാർഗ്ഗവും കൂടുതൽ കൂടുതൽ ബന്ധത്തി
നിടയാക്കുകയേ ഉള്ളു. അതിനാൽ ഇല്ലാത്ത മായ (അജ്ഞാന
ത്താൽ) ഉണ്ടെന്നു തോന്നിയതിനെ ഒഴിക്കാൻ മിണ്ടാതിരിക്ക
കയേ മാർഗ്ഗമായുള്ളു. അതില്ലാത്തതാണെന്നറിയുകയേ വേണ്ടൂ.
സ്വസ്വരൂപബോധം വിളങ്ങുന്നതോടുകൂടി ഇതെല്ലാം തനിയേ
സംഭവിച്ചുകൊള്ളും. അപ്പോൾ നിവർത്തിക്കാൻ തനിക്കൊന്നും
അവശേഷിച്ചിരിക്കുകയില്ല. അതിനാൽ മായയെ ഒഴിക്കാൻ
അതിനെ ഓർമ്മിക്കാതിരിക്കുക എന്ന പരമരഹസ്യത്തെ ഇതി
നാൽ ഗുരു ഉപദേശിക്കുകയാണ്. വേദാന്ത, മന്ത്ര, സൂത്രാദിക
ളിലും ഈ സത്യത്തെ വ്യക്തമായിപ്പറയുന്നില്ല

പററിയമൃത്തിലവ്യക്തം തന്നേ വ്യക്തമാറും
തെററിപ്പിൻ വ്യവഹാരം മററുള്ളോർ ചെയ്യുമൂഢം;
മുത്തുടനവരുടെ ജിഹ്വയാൽ ഘടമായി;
പുത്രാ! പിന്നഴിയുമിക്ഘടവുമാജിഹ്വയാൽ താൻ;
നാമരൂപം മറന്നു, മണ്ണുകണ്ടതേ സത്യം
ജീവഭേദം മറന്നു, ചിന്മയനാകു നീയും. 103

കുശവന്റെ ചക്രവിദ്യയാൽ അവ്യക്തമായിരുന്ന മണ്ണ്
വ്യക്തമായ ചട്ടി, പാന എന്നീ നാമരൂപങ്ങളായി വ്യവഹരിക്ക
പ്പെടുന്നു. കുടത്തെ സൃഷ്ടിച്ച നാവുതന്നെ കുടത്തെ അഴിക്കുകയും
ചെയ്യുന്നതായി നാം മനസ്സിലാക്കുന്നു. നാമരൂപങ്ങളോടുകൂടിയ
ഘടാദികളിലും ഘടം മുതലായവയെ കാണാതെ അവ മണ്ണെന്ന
റിയുന്നതാണു പരമാർത്ഥം. അതുപോലെ നീയും നാമരൂപങ്ങ
ളോടു കൂടിയിരിക്കവെതന്നെ നാമരൂപങ്ങളില്ലാത്ത നിന്റെ
നിത്യസത്യമായ ചിത്സ്വരൂപമായിരിക്കുക.

സച്ചിദാനന്ദം തന്നിലന്യതം, ജഡം, ദുഃഖം
മൂന്നുമില്ലാതിരുന്നും തോന്നും പാഴ്, വിപരീതം
തീരുമേ, നീരിൽ കണ്ട തന്നിഴൽ തലകീഴായി,
തീരത്തുതന്നൊപ്പത്താൾ പൊയ്യായിത്തീരുമ്പോലെ. 104

അത്യന്തം ബൃഹത്തായി എങ്ങും ഊടുരുവെ നിറഞ്ഞിരിക്കുന്നസച്ചിദാനന്ദസ്വരൂപത്തിൽ അതിന്റെ വിപരീതമായി മിഥ്യ, ശരീരാദിപ്രപഞ്ചം, ദുഃഖം എന്നിവക്ക് യാതൊരു സ്ഥാനവും ഉണ്ടാകാനിടയില്ല. എന്നാലും ഇവ ആ സ്വരൂപത്തിങ്കൽ തോന്നിയ സ്ഥിതിക്ക് അതു സ്വസ്വരൂപസാക്ഷാത്കാരത്തിനുവേണ്ടി ഒഴിയേണ്ടതാണ്. എങ്ങനെ ഒഴിയും എന്നതിന്നു സമാധാനം പറയുന്നു. കരയിൽ നില്ക്കുന്ന ഒരാളിന്റെ നിഴൽ വെള്ളത്തിൽ തലകീഴായി കാണപ്പെടുന്നു. കരയിൽ തന്റെ തല മുകളിലായിനില്ക്കുകയുമാണ്. വെള്ളത്തിൽ കണ്ട തന്റെ നിഴൽതന്നെ മിഥ്യയാണ്. അതും തലകീഴായിക്കണ്ടതു എത്രയും മിഥ്യയായിവരുന്നു. ഈ വിപരീതം കരയിൽ നില്ക്കുന്ന തന്റെ നില കാണുമ്പോൾ നിവർത്തിക്കപ്പെട്ടുപോകുന്നു.

സത്യത്തിൽ താൻ സത്ത്, ചിത്ത് ആനന്ദസ്വരൂപിയായിരിക്കുന്നു. സത്ത് സത്യമാകുന്നു. അതിനാൽ സത്‌സ്വരൂപത്തിൽ അസത്യം തോന്നാൻ കാരണമില്ല. ചിത്ത് ചൈതന്യമാണ്. അതു ജഡമാവാൻ കാരണമില്ല. ആനന്ദം ദുഃഖവുമാവുകയില്ല. നീരിൽകണ്ട പ്രതിബിംബം കരയിൽ നില്ക്കുന്ന ആളിന്റെ ബിംബത്തെപ്പോലെതന്നെ കാണപ്പെട്ടിരുന്നെങ്കിൽ വലിയ അന്വേഷണത്തിനു ഹേതുവാകയില്ല. കാരണം അതിൽ വിരോധാഭാസം കുറയും. അതുപോലെ സച്ചിദാനന്ദത്തിൽ തോന്നിയ ശരീരാദിപ്രപഞ്ചവും സ്വരൂപമായിരുന്നെങ്കിൽ വിപരീതം കുറയുമായിരുന്നു. എന്നാൽ സത്യത്തിനുപകരം അസത്യവും ചൈതന്യത്തിനുപകരം ജഡവും ആനന്ദത്തിനുപകരം ദുഃഖവുമാണനുഭവം. ഈ അനുഭവം സത്യമായിരിക്കയില്ല. തോന്നൽമാത്രം. ഈ വിപരീതതോന്നൽ സത്യമായ സച്ചിദാനന്ദസ്വരൂപത്തിന്റെ സന്നിധിയിൽ താനേ നിവർത്തിക്കപ്പെട്ടുപോകുന്നു.

ബ്രഹ്മജ്ഞാനമേ ജ്ഞാനമേതിനും കാരണംകേൾ;
നാമരൂപപ്രപഞ്ചപ്പൂക്കളിക്കാഴ്ച,യെല്ലാം
ഉണ്ടായ്,നശിച്ചുപോകുന്നോരജ്ഞനെയെന്നാലും നീ
മണ്ടനോ പഠിച്ചിടാ,നറിഞ്ഞും ഫലമെന്തയേ?
നീണ്ടസ്വപ്നമീലോകം വന്നാലുമനങ്ങിടാതെ,
മാണ്ടുപോവതും പിന്നൊന്ന് നന്ദനാ! നിനയ്ക്കാതെ,
ബോധമേ സ്വരൂപമെന്നതിൻ സമ്പൂർണ്ണനായ് നി-
നാദിയിൽ നിറഞ്ഞുനിന്നാനന്ദപൂർണ്ണനാകൂ. 105

വ്യവഹാരമുൾപ്പെടെയുള്ള എല്ലാ അറിവുകൾക്കും ഉറവിടം ബ്രഹ്മജ്ഞാനം തന്നെയാണ്. സർവ്വത്തിനും കാരണമായിനില്ക്കുന്ന ജ്ഞാനത്തിന്റെ കാര്യരൂപമാണ് ഈ കാണുന്ന നാമരൂപപ്രപഞ്ചം. ഇതുണ്ടായും നശിച്ചും കഥയില്ലാതെയിരിക്കുന്നതിനാലാണ് 'പോകൾ' എന്നുപറഞ്ഞിരിക്കുന്നു. കഥയില്ലായ്മയെ അറിയാനും പഠിക്കാനും ആഗ്രഹിക്കുന്നതു ബുദ്ധിയല്ലാത്തതിനാൽ "നീ മണ്ടനോ" എന്നു ചോദിക്കുന്നു. സ്വപ്നം വന്നതിനെയും പോയതിനെയും ആരും ആലോചിച്ചിരിക്കുന്നില്ല. നാമരൂപങ്ങളെ ആശ്രയിച്ചുമാത്രം നിലനില്ക്കുന്ന ഈ പ്രപഞ്ചം വെറും സ്വപ്നതുല്യമാണ്. അതിനാൽ ഈ പ്രപഞ്ചത്തിന്റെ ഉത്ഭവലയങ്ങളെയും ഒരു ജ്ഞാനി ശ്രദ്ധിക്കാതിരിക്കുന്നു. അതിനാൽ സർവ്വകാര്യവസ്തുക്കളെയും വിട്ടിട്ട് കാരണത്തെ അറിഞ്ഞ് തന്റെ ആദികാരണ സച്ചിദാനന്ദത്തിൽമാത്രം രമിച്ചിരുന്നാലും.

ജ്ഞാനിക്ക് ജ്ഞാനദശയിൽ ഈ ലോകം സ്വപ്നംപോലെ തോന്നിത്തുടങ്ങും. പൂർണ്ണനാകുമ്പോൾ ജഗത്തു മായുകയും ചെയ്യും. അതിനാൽ അവന് ഈ ലോകം 'നീണ്ടസ്വപ്ന'മാണെന്നു പറഞ്ഞിരിക്കുന്നു.

ഈ ജഗത്തിന്നെയൊട്ടിനിന്നുള്ള കാലമെല്ലാം
വാജിപോൽ ബഹിർമ്മുഖ ദൃഷ്ടിയോടിരുന്നിട്ടും;

ഇമ്മട്ടിരുന്ന കാലത്തിനാലവസ്ഥയും ദേ–
ല്ലൂൺമയെത്തേടിയന്തർമ്മുഖനായിരിക്കണം;
അമ്മട്ടുനിരന്തരം വാണുള്ളപഴക്കത്താ-
ലമ്മനം വശപ്പെട്ടു ചിന്മയസ്വരൂപമായാൽ
കശക്കാം ദേഹംതന്നിലിരുന്നുവെന്നാലും നി
നശിക്കാതാനന്ദസ്വരൂപനായ് വരും ഉണ്ണം. 106

ബഹിർമ്മുഖദൃഷ്ടിയിൽ അന്തഃകരണവിശിഷ്ടചൈതന്യമായ ജീവൻ ലോകാദിവിഷയങ്ങളെക്കാണുന്നു. അന്തർമ്മുഖദൃഷ്ടിയിൽ കൂടി അന്തഃകരണ ഉപഹിതചൈതന്യമായ ചിദാഭാസൻ സാക്ഷിരൂപത്തിൽനില്ക്കുന്ന കൂടസ്ഥനെ കാണുന്നു. 11–ം, 12–ം പദ്യങ്ങളുടെ വ്യാഖ്യാനങ്ങൾ നോക്കുക.

ബഹിർമ്മുഖദൃഷ്ടി ശൂന്യത്തിലും അന്തർമ്മുഖവൃത്തി സാക്ഷാത്കാരത്തിലും പതിക്കുന്നു. താനെന്നും തന്റേതുകളെന്നും ഉള്ള പറ്റുതൽ മാറാതിരിക്കുന്നിടത്തോളം കാലം ബഹിർമ്മുഖദൃഷ്ടിയോടു കൂടി വിഷയാദികളിൽമുഴുകിയിരിക്കും. ബഹിർമ്മുഖദൃഷ്ടിയിൽക്കൂടി അപഥത്തിൽ സഞ്ചരിച്ച് ആദിയിൽ ഭാഗനാശനായ അന്തഃകരണചിദാഭാസൻ അതിന്റെ പൂർവ്വസ്ഥിതിയിൽ വരുന്നതിനു എത്രത്തോളംകാലം അപഥത്തിൽ സഞ്ചരിച്ചുവോ അത്രത്തോളം കാലം, അന്തർമ്മുഖദൃഷ്ടിയോടുകൂടി ഇതന്നെ തിരിച്ചുവരേണ്ടിയുണ്ടു്. ഈ അന്തർമ്മുഖദൃഷ്ടി നിരന്തരം ഏർപ്പെട്ടാൽ മനസ്സിന്റെ ചാഞ്ചല്യം നിലച്ച് അഖണ്ഡാകാരവൃത്തിയിൽ പ്രവേശിച്ചു ചിന്മയസ്വരൂപമുടയതായിത്തീരും. ഇതു സംഭവിച്ചവൻ ശരീരം തന്നെ ആശ്രയിച്ച് തന്നെ ചുറ്റി, തന്നിൽ തൂങ്ങിക്കിടക്കുന്ന ഒരു മാംസപിണ്ഡമാണെന്നു ഭാവിച്ചുതുടങ്ങും. ദേഹമാണു താൻ എന്നബോധം ഒഴിയും. അതിനാൽ അവൻ ദേഹത്തിലിരുന്നാലും അതുമായി ഒരു ബന്ധവും ഉള്ളതായിതോന്നുകയില്ല. തന്റെ നിത്യസ്വതമായ ആനന്ദസ്വരൂപത്തിൽതന്നെ അവൻ ഉറച്ചിരിക്കും.

താനന്യനായ് സച്ചിദാനന്ദസ്വഭാവമാ-
യുന്നവും ജീവന്മാരേകമായ് വരുന്നതില്ല;
ഞാനെന്ന ജീവൻ സത്തായ് ജ്ഞാനത്തിൽ വിളങ്ങിയാലു-
മാനന്ദമുണ്ടാവാനായ്കയതെന്താണു നാഥാ 107

അനന്യനായ താൻ ഏകമായ ബ്രഹ്മസ്വരൂപിയാണ്. അനന്തം ജീവന്മാരും ഒരു ബ്രഹ്മത്തിന്റെ പ്രതിബിംബങ്ങളാണ്. അപ്പോൾ (ഒരു) ബ്രഹ്മത്തിന്റെ സംഭവഗതികൾ എല്ലാ ജീവന്മാരെയും ബാധിക്കേണ്ടതാണ്. അപ്പോൾ ഒരു ജീവാത്മാവ് തന്റെ ജീവബോധം ഒഴിഞ്ഞുമാറി എല്ലാ അന്യത്വവും മാറി സച്ചിദാനന്ദ ബ്രഹ്മസ്വരൂപിയായി ഭവിക്കുന്ന അനുഭവം എല്ലാ ജീവന്മാർക്കും ഒരേ സമയം ഉണ്ടാകേണ്ടതാണ്. പക്ഷേ ഓരോ ജീവാത്മാവിലും ഇപ്രകാരം സംഭവിക്കുന്നില്ല. കാരണമറിയുന്നില്ല.

ഇനി, ഞാൻ എന്നതു സത്താണെന്നും അതു എപ്പോഴും പ്രകാശിക്കുന്നതാണെന്നും അറിവിൽക്കൂടി അറിഞ്ഞാലും അതിന്റെ ഫലമായനുഭവിക്കേണ്ട ഫലം അനുഭവിക്കാൻ കഴിയാതെയിരിക്കുന്നു. സത്തു ചിത്തായിപ്രകാശിക്കുന്നതറിഞ്ഞാലും എന്തു തടസ്സം ഹേതുവാലാണ് ആനന്ദാനുഭവമില്ലാതിരിക്കുന്നതെന്നും ശിഷ്യൻ ഗുരുവിനോടു ചോദിക്കുന്നു.

ഹേ! രസം, രൂപം, സ്പർശം പൂവൊന്നിലൊന്നിച്ചല്ലു-
മോരോരു കരണങ്ങളോരോന്നു കണ്ടീടുന്നു.
സച്ചിദാനന്ദമാത്മാവിന്നും സ്വരൂപമായു-
മിച്ഛാപ്രപഞ്ചവൃത്തിഭേദത്താൽ ഭേദപ്പെട്ടും. 108

ഗുരുസമാധാനം പറയുന്നു:—

പുഷ്പത്തിലെ തേൻ നക്കി ആസ്വദിക്കുന്ന രസന പുഷ്പത്തിന്റെ രൂപ, സ്പർശസുഖങ്ങളെ അറിയുന്നില്ല. അതുപോലെ അതിന്റെ രൂപസൗന്ദര്യം കണ്ടു രസിക്കുന്ന കണ്ണ് തേനിന്റെ ഗുണം ആസ്വദിച്ചറിയുന്നില്ല. ഇതുപോലെ ഒരിന്ദ്രിയം അറിയുന്നതിനെ മറ്റിന്ദ്രിയങ്ങൾ അറിയാതിരിക്കുന്നു. എന്നാൽ പൂവിലാകട്ടെ ഉള്ള

ഗുണങ്ങൾ ഒന്നിൽതന്നെ ഒന്നിച്ചിരിക്കുന്നു. പൃവിനിച്ചുയില്ല. അതുകൊണ്ടു ബ്രഹ്മവസ്തു ഇച്ഛാവിഹീനമാണ്. ബ്രഹ്മചൈതന്യത്തിന്റെ സച്ചിദാനന്ദസ്വരൂപമായ ആത്മാവിനും ഉള്ളതെങ്കിലും ആത്മാവിനു ഇച്ഛയുദയപ്പെടുന്നകാരണം നാനാജീവ, ജഗത്, വൃത്തികളാൽ പലതായിഭേദപ്പെട്ടുനില്ക്കും. ഇപ്രകാരം ആത്മാവൊന്നായാലും പല ജീവന്മാരായികാണപ്പെടുന്നത് ആത്മാവിനേർപ്പെടുന്ന ഇച്ഛ, ജ്ഞാനം, ക്രിയകൾ വൃത്തിപ്പെട്ട് അന്യോന്യങ്ങളായ ഉപാധികളെ സ്വീകരിക്കുന്നതിനാലാകുന്നു.

വൃത്തിയും തമസ്സാദി മുഗ്ഗുണങ്ങളാൽ മൂന്നാ-
യൊത്തു മൂഢമാം, ഘോരം, ശാന്തവുമായിത്തീരും;
തന്നഹങ്കാരസച്ചിദാനന്ദമൊന്നാണെന്നാലും
തന്നതേതിലവൃത്തിഭേദത്താൽ പിരിഞ്ഞിടും. 109

| ഗുണഭേദം | വൃത്തിഭേദം | (സച്ചിദാനന്ദ) സ്വരൂപജ്ഞാനഭേദം |
|---|---|---|
| തമോഗുണം | മൂഢവൃത്തി | സത്ത് |
| രജോഗുണം | ഘോരവൃത്തി | ചിത്ത് |
| സത്വഗുണം | ശാന്തവൃത്തി | ആനന്ദം. |

സത്തുമാത്രംവിളങ്ങും ജഡമാം മരം, കല്ലു,
മുത്താദിമൂഢവൃത്തിയിലെന്നറിഞ്ഞീട്ടു;
കാമക്രോധത്തിനൊത്തകാമാദിഘോരവൃത്തി
പാലിയിലാനന്ദം വിട്ടന്യങ്ങൾരണ്ടും കാണാം
ശാന്തവൃത്തിയിൽ സച്ചിദാനന്ദം; ഘോരമൂഢ
വൃത്തികൾ മാറ്റം ശാന്തചിത്തമാനന്ദമുണ്ണും. 110

സത്ത് — മൂഢവൃത്തി—മരം, മണ്ണ്, കല്ല് മുതലായ ജഡവസ്തുക്കൾ.

സത്ത് } ചിത്ത് } — ഘോരവൃത്തി—വിഷമകരമായ കാമാദികാര്യങ്ങൾ

ആനന്ദം — ശാന്തവൃത്തി— മൂഢ, ഘോരവൃത്തികളൊഴിവായ ശാന്തമാനസം.

യാതൊരു പ്രയത്നവും കൂടാതെ സത്തു് എങ്ങും വ്യാപിച്ചിരിക്കുന്നതിനാൽ അതിനെ മരം, മണ്ണു്, കല്ലു് മുതലായ ജഡവസ്തുക്കളിൽ കാണാമെന്നും പാകതയോടുകൂടിയ പ്രയത്നത്താൽ മാത്രം ചിത്തു് അറിവായി പ്രകാശിക്കുമെന്നും സകല ശരീരാദിപ്രപഞ്ചദൃശ്യങ്ങളും നിർവിഷയമായനുഭവിച്ച ശാന്തവൃത്തിയിൽ ആനന്ദമുദിക്കുമെന്നും ഉപദേശിക്കുന്നു. സച്ചിദാനന്ദം വൃത്തിഭേദങ്ങളാൽ മറവുപെട്ടതുപോലെയും വെളിപ്പെട്ടു പ്രകാശിക്കുന്നപോലെയും ഇരിക്കുമെന്നല്ലാതെ മറെറാരുവിധത്തിൽ ഒരു മാററവും ഉള്ളതല്ല.

സർവ്വസ്വമാകും ഗുരോ! സച്ചിദാനന്ദത്തിന്റെ
നിർവ്വചനം ഞാൻ തെല്ലറിയുന്നീലകഷ്ടം!
എപ്പോഴും ഒട്ടിരിക്കും സത്തേതോ, ചിത്തുമേതോ,
അപ്പരബ്രഹ്മം തോന്നുമാനന്ദം താനുമേതോ?

കാലങ്ങൾ മൂന്നിലും തൻനാശമററതു സത്തു,
ചിൽജഡഭേദാഭേദം കാണ്മതു ചിത്തുമോർത്താൽ;
കാമാനുഭോഗം നിത്യമുണ്ണാം തന്നനുഭൂതി
നാമത്താലാനന്ദമാണെന്നും നീയറിഞ്ഞിട്ടു. 111

സത്തു, ചിത്തു, ആനന്ദം മൂന്നിന്റെയും നിർവ്വചനം ശിഷ്യൻ ചോദിച്ചതിനു ഗുരുവുപദേശിക്കുന്നു.

ത്രികാലങ്ങളിലും ഉള്ളതും നാശമററതിനാൽ കാലാതീതവും അനാശവുമായ ബ്രഹ്മംതന്നെ സത്താകുന്നു.

ചൈതന്യജഡങ്ങളുടെ ഭേദത്തെയും അഭേദത്തെയും അറിയുന്നതിനാൽ ജഡമായും ചൈതന്യമായും എങ്ങും പരിപൂർണ്ണമായി ഊടുരുവെ നിറഞ്ഞിരിക്കുന്ന ബ്രഹ്മവസ്തു ചിത്താകുന്നു. അതു പ്രകാശിച്ചറിയപ്പെടുന്നു

മുൻപറഞ്ഞ സത്തും ചിത്തും ഒത്ത അനുഭവംതന്നെയാണു ആനന്ദം ഇതു ബോധാതീതം :-

ങ്ങളാൽ അവശേഷിച്ചുനില്ക്കുന്ന സംസ്കാരത്താൽ ഈ ജന്മമുണ്ടാ
കുന്നു. ഈ ജന്മശേഷത്താൽ ഭാവിജന്മമുണ്ടാകുന്നു. ഇങ്ങനെ
ത്രികാലങ്ങളേയും തന്നെ വിട്ടുപിരിയാതിരിക്കുന്നതിനാൽ താൻ ത്രി
കാലങ്ങളിലും ഉള്ളവനെന്നാകുന്നു. ഇനി കാലത്രയമൊഴിഞ്ഞു, ജനി
മൃതികളൊടുങ്ങി സാക്ഷാല്ക്കരിച്ചാലും താൻ ബ്രഹ്മൈക്യമെന്നായി നിത്യ
നായിരിക്കുന്നു. ഇപ്രകാരം മരിക്കിലും നാശമററതാൽ സത്തായി
രിക്കുന്നു. താൻ എപ്പോഴും സത്താണെന്നുള്ളതുണരാൻ ശിഷ്യനെ
ഗുരു ഇപ്രകാരമുപദേശിക്കുന്നു.

സൂര്യപ്രകാശം വിട്ടെഴുംകൊടും രാക്കാലത്തിൽ
ശ്രുതിരവമൊട്ടും സുഷുപ്തിയിങ്കലും തടവെന്യേ
ശ്രുതികളോടധികമൊട്ടുള്ള പദങ്ങളേയും
പാരാതെകാണും വൈഭവത്തിനാൽ ചിത്തായിട്ടും;
ഈവിധം സനാതനത്വം കൊണ്ടിരിക്കും തന്നിൽ
മേവും സ്വരൂപം സൗഖ്യതാകമ്പലുമാറാതെ
വിഷയങ്ങളിലും പ്രിയംകൊള്ളുന്ന സഹജമായ,
വിഷയംവിട്ടാലും നീ സൗഖ്യസ്വരൂപനത്രേ          114

ചിത്തു് സ്വയംപ്രകാശരൂപിയാണു് അതിനാൽ അതിനെ
അന്ധകാരവും ബാധിക്കുന്നില്ല. ബോധസ്വരൂപമായ ഏതൊരു
ചൈതന്യവസ്തുവാണോ സ്വയംപ്രകാശിച്ചും സർവ്വത്തേയും സ്വപ്ര
കാശത്തിൽ അപ്രകാശങ്ങളാക്കിയും ഇരിക്കുന്നുവോ അതാണു
ചിത്തു്. ഭാവകല്പകളാണു് കാലത്തെ ഉണ്ടാക്കുന്നതു്. സൂര്യനു്
ഭാവകല്പകളില്ലാത്തതുപോലെ ചിത്തിനും ഭാവകല്പകളില്ല.
അതിനാൽ അതു് കാലാതീതമായിരിക്കുന്നു. കാലം ബാധിക്കാ
ത്തതായതിനാൽ ചിത്തു് നിത്യവും സനാതനവുമാകും. ആത്മ
ഹത്യ ചെയ്യുന്നവന്റെയും ഉന്നം സുഖമായിരിക്കുന്നതു് ആദികാ
രണവസ്തുവായ ചിത്തു് (ചൈതന്യം) സുഖബോധസ്വരൂപിയാ
യതുകൊണ്ടാണു്. അതായതു് തന്റെ (ആത്മാവിന്റെ) സുഖ
സ്വരൂപത്തെ ഹനിച്ചുനില്ക്കുന്ന ജീവപീഢയിൽനിന്നും തന്റെ

വന്നുമാറിടും വിഷയാനന്ദ,മാത്മസൗഖ്യം
വന്നു, പോയെന്നുമില്ല, സംശയംതീരെതെല്ലും;
വേണം വേണ്ടെന്നുമാകാം വിഷയാനന്ദമാർക്കും;
കാണുന്നില്ലാരുംകൊള്ളാൻ, തള്ളാനുമാത്മസൗഖ്യം;
വിഷയാനന്ദഭോഗം കൈവിട്ടൊരുവനെ,
വിഷമമവന്നുണ്ടിന്നതിനെ വിട്ടുപോഴാൾ. 116

വിഷയവസ്തുക്കൾ ക്ഷണികങ്ങളായതിനാൽ അവയെപ്പററി യുള്ള പ്രിയവും ക്ഷണികമാണു്. ഭാര്യയെപ്പററിയുള്ള സ്നേഹം അയാൾ മരിച്ചുപോകുമ്പോൾ ഇല്ലാതാവുന്നു വിറകിനുള്ളിലുള്ള തീയാണു വിറകിനെ കത്തി ജ്വലിക്കുന്നതു്. ആത്മസുഖത്തെ ത്തന്നെയാണു് വിഷയാദികളിൽ കൂടി അനുഭവിക്കുന്നതു്. വിഷ യാദികളെ ആശ്രയിച്ചിട്ടുമാത്രം ആത്മസുഖത്തെ ഇപ്രകാരം അനുഭവിച്ചു ശീലിച്ചുപോയതിനാൽ തന്റെ സുഖത്തിനു നിദാനം വിഷയാദികളാണെന്നു തെററിദ്ധരിക്കുന്നു. ഒരു വിഷയകാര്യത്തെ ആശ്രയിച്ചുനിന്ന സൗഖ്യം ആ കാര്യം സാധിക്കുമ്പോൾ തത്തുല്യം ഇല്ലാതെപോയി എന്നു തീരുമാനിക്കുകയും ചെയ്യുന്നു. ആത്മ സുഖമാകട്ടെ ഒരിക്കലും മാറാതെ തന്നിലുള്ളതുകൊണ്ടാണു് ഇനി യൊരു വിഷയത്തെ കാണുമ്പോൾ അതിനെപ്പററിനില്ക്കാൻ മതിയായ സുഖം തനിക്കെപ്പോഴും ഉള്ളതു്. കൊച്ചുനാളിലെ വടിയൂന്നിനടന്നു ശീലിച്ചവർക്കു വൃദ്ധന്മാരായാലും നടക്കാൻ വടി അത്യന്താപേക്ഷിതമായിരിക്കുന്നതുപോലെ വിഷയാദികളുടെസഹാ യത്തോടുകൂടി മാത്രം തന്റെ ശുദ്ധാനന്ദത്തെ ഉണർന്നു ശീലിച്ചു പോയവന്‌ (തന്നിൽ എപ്പോഴുമുള്ള സ്വരൂപാനന്ദത്തിന്റെ ചൂണ്ടു തൽകൊണ്ടു് സുഖാനുഭവത്തിനു പ്രേരിതനായിത്തീരുന്നകാരണം) പഴക്കംകൊണ്ടു് വിഷയാദികളെ പിരിഞ്ഞിരിക്കാൻ കഴിയാതെ പോവുന്നു.

താപംമുഴുത്തുതന്നെത്താനിങ്ങു ചാവുന്നോരും
പാപം! താൻതന്നെകൊല്ലുന്നതുമന്യായം താൻ
പത്തുപോം ദേഹ മാത്മപാല്ലിട്ടുകൊല്ലുന്നോ
പിത്തുമ്മിൽതപിച്ചുമാത്മാവല്ലൊതുന്നും. 117

കോപം മനസ്സിന്റെ വികാരം. കോപിച്ചത് അന്തഃകരണവൃത്തികളിലൊന്നായ മനസ്സു താൻ ചാവുന്നു എന്ന പറയുന്നത് താൻ തന്നെ കൊല്ലുമെന്നു പറയുന്നതിനു തുല്യമാണ്. ഈ പറയുന്നതു മനസ്സാണ്. പക്ഷെ തന്റെ മരണശേഷം കൊന്ന താൻ അവശേഷിക്കുന്നില്ല. അതിനാൽ താൻ തന്നെ കൊല്ലുമെന്നും താൻ ചാവുമെന്നും പറയുന്നതു നിരർത്ഥകമെന്നു പറയുന്നു.

നൈരാശ്യം മുഴുത്ത മനസ്സു കുഴയുമ്പോൾ തൻ സ്ഥാനത്ത് അതിനാധാരമായ ആത്മാവും ആത്മസുഖവും എഴുമ്പാൻ സ്വയം ആഗ്രഹിക്കുന്നു. ആത്മസ്വരൂപത്തിന്റെ ഈ വിജ്ഞാനത്തോടുകൂടി മനസ്സു ഭേദിക്കപ്പെടുന്നു ഇതു മരണം. എന്നാലും സംസ്കാരം അവശേഷിക്കുന്നതിനാൽ പുനർജന്മമുണ്ടാവുന്നു.

സനാതനസൌഖ്യമേ ആയ ആത്മാവു മുൻപറഞ്ഞതുകളൊന്നുമേ അറിയുന്നില്ല.

ചിത്തം കൊതിച്ചവയിലേററവും പ്രിയൻ പുത്രൻ,
പുത്രനെക്കാളും പ്രിയം ദേഹത്തിലേറിക്കാണും;
ഇന്ദ്രിയങ്ങളിൽ പ്രിയമേറുന്നു ദേഹത്തെക്കാ,-
ളിന്ദ്രിയംപോലും പിന്നെപ്രാണനെപ്പുണർന്നിപ്പോഴും,
പ്രാണനെക്കാളുമാത്മാവിൽപ്രിയം കൂടുമാത്മാ
ഗൗണ,മിഥ്യാ,മുഖ്യാത്മാവെന്നൊന്നൊന്നിനേറും മെച്ചം. 118

ആത്മാവിന്റെ സ്വരൂപമായ പ്രിയം ആത്മാവിൽതന്നെ ആരംഭിച്ച് ലോകാദിവ്യവഹാരകാര്യങ്ങളിലും ചങ്ങലപോലെ ബന്ധപ്പെട്ടുകിടക്കുന്നതിനെ കാണിക്കാനാണ് തന്റെ സ്വന്തം സൃഷ്ടികാര്യമായ പുത്രൻമുതലുള്ള പ്രിയ (ആനന്ദ) സ്വരൂപങ്ങൾ ആത്മാവിൽ പര്യവസാനിക്കുന്ന ക്രമത്തെപ്പററി പ്രകൃതത്തിൽ പറഞ്ഞിരിക്കുന്നത്.

മാനസം ഋജുവായന്തർമ്മുഖമായ്ത്തീർന്നു, താനേ
ഭാനമാം ചിദാനന്ദച്ഛായവ്യാപിക്കും കണ്ടു.
ഈവിധം സഹജമായ് മാനസമന്ദമചി-
ച്ഛാവുമാനന്ദമത്രേ വിഷയാനന്ദം, ഭവ്യം. 123

അഷ്ടവിധാനന്ദങ്ങളിൽ ഓരോന്നിന്റെയും സ്വഭാവത്തെ വിസ്തരിച്ചു പറയുന്നു.

വ്യവഹാരകാര്യങ്ങളിൽ പെട്ടുഴഞ്ഞു ക്ഷീണിച്ച മനസ്സ് വിശ്രമംതേടുന്നു. ഉറങ്ങാൻ ശയ്യയെ പ്രാപിച്ചവൻ ഉറങ്ങിത്തുടങ്ങും മുമ്പ് വ്യവഹാരപ്രപഞ്ചചിന്തകൾ അകന്നകന്നു പോകുന്നു. മനസ്സ് ശുദ്ധമായി, ഋജുവായി, അന്തർമ്മുഖമാവുന്നു. ഈ നിലയിൽ സ്വയം ജ്യോതിസ്സായ ചിത്തിന്റെ ആനന്ദസ്വരൂപത്തിന്റെ നിഴൽ എങ്ങും വ്യാപിക്കുന്നു. ഈ അനുഭവം എല്ലാ അവസ്ഥകളിലും സഹജമായി അന്തഃസ്വരൂപത്തിൽ ലഭിക്കുന്നതു് വിഷയാനന്ദമാകുന്നു.

ഭിന്നത്വം തത്വം വിഷയാനന്ദം, ത്രിപുടിതൻ
ഭിന്നമെന്നോർക്കുക ശുദ്ധമായ്, ചലിക്കാതെ,
ഉച്ചത്തിൽ പറന്നിട്ടും പരുന്തും, പരിക്ഷീണിപ്പെട്ടു,
വിശ്രമത്തിനായ കുലായംവൃക്ഷംപോലെജീവൻ
നിദ്രയിൽ താനേതാനേ ബ്രഹ്മത്തോടൈക്യമാർന്നേ-
കാന്തിയാ,യന്യമററിരിപ്പതേ ബ്രഹ്മാനന്ദം. 124

ജ്ഞാതാവു്, ജ്ഞാനം, ജ്ഞേയം എന്നീ മൂന്നിലുമായി ചക്രഗതിയിൽ വ്യാപിച്ചുനില്ക്കുന്ന പ്രപഞ്ച വിഷയങ്ങളിൽ ചെന്നുനിന്നു വർത്തിച്ചതിനാലുണ്ടാകുന്ന ആനന്ദം മുൻപറഞ്ഞ ത്രിപുടിക്കു് സഹജമായുള്ള ഇടമാണു്. അതിനാൽ 'വിഷയാനന്ദം ത്രിപുടിതൻഭിന്നം' എന്നുപറഞ്ഞു. ഇപ്രകാരം ത്രിപുടിയുടെ വിക്രിയകൾ മാത്രമാണു് ഈ കാണുന്നവിഷയാദികൾ എന്നുണ

ങ്ങുന്ന ഒരുവൻ പിന്നീട് വിഷയങ്ങളിൽ മുഴുകിപ്പോവുകയില്ല. വിഷയങ്ങളിൽ അവന് പ്രവൃത്തിയില്ലാതിരിക്കും. പ്രവൃത്തിയററ മനസ്സ് ശുദ്ധമായി, നിശ്ചലമായിത്തീരും. വൃത്തിയററാൽ മനസ്സു നാമമാത്രമായിത്തീരുന്നു. മനസ്സിനോടൊത്തു മററന്തഃകരണവൃത്തികളും നിലയ്ക്കുന്നു. അവിദ്യയാൽ മൂടപ്പെട്ടുപോകുന്നതിനാൽ ജീവനും ചേഷ്ടയില്ലാതാവുന്നു. ഈ പരിപൂർണ്ണവിശ്രമമാണ് നിദ്ര. ഈ വിധം പരിപൂർണ്ണവിശ്രമമനുഭവിക്കുന്ന ജീവാത്മാവ് പരമാത്മാവിന്റെ പദവിയിൽ നിർഗ്ഗുണബ്രഹ്മത്തോടൈക്യപ്പെട്ടിരിക്കും. ഇവിടെ ആത്മാവ് ഏകനായി, അനന്യനായി ഭവിക്കുന്നതിനാൽ സ്വരൂപം സുഖസ്വരൂപത്തെ അനുഭവിക്കുമാറാകുന്നു. പ്രതീതമല്ലെങ്കിലും നിദ്രയിൽ ഉദയംചെയ്യുന്ന ഈ സുഖത്തെ ബ്രഹ്മാനന്ദം എന്നുപറയുന്നു. ബ്രഹ്മാനന്ദത്തെ ജ്ഞാനി അറിഞ്ഞുകൊണ്ടും അജ്ഞാനി അറിയാതെയും അനുഭവിക്കുന്നു

ജാഗ്രത്സുഷുപ്തിയിലും ബ്രഹ്മാനന്ദം അനുഭവമാകുന്നു. ഈ അനുഭവം 4, 5, 6, 7-ം ജ്ഞാനഭൂമികളിലുള്ള ബ്രഹ്മവിത്ത്, വരൻ, വരീയാൻ, വരിഷ്ഠൻ ഇവർക്കു വിളങ്ങിനില്ക്കും. ഈ സമയം ഈ മിഥ്യാപ്രപഞ്ചം നിവർത്തിതമായി അഭാവമാകും. ഈ നിവൃത്തിയാലും അഭാവത്താലുമാണ് ബ്രഹ്മാനന്ദം അനുഭവമാകുന്നതും. സുഷുപ്തിയിൽ (അനുഭവമാകാതെ) ഉണ്ടാകുന്ന ബ്രഹ്മാനുഭവത്താലുള്ള പ്രയോജനമെന്തെന്നുകേട്ടാൽ ഉപകാരന് അദ്ഭുതമൊ പൊരുൾ എന്നുപറഞ്ഞ സത്യത്തെ വെളിപ്പെടുത്തുകയാണ്.

നിദ്രാസുഖമത്രെ ബ്രഹ്മസൗഖ്യമെന്നോതും വേദം;
നിദ്രാവശന്മാർ പൂർണ്ണതയെപ്പ്രാപിച്ചിട്ട്
നന്മ,തിന്മയു,മാൺ,പെൺ ബോധവും വിട്ടുറങ്ങും
തന്മയിലകം പുറമററതാൽ ബ്രഹ്മാനന്ദം. 125

നിദ്രയിൽ അനുഭവിക്കുന്ന സുഖത്തെത്തന്നെ വേദാഗമാദികൾ ബ്രഹ്മാനന്ദമെന്നുപറയുന്നു. ചിലർ സുഖനിദ്രയ്ക്കായി

മുഴുശയ്യകളെ പ്രാപിച്ചു് ഒരു ബോധവുമില്ലാതെ ഉറങ്ങുമ്പോൾ അകംപുറമററ മനശ്ശയ്യയാൽ ആത്മസ്വരൂപസുഖം പ്രകാശിക്കുന്നു. ഈ അനുഭവാനന്ദത്തെ ബ്രഹ്മാനന്ദമെന്നു പറയുന്നു. ശരീരേന്ദ്രിയാദി പ്രപഞ്ചബോധം ഒഴിഞ്ഞ സുഷുപ്ത്യാനന്ദം തന്നെ ബ്രഹ്മാനന്ദം.

ഉറങ്ങിയെണിററയാളിനു് സുഖമായുറങ്ങി, ഒന്നും അറിഞ്ഞില്ല, എന്ന അനുഭവവും അറിവും ഉണ്ടാകുന്നു. ഇവിടെ നിദ്രയിൽ അനുഭവിച്ച സുഖത്തെ അറിയുന്നതിനെ സമ്മതിക്കുന്നു. ഇനി ഒന്നും അറിഞ്ഞില്ലാ എന്നതും ശരിയാണു്. കാരണം നിദ്രയിൽ സുഖമല്ലാതെ മറെറാന്നും അറിയുന്നതിനായുണ്ടായിരുന്നുമില്ലല്ലോ. ബ്രഹ്മാനന്ദത്തിലും ഇപ്രകാരം സുഖമല്ലാതെ അറിയാൻ മറെറാന്നുമുണ്ടായിരിക്കുകയില്ലാ എന്നു് ഇതിനാൽ അറിയേണ്ടതാണു്.

സുഷുപ്തിയിൽ ആനന്ദമയൻ ബ്രഹ്മാനന്ദമനുഭവിക്കുന്നതിനെ ഉണന്നശേഷം വിജ്ഞാനമയൻ അറിയുന്നതിനുകാരണം ശിഷ്യൻമേൽചോദിക്കുന്നു.

ആക്കുമേ മാതാവാകം ഭൂമിയിലൊരുവൻ താൻ
പാക്കുന്നോരനുഭവമന്യനുതോന്നനില്ല;
വിജ്ഞാനമയനു വേദ്യമായ്‌വന്ന നിദ്രാനന്ദ-
മാനന്ദമയനല്ലോ സത്യമായനുഭവിപ്പു;
ചില്ലാടിലും വിജ്ഞാനമയനോമ്മിച്ചുകാണും;
കൃപ്പിവാനോരും വാഴ്ത്തും സൽഗുരോ! സത്യമല്ലേ? 126

സൃഷ്ടികാര്യങ്ങളുടെ വൈജാത്യംപോലെ അനുഭവങ്ങളും ഐക്യപ്പെടാതിരിക്കുന്നു. നിദ്രാനന്ദം തൽസമയം വിജ്ഞാനമയന്നു് അറിവിൽപെടാതെ പോയാലും ഉണന്നശേഷം (താൻ സുഖമായുറങ്ങി എന്നും എന്നാൽ താൻ ഒന്നും അറിഞ്ഞില്ല എന്നും) അതിനെ അറിയുന്നതു് വിജ്ഞാനമയൻതന്നെയാണു്.

പക്ഷെ നിദ്രാവേളയിൽ നിദ്രാനന്ദത്തെ ആനന്ദമയൻ അനുഭ
വിക്കുന്നുണ്ടു്. ഇപ്രകാരം നിദ്രാനന്ദത്തിനെപ്പററിയുള്ള അറിവു
വിജ്ഞാനമയനും അതിന്റെ അനുഭവം ആനന്ദമയനും ആയിരി
ക്കുന്നു. ഈ ഭിന്നിപ്പിനുകാരണമെന്തെന്നു ശിഷ്യൻ ചോദിക്കുന്നു·

മാനസഭേദംകൊണ്ടു നെയ്യും വെണ്ണയും രണ്ടായ്
കാണുന്നതറിവിന്റെ ഭേദത്താലല്ലയല്ലോ;
വൃത്തിജാഗ്രത്തിൽ ചിന്താഗ്രസ്തചിത്തത്തോടൊത്തു
വർത്തിക്കും ചിന്മാത്രവിജ്ഞാനനും നിവർത്തിക്കായ്
സുഷുപ്തിയിൽ ചിന്താക്ലാന്ത മാനസമഴിയുമ്പോ-
ളുളവതാനന്ദമുണ്ണുമാനന്ദസ്വരൂപിയായ്;
തുള്ളിയും വെള്ളവും പോൽവെല്ലവുംപാവുംപോലെ
എള്ളോളം പിരിവുമില്ലാരൊന്നായിരിക്കുന്നിവർ. 127

നെയ്യിലും വെണ്ണയിലും അടങ്ങിയിരിക്കുന്ന പദാർത്ഥം ഒന്നു
തന്നെയാണു്. മനസ്സുകല്പിച്ചുള്ള നാമരൂപങ്ങളാൽ നെയ്യും
വെണ്ണയും എന്നു രണ്ടായെന്നേയുള്ളു. അതുപോലെ ആനന്ദ
മയനും വിജ്ഞാനമയനും വസ്തുവിൽ ഒന്നുതന്നെ. മനസ്സോടു
ചേർന്നുനിന്നു് അതിനറിവിനെ പ്രദാനം ചെയ്യുന്ന ചിദാഭാ
സനെ വിജ്ഞാനമയനെന്നും നിദ്രയിൽ മനസ്സു നിശ്ചേഷ്ടമായി
ത്തീരുമ്പോൾ സ്വന്തം സാക്ഷിസ്വരൂപത്തിൽവിളങ്ങി നിന്നു്
തന്റെ സ്വരൂപാനന്ദത്തെ സ്വയം അനുഭവിക്കുന്ന ചിദാഭാസനെ
ആനന്ദമയനെന്നുംപറയുന്നു ഇപ്രകാരം സ്വഭാവഭേദംകൊണ്ടു
മാത്രം ഒരേവസ്തു രണ്ടായികാണപ്പെടുന്നുവെന്നേയുള്ളു. വെള്ളംത
ന്നെതുള്ളിയാവുന്നതു്. ശർക്കരതന്നെയാണു പാവായിത്തീരുന്നതും.

മനസ്സു് അന്തർമ്മുഖമായി ചൈതന്യാഭാസനിൽ ഒടുങ്ങി
നില്ക്കുന്ന നിദ്രാവേളയിൽ അനുഭവിക്കുന്ന ആനന്ദത്തെ ആ
സമയത്തു് അറിയാതെ പോകുന്നു. ത്രിപുടിയററു് ആനന്ദാ

തനിക്കനന്യമായും അദ്വയ സ്വരൂപമായും അനുഭവമായും ചിന്മാ ടത്തു് ആനന്ദത്തെപ്പററിയുള്ള അനുഭവജ്ഞാനമുണ്ടാകുന്നില്ല. കാരണം അനുഭവമേ സ്വരൂപമെന്നായിപ്പോവുന്നു. ജ്ഞാതമല്ലാത്ത സുഷുപ്ത്യാനന്ദം ഈ പരമാത്ഥത്തെ അറിയാൻ ഉപകരിക്കുന്നു. സുഷുപ്തിയിൽനിന്നും വിരമിച്ചു, ആനന്ദത്തിനന്യനായി, അതിനെ വിട്ടുപിരിഞ്ഞുണന്നപ്പോൾ ആനന്ദം തന്നെ വിട്ടകലുന്നു. ഈ വേർപിരിയുന്ന ഘട്ടത്തിലാണു അതിനുതൊട്ടു മുമ്പുവരെ ഐക്യമായിരുന്നതിനെ അറിയുന്നതു്. "ഞാൻ സുഖമായുറങ്ങി, എന്നാൽ ഒന്നുമറിഞ്ഞില്ല" എന്നു പറഞ്ഞുപോവുന്നതും.

സുഷുപ്തിസുഖംതന്നെ
ആനന്ദമയൻ

| | | |
|---|---|---|
| 1. നിദ്രാസുഖത്തെ അറിഞ്ഞനുഭവിച്ചുകൊണ്ടിരിക്കുന്നു. | നിദ്രാസുഖത്തെ അറിയുന്നില്ല. | നിദ്രാസുഖത്തെ ഓർമ്മിക്കുന്നു. |
| വിജ്ഞാനമയൻ | | വി: മയൻ |
| (ജാഗ്രത്) സുഷുപ്തിയിൽ | ആനന്ദമയൻ (സുഷുപ്തി) സുഷുപ്തിയിൽ | (സുഷുപ്തി) ജാഗ്രത്തിൽ |

വിജ്ഞാനമയനു് ആനന്ദമുണ്ടു്. ആനന്ദമയനു് വിജ്ഞാനവുമുണ്ടു്. അതിനാൽ വിജ്ഞാനമയനും ആനന്ദമയനും സന്ദർഭാനുസരണം പേരുമാറിവരുന്നുവെന്നല്ലാതെ വസ്തു രണ്ടല്ല.

ഒന്നായ ബ്രഹ്മാനന്ദം വേർപിരിഞ്ഞിരിക്കാനും
പിന്നതുവെളിപ്പെട്ടുതോന്നാനുംകാരണമേകും;
മുൻകർമ്മംനിണ്ടുനിന്നുറക്കത്തെത്തള്ളിമാററി–
യുംകൊണ്ടുണന്നോനെ വിട്ടകലും സുഷുപ്ത്യാനന്ദം,

വിട്ടുപോവുകയില്ല, ജാഗ്രത്തിൽപ്രകാശിക്കാ,
പട്ടുപോയെന്നപോലെ വിസ്മൃതമാകയില്ല,
സുഷുപ്തിയിൽതെളിയാതെ, ജാഗ്രത്തിൽവരാതേയും
സൂക്ഷ്മമായ്വരും വാസനാനന്ദം മയക്കത്തിൽ. 128

ബ്രഹ്മാനന്ദം തന്നിൽ എപ്പോഴും ഉണ്ട് എന്നറിയാൻ മാത്രംവേണ്ടി തനിക്കതോന്നുന്നതിനും എന്നാൽ തനിക്കതു പ്രകാശിച്ചുനില്ക്കാതിരിക്കാനും കാരണമുണ്ട്. പൂർവ്വജന്മകൃതകർമ്മങ്ങളുടെ ശിഷ്ടങ്ങൾതന്നിൽ തുടൎന്നനിന്നു് വ്യവഹാരത്തെ വീണ്ടും ഉണൎത്താനുള്ള സമ്മർദ്ദത്താൽ സുഷുപ്തിഭഞ്ജിക്കപ്പെടുന്നു. ഉണരുന്നതോടുകൂടി, ഉറക്കത്തിൽ തന്നോടുകൂടി ചേൎന്നിന്നിരുന്ന ബ്രഹ്മാനന്ദം (സുഷുപ്ത്യാനന്ദം) അവനെ വിട്ടകന്നുപോവുന്നു. അതിനാൽ 'മുൻകർമ്മം.......... സുഷുപ്ത്യാനന്ദം' എന്നു പറഞ്ഞു. ഉണരുമ്പോൾ ഉറങ്ങിയസുഖം ഓർമ്മയിൽ വന്നിട്ടു മാഞ്ഞുപോയാലും പിന്നീടുറങ്ങുമ്പോൾ അതു വീണ്ടും തന്നെച്ചേൎന്നുനില്ക്കുന്നു. അതിനാൽ 'വിട്ടുപോവുകയില്ല' എന്നുപറഞ്ഞു. ഉണൎന്നിരിക്കുമ്പോൾ തോന്നാത്തതിനാൽ "ജാഗ്രത്തിൽ പ്രകാശിക്ക" എന്നുപറഞ്ഞു. ഒരിക്കലും (വാസനാനന്ദം) തനിക്കുനഷ്ടപ്പെട്ടുപോകുന്നില്ലാത്തതിനാൽ 'പട്ടുപോയെന്നപോലെ വിസ്മൃതമാകയില്ല' എന്നുപറഞ്ഞു ഇപ്രകാരമുള്ള അവസ്ഥാഭേദങ്ങളോടുകൂടി സുഷുപ്തിയിൽ ഉണ്ടായിരുന്നാലും ഇല്ലാത്തതുപോലെയായും ജാഗ്രത്തിൽവന്നാലും വരാത്തതുപോലെ അകന്നുനില്ക്കുന്നതായും എപ്പോഴുംസൂക്ഷ്മരൂപത്തിൽനില്ക്കുന്നതായും ജാഗ്രത്തിനും സുഷുപ്തിക്കും ഇടയ്ക്കുള്ള തൂഷ്ണീംഭാവത്തിൽമാത്രം വാസനയാൽ പ്രതിബിംബിച്ചറിയപ്പെടാവുന്നതായുംഉള്ള ആനന്ദമത്രേ വാസനാനന്ദം.

വെള്ളം നിറഞ്ഞിരിക്കുന്ന കുടത്തിൻെറ പുറം ഭാഗത്തു് അനുഭവപ്പെടുന്ന തണുപ്പ് വെള്ളമല്ലല്ലോ. അതു ജലധർമ്മംമാത്ര

മാണു്. അതിനാൽ അകത്തുവെള്ളമുണ്ടെന്നു ഗ്രഹിക്കാവുന്നതാണു്.

> അക്ഷണം ദേഹമേ ഞാനെന്നെങ്ങു മലഞ്ഞലഞ്ഞെ
> സൗഖ്യത്തെസ്സത്യമാക്കിച്ചെയ്തതു മറന്നുപോം;
> മുജ്ജന്മകർമ്മങ്ങളേകം സുഖ,ദുഃഖങ്ങളെ
> വർജ്ജിച്ചുമൗനംകൊള്ളും മദ്ധ്യസ്ഥനിലയിലായ്;
> ചിന്തയില്ലായ്മയിൽത്തന്നനുഭവത്തിനുദിച്ചോ-
> രന്തരുദാസീനസൗഖ്യംതാൻ നിജാനന്ദമോർക്ക. 129

വാസനാനന്ദത്തിന്റെ ഉദയത്തിൽ ദേഹാത്മബുദ്ധിമാറുന്നു ദേഹമാണു താൻ എന്നുതോന്നലിൽ അതിനെ എഴുന്നള്ളിച്ചുകൊണ്ടു മുമ്പു് ഈ ജഗത്തിൽ അലഞ്ഞുതിരിഞ്ഞു നടക്കുന്നതിനെയും ആ ദേഹംനിമിത്തമുളവായ സുഖങ്ങൾ യഥാർത്ഥസുഖങ്ങളാണെന്നു കരുതിപ്പോയതിനെയും മറന്നുപോവുന്നു. ജന്മാന്തര പുണ്യപാപങ്ങളെ സമബുദ്ധിയോടുകൂടി വീക്ഷിക്കും. അങ്ങനെ അവരണ്ടിലും പ്രത്യേകതവിട്ടു, മദ്ധ്യഗതനിലയിൽ മൗനം അവലംബിക്കും. തടിച്ചും തെരുങ്ങിയുമിരുന്ന ചിന്താസരണി ശിഥിലമാകും, ദീപാരാധനയ്ക്കു ശേഷമുള്ള ശ്രീകോവിലിനകംപോലെ. അന്തഃകരണേന്ദ്രിയങ്ങൾക്കു് ഉദാസീനത്വം ഭവിക്കും. ഈ ഉന്നതനിലയിൽ ഹൃദയാന്തർഭാഗത്തുനിന്നും മൂടൽമഞ്ഞുപോലെ ഉദാസീനമായ ഉയർന്നു വ്യാപിക്കുന്ന ആനന്ദം നിജാനന്ദമാകുന്നു. കാമക്രോധാദികൾകഴിഞ്ഞു ശുദ്ധമായയിടത്തുണ്ടാകുന്നനിത്യാനന്ദത്തിന്റെ മുന്നോടിയായിട്ടു് ഈ നിജാനന്ദം തന്നിൽപ്രകാശിക്കും.

> ഈ നിജാനന്ദം മുഖ്യാനന്ദമായി കുടത്തിങ്കൽ
> നിന്നുനീരല്ലാ പുറത്തുണ്ടാകയിരം കേൾക്കു;
> തന്നഹങ്കാരംപോയ് നിജാനന്ദം വ്യാപിച്ചെങ്ങും
> തന്നനുഭൂതിക്കാകിലായതേ മുഖ്യാനന്ദം;

ദൃശ്യങ്ങളൊന്നുമുള്ളിൽ തോന്നാതെ, നിദ്രയുംപോയ്,
ദൃശ്യമാം ദേഹം നിശ്ചഞ്ചലമായ്, സ്തംഭംപോലാം
സർവ്വത്രദൃശ്യഗതമാമറിവോടുംകൂടി
നിർവ്വികാരമാമാനന്ദംതന്നെമുഖ്യാനന്ദം. 130

അടുത്തതായി മുഖ്യാനന്ദത്തെ പ്രതിപാദിക്കുകയാണ്.

നിജാനന്ദം മുഖ്യാനന്ദമാവുമോ എന്നുകേട്ടാൽ കുടത്തിന്റെ പുറത്തുപറ്റിയിരിക്കുന്ന ജലകണങ്ങളും ഉള്ളിലിരിക്കുന്ന ജലം തന്നെയെന്നപോലെ നിജാനന്ദം തന്നെയാണ് മുഖ്യാനന്ദമായനുഭവപ്പെടുന്നതും എന്നു സമാധാനം.

ഇപ്രകാരം മുഖ്യാനന്ദം എങ്ങും നിറഞ്ഞു വ്യാപിക്കുമ്പോൾ അതിനകത്തു ദ്വൈതജഗത്തു ഒരു കാഴ്ചപ്പണ്ടമായി തോന്നപ്പെടുകയില്ല. ജാഗ്രത്തും സുഷുപ്തിയും ഏകീകരിച്ചുനില്ക്കും. ശരീരം സ്തബ്ധമാകും. സ്വയമേവ ശരീരത്തിന്റെ ബാഹ്യചേഷ്ടകൾ നിലയ്ക്കും. പരമാത്മജ്ഞാനത്തിന്റെ വെളിച്ചത്തിൽ നാനാത്വങ്ങൾ നശിക്കുന്നതിനാൽ ഓരോ വസ്തുക്കളെപ്പറ്റി അതാതറിവുകൾ എന്നില്ലാതെ, ഏറ്റക്കുറച്ചിലുകൾ കൂടാതെയും ആകാശംപോലെ അറിവ് എപ്പോഴും സമനിലയിലായിരിക്കും. ആനന്ദം നിമിത്തഹേതുകമായിരിക്കയില്ല. ഒരേ ശ്രുതിയിൽ എപ്പോഴും ഒന്നുപോലെ ഉണ്മയായിരിക്കും. ഇതാണ് മുഖ്യാനന്ദത്തിന്റെ സ്വഭാവം.

സാർവ്വഭൗമനാം മർത്ത്യൻ, ഗന്ധർവ്വ,ദേവൻ,ധർമ്മൻ,
ഇന്ദ്രൻ, പിതൃക്കൾ, ബ്രഹ്മ, വിരാട്,ഹിരണ്യഗർഭൻ,
ശുക്രൻ, കുബേരൻ, പതിനൊന്നാളുകൾക്കുമുള്ളാ–
നന്ദം ബ്രഹ്മാനന്ദബിന്ദുക്കളോരോന്നായാകും. 181

സാർവ്വഭൗമൻമുതൽ ഹിരണ്യഗർഭൻവരെപറഞ്ഞ പതിനൊന്നുപേരും എപ്പോഴും തന്നത്താനാനന്ദം അനുഭവിക്കുന്നവരാണ്

എന്നാൽ ഇവരും ബ്രഹ്മാനന്ദത്തിന്റെ മഹിമയെ അറിഞ്ഞിട്ടുള്ളവരല്ലെന്നും ബ്രഹ്മാനന്ദം മററെല്ലാ ആനന്ദങ്ങളേക്കാം അതിതമാണെന്നും കാണിക്കാൻവേണ്ടി “പതിനൊന്നാളുകളേക്കമുള്ളാനന്ദം ബ്രഹ്മാനന്ദാബ്ധിശ്ശീകരോന്നരയാകും” എന്നു പറഞ്ഞു.

ഏവനായാലുമവൻതുര്യ്യാതിതത്തി,ലേഴാം
ഭൂവതിൽപള്ളികൊള്ളുംവസിഷ്ഠനറിഞ്ഞിട്ടു.
നാരദൻ, ശുകൻ, ബ്രഹ്മാ, വിഷ്ണു, വിശപരൻതൊട്ട
വിരമാക്കാർക്കുമുഖ്യാനന്ദത്തെയുണ്ടുപോലും;
എന്നുംഭവത്തിനാഭാവംതന്നൊന്നുമാനുഭവ-
മെന്നുമുൻദൃഷ്ടാന്തത്തെപ്പാർത്തറിഞ്ഞിട്ടു,പുത്രാ!
ഈവിധമനുഭവയോഗത്തിലിരിപ്പോൻ തൻ
ചേവടിപ്പൊടിശിരോഭൂഷണമെനിക്കോർക്കു ൧൮൨

ഏവനായാലും—ഏതു ജാതി, മതത്തിൽ പെട്ടവനായാലും ജീവബോധം ഒഴിഞ്ഞുമാറിയവൻ.

തുര്യ്യാതി.......നറിഞ്ഞിട്ടു—ഏഴാം ജ്ഞാനഭൂമിയായ തുര്യ്യാതിതപദത്തിൽ ആനന്ദിച്ചിരിക്കുന്ന വസിഷ്ഠനാണ്.

എന്നുമേ ....പുത്രാ!— സർവ്വവ്യവഹാര കാര്യ്യങ്ങളുടേയും ഒഴിവു (ഇല്ലായ്മ) തന്നെയാണ് അനുഭവാനന്ദത്തിന്നു നിദാനം എന്നറിയുക. മുൻപദ്യത്തിൽ പറഞ്ഞ സാർവ്വഭൗമൻ മുതൽ കുബേരൻവരെ പറഞ്ഞ പതിനൊന്നുപേരും അനുഭവിക്കുന്നതു വ്യവഹാരകാര്യ്യങ്ങളിൽക്കൂടിയുള്ള ആനന്ദമാണ്. വ്യവഹാരമേ മിഥ്യയായതിനാൽ ആ ആനന്ദത്തിനും സത്തയില്ല. വെറും മിഥ്യാബോധം മാത്രമാണ്. സുഖത്തിന്റെ അനുഭവമല്ല. നാരദൻ, ശുക്രൻ തുടങ്ങിയവർ നിത്യജ്ഞാനികളാണ്. ത്രിമൂർത്തികൾ അകർത്തൃഭാവം ഉള്ളവരായതിനാൽ വ്യവഹാരമൊഴിഞ്ഞ നിത്യാനന്ദാനുഭവം അവർക്കും ഉണ്ടു. അതി

നാൽ അവരും അനുഭവപരമായ മുഖ്യാനന്ദത്തെ അനുഭവിക്കുന്നു എന്നു സിദ്ധം. ദൃഷ്ടാന്തത്തിൽകൂടി മനസ്സിലാക്കേണ്ടതു് സാർവ്വഭൗമാദികൾ വ്യവഹാരമൊഴിഞ്ഞവരല്ലാത്തതിനാൽ അവർ മിഥ്യാജഗത്തിൽ തോന്നുന്ന ആനന്ദത്തെ അറിയാതെ സത്യമാക്കിക്കൊള്ളുന്നവർമാത്രമാണെന്നും അവരുടെ ആനന്ദം നശ്വരമാണെന്നുമാണു്. പ്രത്യുതശുക, നാരദാദികൾ നിർവ്യവഹാരികളായതിനാൽ അവർ ആനന്ദത്തിൻെറ നിത്യാനുഭവമുള്ളവരാണു്.

ഈവിധ........നിക്കോർക്കു — ഇപ്രകാരം നിത്യാനന്ദാനുഭവം സ്വരൂപമായിത്തീർന്ന അപൂർവ്വമഹത്തുക്കളെ ഞാൻ എപ്പോഴും നമസ്കരിച്ചുകൊണ്ടിരിക്കുന്നു.

ഇപ്പറഞ്ഞ സ്വാനുഭവത്തെപ്പററി അവിരോതവൃത്തിയാർ ഇപ്രകാരംപറഞ്ഞിരിക്കുന്നു

"നാററപോരുമൈത്തനാനായ മുത്തിയൈ
നാനെങ്ങണംശൊൽവതുന്തി പറ
നാന്മറൈ കെട്ടതെൻവന്തിപറ"

ഈവണ്ണംസുഖമഞ്ചുംചൊല്ലിടനേൻ,വിദ്യാനന്ദ-
മാവോളംചൊല്ലാംമേലെന്നാത്മജാ ! കേട്ടിടേണം
മായയുംസച്ചിദാനന്ദത്തെയുംചൊന്നപ്പോൾ മു-
മ്പേവോതിനേ നദ്വൈതാനന്ദാത്മാനന്ദങ്ങളേയും;
സന്ദേഹമുണ്ടെന്നാൽ ഞാനിന്നിയും പറഞ്ഞിടാം
ബന്ധമററോരെൻ കണ്ണേ ! കനിഞ്ഞുകേട്ടാലുംനീ ! 183

വിഷയാനന്ദം, ബ്രഹ്മാനന്ദം, വാസനാനന്ദം, നിജാനന്ദം, മുഖ്യാനന്ദം എന്നീ അഞ്ചാനന്ദങ്ങളേയും പററി പറഞ്ഞു കഴിഞ്ഞു. ഇനിയുള്ളതിൽ വിദ്യാനന്ദത്തെപ്പററി പറയാം. അദ്വൈതാനന്ദം, ആത്മാനന്ദം ഇവയെപ്പററി മായയേയും സച്ചിദാനന്ദത്തെപ്പററിയും 120-ാം പദ്യത്തിനുതൊട്ടുമുമ്പുള്ളപദ്യങ്ങളിൽ പ്രതിപാദിച്ചപ്പോൾ ചേർത്തു പ്രതിപാദിച്ചിട്ടുണ്ടു്. സംശയം എന്തെങ്കിലും ഉണ്ടോ? ഇനിയും പറയാം.

എന്നെയും ഗുരുവിനെയും വൻലോകത്തെയും മമച്ച-
ിന്നാമായ് കാത്തുകൊറവമുയിരേ! ഗുരുവേ! ചൊല്ലു
മൂന്നാമതൊന്നാസച്ചിദാനന്ദവാക്കിന്നർത്ഥ-
മൊന്നിനൊന്നന്യമായിബ്ഭേദിച്ചുനിന്നാലയ്യോ,
വൃത്തിയിൽ ചുററം ചിത്തമെങ്ങനെയുറച്ചിടാൻ?
നേർത്തു പര്യായങ്ങൾക്കു സംബന്ധവും ഞാൻകാണാ;
കസുമങ്ങൾ പലതു തിങ്ങിക്കൂട്ടിവച്ചുഖമൈക-
രസമായ്നില്ലും മട്ടിൽ മട്ടരപാധ പറഞ്ഞാലും. 184

എന്നെയും........ ഗുരുവേ ! — ഞാൻ, എനിക്കഗോചര മായ ഈശ്വരൻ ഗോചരമായ ഈ ലോകം മൂന്നിനും ഏകാധാര മായ ബ്രഹ്മാത്മനാ മനുഷ്യാകാരത്തിൽ പ്രത്യക്ഷനായിനില്ലുന്ന സത്ഗുരുവേ !

മൂന്നാമേ....... ....ച്ചിടാൻ; അസ്തി, ഭാതി, പ്രിയം, അതായതു് ഉണ്ടു് (ഉള്ളതു) പ്രകാശിക്കുന്നു. (പ്രകാശിക്കുന്നതു) ആനന്ദം ആയിരിക്കുന്നു എന്ന അർത്ഥത്തിൽ സച്ചിദാനന്ദത്തെ മുറവു അങ്ങ് അരുളിച്ചെയ്തിട്ടുണ്ടു്. ഏകവസ്തുവായ ബ്രഹ്മത്തെ സത്തു്, ചിത്തു്, ആനന്ദം എന്നു മൂന്നായിപ്പറഞ്ഞാൽ മനസ്സു് വീണ്ടും നാനാത്വ ങ്ങളിലേക്കു തന്നല്ലോ പ്രയാണം ചെയ്യും. സ്വതേതന്നെ അതു് നാനാവൃത്തികളിൽ മുഴുകിയിരിക്കുകയുമാണു്. ഇങ്ങനെ പലതു മായി അംശിക്കപ്പെട്ടിരിക്കുന്ന മനസ്സിനു് ഏകത്വഭാവനയുണ്ടാ കാൻ ഏക ബ്രഹ്മവസ്തു സത്തു്, ചിത്തു, ആനന്ദം എന്നുമൂന്നായി അംശിക്കപ്പെട്ടിരുന്നാലെങ്ങനെയൊക്കും?

നേർത്തു പര്യാ....... ....ഞാൻ കാണാ— ഒരേ അർത്ഥത്തെ കുറി ക്കുന്ന പര്യായപദങ്ങളാണെന്ന വഴികിൽ സത്തു, ചിത്തു, ആനന്ദം എന്നിവാക്കുകൾക്കുതമ്മിൽ എന്തു സംബന്ധമുണ്ടെന്നും ഞാനറിയുന്നില്ല.

കുസുമ......പറഞ്ഞാലും—തേൻ വിവിധ പുഷ്പരസങ്ങളും ഉൾക്കൊണ്ടതാണെങ്കിലും അതിൽ ഒരു രസമേയുള്ളു എന്നപോലെ സച്ചിദാനന്ദബ്രഹ്മത്തിന്റെ ഏകഭാവത്തെപ്പറഞ്ഞാലും.

ശൈത്യ, മാർദ്രത, വെൺമയെന്നാമൂന്നവസ്ഥക-
ളൊത്തവെള്ളത്തെമൂന്നായംശിച്ചുചൊല്ലിടാമോ?
ഭിന്നമായ്കാണുംപ്രകാശം ചൂടുംചുവപ്പുമാ-
ണെന്നുള്ള ഭേദങ്ങളാലഗ്നിയും മൂന്നാകുന്നോ?
ആകാശാദിപ്രപഞ്ചമേമത്തുമിങ്ങസത്ത,ദു
ദുഃഖവും, ജഡം, മൂഢമെന്നുംപിരിച്ചുതമ്മി
അന്ത്രമമറിഞ്ഞിടാൻവേണ്ടിവേദവുംചൊന്ന
സത്താദിബ്രഹ്മ,മുണ്ണി!, യേകമെന്നറിഞ്ഞിട്ടു. 185

തണുപ്പ്, ദ്രവത്വം, വെൺമ ഇവ ജലത്തിന്റെ സ്വഭാവം. പ്രകാശം, ചൂട്, ചുവപ്പുനിറം ഇവ അഗ്നിയുടെ സ്വഭാവം. ഇവയിൽ ഓരോന്നിൽനിന്നും അതാതിന്റെ ഗുണങ്ങളെ മൂമ്മൂന്നായി പിരിച്ചാൽ ജലമോ അഗ്നിയോ അവശേഷിക്കുന്നില്ല. ഈ പറഞ്ഞ (മൂമ്മൂന്നു) പിരിവുകൾ ഗുണനാമം കൊണ്ടുണ്ടാവുന്നതല്ലാതെ വസ്തു മൂന്നായി പിരിയുന്നില്ല. അസത്തായ ജഡം, മൂഢത്വം, ദുഃഖം ഈ മൂന്നിന്റെ ഏകത്വമാണ് ഈ ജഗത്ത്. ഇതിനെതിരായി സത്ത്, ചിത്ത്, ആനന്ദം ഇമ്മൂന്നിന്റെയും ഏകത്വമാണ് ബ്രഹ്മമെന്നും വേദം പറയുന്നത് ബ്രഹ്മത്തെ പ്രയാസംകൂടാതെ മനസ്സിലാക്കാൻ ഒരുപായമായിട്ടാണ്.

ഉദാഹരണം:-

"ഒളി, ചൂട, ു ചുവപ്പെന്നും പിരിയാത്തോരഗ്നിയെപ്പോ-
ലിളകാസച്ചിദാനന്ദമൊന്നായാം ചിത്ക്കിളിയേ;
അസ്സത, ജഡ, ദുഃഖമെന്നിവതള്ളിവിട്ടി-
ട്ടനുഷ്ഠിക്കുംവസ്തുസച്ചിദാനന്ദമെന്നുകണ്ടു.
(ചിത്ക്കിളിക്കണ്ണി—(തർജ്ജമ)

നിത്യ, പൂർണ്ണ, മേകം, പരമാർത്ഥം, പരബ്രഹ്മം
സച്ചിദാനന്ദം, ശാന്തം, കൂടസ്ഥൻ, സാക്ഷിബോധം,
ശുദ്ധം, സനാതനം, ലക്ഷ്യം, വിൺമജ്യോതി, ജീവതത്ത്വം,
മുക്ത, മാത്മാവു, സൂക്ഷ്മം, വിഭുവെന്നുമോതും വേദം. 186

നിത്യം—കാലാതീതമായതിനാൽ 'ഉണ്ടായതല്ല', 'ഉള്ളതു്' എന്നുമാത്രം വ്യവഹരിക്കപ്പെടാനാവുന്നതു്.

പൂർണ്ണം—അത്യന്തം ബൃഹത്തും എങ്ങും ഊടുരുവെ നിറഞ്ഞിരിക്കുന്നതും.

ഏകം—നാനാത്വമാണു് ദൃശ്യങ്ങളെ ദൃശ്യങ്ങളാക്കിവച്ചുകൊണ്ടിരിക്കുന്നതു്. നാനാത്വമില്ലെങ്കിൽ കാണാൻ ഒന്നും ഉണ്ടായിരിക്കുകയില്ല. ഇങ്ങനെ കാണാൻ ഒരു വിഷയമല്ലാതിരിക്കുന്ന കാരണം ഏകമെന്നായിരിക്കുന്നു.

പരമാർത്ഥം—മുക്കാലത്തും ഉള്ളതായതിനാൽ പരമാർത്ഥം.

പരബ്രഹ്മം—സർവ്വം ബ്രഹ്മമായിരുന്നാലും അതെത്തുരുവെടാതെ, ആരോപിത ദൃശ്യങ്ങളാൽ മറവുപെട്ടിരിക്കുന്നതിനാൽ പരബ്രഹ്മം.

സച്ചിദാനന്ദം—ഉണ്ടു് (സത്) പ്രകാശിക്കുന്നു, (ചിത്) ആനന്ദമായിരിക്കുന്നു, എന്നുള്ള സ്വരൂപത്തോടുകൂടിയതു്. (അസ്തി, ഭാതി, പ്രിയ സ്വരൂപി)

ശാന്തം—നിർവ്വികാരവും നിശ്ചഞ്ചലവുമായ ചൈതന്യം നിർവ്യവഹാരിയായി ചൈതന്യമാത്രമായിരിക്കുന്ന അവസ്ഥയെ ശാന്തമെന്നും പറയുന്നു.

കൂടസ്ഥൻ സകലവൃത്തികളുമൊഴിഞ്ഞ ജീവാത്മാവു, കൂടസ്ഥബ്രഹ്മമായിരിക്കുന്നു

സാക്ഷിബോധം—സർവ്വത്തിനും സാക്ഷിമാത്രമെന്നായും അതും വെറും ബോധമാത്രമായ നിലയിൽ ആ ബോധമേ സ്വരൂപമായതു്.

ശുദ്ധം —സർവ്വവാസനകളും അററിരിക്കുന്നതിനാൽ ശുദ്ധം.

സനാതനം — അനാദിയായി ഒരേ സ്വരൂപത്തിലിരിക്കുന്നതു്.

ലക്ഷ്യം — ജീവേശ്വര വാച്യാർത്ഥങ്ങൾക്കു് ലക്ഷ്യമായും നിവൃത്തിയായും ഇരിക്കുന്നതു്.

ചിൽജ്യോതി — ചിദാകാശത്തിൽ സ്വയം പ്രകാശകവസ്തുവായിരിക്കുന്നതു്.

ജീവതത്ത്വം — ഉയിരിനും ഉയിരായിരിക്കുന്നതു്.

മുക്തം — ഒരിക്കലും ഒന്നിനോടും സംബന്ധമില്ലാതെ എപ്പോഴും മോചനസ്വരൂപത്തിലിരിക്കുന്നതു്.

സൂക്ഷ്മം — സ്ഥൂലവസ്തുക്കൾക്കു് ആകാരത്തെ കൊടുക്കുമാറു് നിരാകാരനായിരിക്കുന്നതു്.

വിഭു — അഖണ്ഡമായിരിക്കുന്നതു്.

ചാതുർവേദം — വേദം പലപര്യായപദങ്ങളാൽ (ഏക) ബ്രഹ്മവസ്തുവിനെ വർണ്ണിക്കുന്നു.

നിശ്ചലം, നിരഞ്ജനം, അമൃത, മപ്രമേയം,
അജട, മഗോചര, മതുല, മനാമയം,
നിർഗ്ഗുണം, നിർവ്വികാര, മഖണ്ഡം, സംഗഹീന—
മദ്വൈത, മനാദി പര്യായങ്ങളുണ്ടനേകം. 187

അചലം – ഒരിക്കലും ഇളക്കമററതു്, നിരഞ്ജനം – കളങ്കമററതു്, അമൃതം – നാശമില്ലാത്തതു്, അപ്രമേയം – അറിയപ്പെടാത്തതു്, അജടം – ചൈതന്യം, അഗോചരം – കാണാൻപാടില്ലാത്തതു്, അതുലം – ഒപ്പററതു്, അനാമയം – ദുഃഖരഹിതം, നിർഗ്ഗുണം – ഗുണരഹിതം, നിർവ്വികാരം – വികാരമററതു, സംഗഹീനം – അന്യത്വമില്ലാത്തതു, അദ്വൈതം–ഏകം, അനാദി – ആദിയില്ലാത്തതു.

ഇതുപോലെ ബ്രഹ്മത്തിന്ന അനേകം പൎയ്യായപദങ്ങൾ ഉണ്ട്.

ഈവിധംവിധി, നിഷേധം, ഗുണങ്ങളും ഭേദനാ-
നാറുന്നവെന്നപൊരുളേകം രണ്ടെന്നതില്ല;
ഒന്നിനൊരുംപദങ്ങൾ ഭിന്നങ്ങളായതിന്നാ-
ലൊന്നേസച്ചിദാനന്ദത്തിൻ പൊരുളേകംബ്രഹ്മം;
ഇത്തരംബ്രഹ്മസ്വരൂപത്തിന്റെ യേകത്വത്തെ-
യെത്തറിഞ്ഞതും നീയെന്നഖണ്ഡപൂൎണ്ണനാകു. 188

നീലകണ്ഠൻ, ചന്ദ്രശേഖരൻ, കൈലാസേശ്വരൻ, ഉമാപതി എന്നിങ്ങനെ ശിവന്നു പൎയ്യായനാമങ്ങൾ പുരാണങ്ങളിൽ ഘോഷിക്കുന്നതുപോലെ ബ്രഹ്മത്തിന്നു സത്തു, ചിത്തു്, ആനന്ദം എന്നീ പൎയ്യായനാമങ്ങൾ പറയപ്പെടുന്നു. ഒരു വസ്തുവായ ബ്രഹ്മത്തെ പ്രതിപാദിക്കുന്ന വാക്കുകൾ ഭിന്നങ്ങളായിരുന്നാലും ദ്വൈതം എഴപ്പെടാതെ ഒരു വസ്തുവിനെത്തന്നെ കുറിക്കുന്നതിനാൽ സച്ചിദാനന്ദബ്രഹ്മം ഏകം മാത്രമായിരിക്കുന്നു. അപ്രകാരമുള്ള ബ്രഹ്മസ്വരൂപത്തെ നല്ലവണ്ണമറിഞ്ഞു നീ അഖണ്ഡപൂൎണ്ണാനന്ദത്തിലിരിക്കുക.

നിൎഗ്ഗുണവസ്തുവിന്നു ഗുണങ്ങൾ വൎണ്ണിച്ചിട്ടും
ദുൎഗ്ഗുണം തായാർവന്ധ്യയെന്നപോലെന്നെണ്ണൊല്ലേ,
സത്തമാ! വസ്തുവെക്കാട്ടിടാതെ കണ്ടോരുണ്ടോ?
ഉത്തമവേദം, ജീവന്മുക്തിയെപ്പെറുന്നോര,
സത്യമായ്ക്കണ്ടബ്രഹ്മജ്ഞാനത്തെത്താനിപ്പിക്കാൻ,
ഉക്തമാംഗുണങ്ങളെന്നും ബ്രഹ്മത്തിൻ ഗുണങ്ങളല്ല;
ശക്തിയാതയങ്ങളും കണ്ട ബ്രഹ്മസ്വരൂപംമാത്രം. 189

നിൎഗ്ഗുണ .. ..നെണ്ണൊല്ല -- തായ്, വന്ധ്യയല്ലാത്തതുപോലെ വന്ധ്യ, തായുമല്ല. എന്നാൽ വന്ധ്യ, തായാണെന്നു വരാം. എങ്കിലും തായ് ഒരിക്കലും വന്ധ്യയാവുന്നില്ല. അതുപോലെ

നിൎഗ്ഗുണത്തിൽ സഗ്ഗുണത്തെ ആരോപിക്കാമെങ്കിലും സഗ്ഗുണത്തിൽ നിൎഗ്ഗുണത്തെ ആരോപിക്കാൻ കഴിയുന്നില്ല. ഒരു വസ്തുവിൽ അതിന്റെ കടകവിരുദ്ധമായതിനെ ആരോപിച്ചു പറയുന്നതിന്റെ ഉദാഹരണമായിട്ടാണ് മലടിയെ തായെന്നു പറയാവുന്നതു്. മലടിയിൽ തായുടെ സ്വരൂപം ഉൾക്കൊണ്ടിരിക്കുന്നു. പക്ഷെ തായിൽ മലടിയുടെ സ്വരൂപം ഒരിക്കലും അടങ്ങിയിരിക്കുന്നില്ലാത്തതിനാൽ നിൎഗ്ഗുണത്തെ സഗ്ഗുണമാക്കിപ്പറയുന്നതിലുള്ള വിരോധാഭാസം തായെ, വന്ധ്യയാണെന്നു പറയുന്നതിലുള്ള വിരോധാഭാസത്തിന്റെ തുല്യമല്ല. (പ്രത്യുത, 'മലടിമകൻമരിച്ചു' എന്നതിൽ മലടിയെ അമ്മയാക്കിപ്പറയുന്നതിലുള്ള വിരോധാഭാസം പോലെയാണ്.)

വസ്തുവെ കണ്ടോരുണ്ടോ?—മുയലിനെ കണ്ടിട്ടില്ലാത്തവൻ അതിനെക്കണ്ടാലും മുയലാണെന്നറിയുന്നില്ല. മറ്റൊരാൾ ഇതു മുയലാണെന്നു കാണിച്ചു പറയുമ്പോഴേ അതിനെ കാണുന്നതാകുന്നുള്ളു. അതുപോലെ (നിൎഗ്ഗുണബ്രഹ്മ) വസ്തുവിനെയും.

ഉത്തമ ... . പദമാത്രം—വേദങ്ങളിൽ ബ്രഹ്മലക്ഷണങ്ങളായിപ്പറഞ്ഞിട്ടുള്ളവ ബ്രഹ്മസ്വരൂപലക്ഷണങ്ങളാവാനേതരമുള്ളൂ. ബ്രഹ്മത്തെ അറിയാൻ അതിനെ കാണുക തന്നെ വേണം. കാണുന്നതോ, ഇനിയൊരാൾ (ഗുരു) കാണിച്ചു പറഞ്ഞാലേ കാണുകയുമുള്ളൂ

ഒരാളിന്റെ ചിത്രമെഴുതുന്നതും ആ ആളിന്റെ ലക്ഷണങ്ങളെ പറഞ്ഞു കേട്ടെഴുതിയാൽ എത്രകണ്ടു ശരിയായിരിക്കും. അതുപോലെയുള്ള അന്തരം ബ്രഹ്മത്തെ കേട്ടറിയുന്നതും കണ്ടറിയുന്നതും തമ്മിലുമുണ്ട്.

എന്മോഹതമസ്സുററാൻ കോടിസൂൎയ്യൻ കണക്കെ
എന്നുന്നിലുദിച്ചോരെൻ സദ്ഗുരോ ! ജ്ഞാനഭാനോ !

എന്നേക പൂർണ്ണസ്വരൂപം സ്ഥിരമുറച്ചുള്ളിൽ
നിന്നീടുമ്മാറു ശാസ്ത്രം കൊണ്ടുപോലറിഞ്ഞേൻ ഞാൻ
യുക്തികൊണ്ടു ചേരുമ്മട്ടിലങ്ങിനിക്കഭിച്ചെന്നാൽ
ചിത്തത്തിലേറുകും പച്ചവൃക്ഷത്തിലാണിപോലെ. 140

ശ്രുതി, യുക്തി, അനുഭവമെന്ന മൂന്നിൽ ശ്രുതിപ്രമാണങ്ങൾക്കനുസരണമായിപ്പറഞ്ഞ അറിവുകളെ ഞാൻ ഭക്തിപൂർവ്വം ബോധിച്ചുകഴിഞ്ഞു. അതിനാൽ എന്റെ നിത്യസത്യസ്വരൂപം എന്നിൽ കൂടുതൽ കൂടുതൽ പ്രകാശിക്കുന്നുമുണ്ടു്. ഇനി യുക്തിക്കനുസരണമായി അരുളിച്ചെയ്തു്, പച്ചമരത്തിൽ തറഞ്ഞ ആണി എന്നപോലെ സ്വസ്വരൂപം എന്നിലേറ്റുറച്ചിരിക്കത്തക്കവണ്ണം അനുഗ്രഹിച്ചാലും.

സത്തേ ചിത്താക, മന്യമായാലസത്താ,മ-
സത്താകിൽ, ഓർക്കൂ, സാക്ഷിയേകമായ്‌നിന്നതാമോ?
ചിത്തസത്താക,മന്യമെങ്കിലോ ജഡമാകും;
പാർത്തറിഞ്ഞീടാം ജഡമാണെങ്കിൽ സ്ഫുരിതിയുമില്ല;
മാറാതെനില്ക്കും സത്തും ചിത്തുമാനന്ദമാവും
നേരൊത്തയുക്തിക്കെല്ലാം ബീജമായിട്ടുനില്ക്കും
മറ്റൊന്നാണെന്നു വന്നാൽ ജഡം പോലസത്തുമാകും
തെറ്റാതെ സുഖാനുഭവമുണ്ടാകയില്ല തെല്ലും 141

ചിത്തെന്നു പറയുന്നതു സത്തുതന്നെയാണു്. ചിത്തു് സത്തല്ലാത്ത മറ്റെന്തെങ്കിലുമാണെങ്കിൽ പിന്നെ അസത്തായിരിക്കാനല്ലേ ന്യായമുള്ളു. ഒരു പക്ഷെ ചിത്തു് (സത്തല്ലാ) അസത്താണെങ്കിൽ അതായതു് സത്തും ചിത്തും രണ്ടാണെങ്കിൽ ഇവരണ്ടും ചേർന്നുള്ള സാക്ഷി വസ്തുവിനു് ഏകം എന്ന പദവി എങ്ങനെ ലഭ്യമാവും. സത്തു് (എപ്പോഴും) ഉള്ളതും അഴിവറ്റതും ആണു്. അതിനാൽ ചിത്തു്, ഒരു വേള സത്തല്ലാ എന്നു വരികിൽ അഴിയുന്ന ജഡവസ്തുവായിരിക്കാനേ തരമുള്ളു ഇപ്രകാരം ചിത്തു്

ജഡമാണെന്നു വരികിൽ അതിന്നു നില (സ്ഥിതി) യുണ്ടായിരി
ക്കാനും തരമില്ല. ഇപ്പറഞ്ഞ യുക്തികളാൽ സത്തും ചിത്തും
ഒന്നുതന്നെയെന്നു വരുന്നു. അഴിയുന്നതുകൾ ആനന്ദപ്രദമായിരി
ക്കുകയില്ല. അതിനാൽ അഴിവററ സത്തും ചിത്തും ആനന്ദമാ
ണെന്നു സ്വാനുഭവവും സിദ്ധിക്കുന്നു. ഇവിടെ ഉള്ളതേ (സത്തേ)
പ്രകാശിക്കുകയുള്ളുവെന്നും പ്രകാശിക്കുന്നതു ആനന്ദമാണെന്നും
മനസ്സിലാക്കണം. ഈ സ്വാനുഭവത്തിൽ നിന്നുമാണു യുക്തി
കൾ എഴുന്നുന്നതു്. അനുഭവം ശരിയാകാത്തതു് യുക്തികൾ യുക്തി
കളല്ല. അതിനാൽ സച്ചിദാനന്ദസ്വാനുഭവം എല്ലാ യുക്തികൾക്കും
ആദിയും ബീജവുമായിത്തീരുന്നു. ഇപ്രകാരം സ്വാനുഭവത്തിൽ
അധിഷ്ഠിതമല്ലാത്ത യുക്തികൾ അനുഭവത്തെ തരാനും ഇടയി
ല്ലല്ലോ.

സച്ചിദാനന്ദം ഏകമാണെന്നതിനെ വീണ്ടും പ്രതിപാദി
ക്കുന്നു.

കെട്ടുപോകാത്തസത്തുംനിയതംപ്രകാശിച്ചു-
തൊട്ടുമേ സ്വയമേവ മററൊന്നിനാലോ, പുത്രാ?
വ്യവഹാരത്താലന്യമെന്നാലസത്താ, സത്തോ?
അസത്താണെന്നാൽ വന്ധ്യാപുത്രനും വൃത്തിയുണ്ടോ?
സത്തിനെ യസത്തെന്നു മാററിപ്പറഞ്ഞെന്നാകിൽ
യുക്തിക്കു ചേരാ, കഥക്കങ്ങൾക്കു മിടയാക്കും. ൧൪൨

ഇക്കണ്ടതുകളൊക്കെയുമറിയുന്ന താൻ അവക്കു മുമ്പും പിമ്പും
ഉള്ളവനായിരിക്കുന്നു. ഇല്ലാത്തതു പ്രകാശിക്കുകയില്ല. അപ്പോൾ
പ്രകാശിക്കുന്നതു ഉള്ളതായിരിക്കും. ഉള്ളതു ഉണ്ടായതല്ല. ഉണ്ടായ
തല്ലാതെ ഉള്ളതാണെങ്കിൽ സ്വയമേവ ഉള്ളതായിരിക്കണം. (സ്വയ
മേവ) ഉള്ളതു് സ്വയമേവ പ്രകാശിക്കുന്നതുമായിരിക്കണം. അതി
നാൽ 'കെട്ടുപോകാത്ത സത്തും നിയതം പ്രകാശിപ്പതു്' എന്നു
പറഞ്ഞു. മുൻപറഞ്ഞ വിശദീകരണത്തിൽ നിന്നും സത്തുപ്രകാ
ശിക്കുന്നതു് സ്വയമേവ തന്നെ എന്നു സിദ്ധമാവുന്നു. ഇനി

സത്തിനെതിരായി ഒരസത്തില്ലെന്നു സ്ഥാപിക്കുന്നതു നോക്കുക. ഈ വ്യവഹാര പ്രപഞ്ചം മിഥ്യയാണെന്നും അസത്താണെന്നും നാം സാധാരണ പറയുന്നു. ഈ വ്യവഹാരലോകത്തിനു ഉത്ഭവ, സ്ഥിതി, നാശങ്ങളുണ്ടു്. അതായതു് അസത്തു ഉത്ഭവിക്കുന്നു, സ്ഥിതിചെയ്യുന്നു, (പ്രകാശിക്കുന്നു) ഇല്ലാതാവുന്നു. സത്തു ഉള്ളതാണെങ്കിൽ അസത്തു ഇല്ലാത്തതും. അപ്പോൾ ഇല്ലാത്തതു ഉണ്ടാകുന്നു, നാശിക്കുന്നു എന്നും മറവമാണു്. വന്ധ്യാപുത്രൻ ഇല്ലാത്തതാണു്. അതിനാൽ വന്ധ്യാപുത്രൻ മരിച്ചു എന്നു പറയുന്നതു അത്യന്താമിഥ്യയാവും. അങ്ങനെ ഈ ജഗത്തിന്റെ ഉത്ഭവ, സ്ഥിതി, നാശങ്ങൾ നിഷേധിക്കപ്പെടുന്നു. അഥവാ ഉത്ഭവ, സ്ഥിതി, നാശങ്ങൾ സമ്മതിക്കപ്പെടുകയാണെങ്കിൽ ഈ വൃത്തിഭേദങ്ങൾ സത്തിന്നു സംഭവിക്കുന്നതായേ വരുന്നുള്ളു. എന്നാൽ (എപ്പോഴും) ഉള്ളതു എന്ന അർത്ഥത്തിൽ സത്തിനു് ഉണ്ടാവുക, ഇല്ലാതാവുക എന്നീ വൃത്തികൾ ഇല്ലതാനും. ഇനി, സത്തിനെ അസത്താണെന്നു മാററിപ്പറയുന്നതാണെന്നു വരികിൽ അതിനെന്തു യുക്തിയാണുള്ളതു്? യുക്തിയില്ലാത്ത കാരണം കുതർക്കങ്ങൾക്കു കാരണമായിത്തീരുകയും ചെയ്യും.

ചിത്ക്കിളിക്കണ്ണിയിൽ ഇപ്പ്രകാരം പറയുന്നു:—

> “ശത്താകി, ച്ചിത്താകി, ച്ചന്തതനിർച്ചിത്തതൈനെ
> ഉള്ളുണരിലാനന്തമാകിവരും ചിത്ക്കിളിയേ”.

> ഉത്തമമായശ്രുതി, യുക്തികൾക്കൊത്തുനിനാൽ
> നിത്യവുമനുഭവമെത്തിടുന്നതും കേൾക്കു;
> നിദ്രക്കുശേഷം കണ്ടസൗഖ്യവും സ്മൃതിരൂപ
> ഭേദമായിരുന്നതുമനുഭവിക്കുന്നല്ലോ നീ.
> സുഷുപ്തിപോൽപ്രളയമിരണ്ടിലുംശൂന്യത്തെക്ക-
> ണ്ടെത്തിടാൻശേഷിക്കും നിൻപൂർണ്ണതാംപാത്രുകാണു. 148

സ്വസ്വരൂപജ്ഞാനം ശ്രുതി, യുക്തി, അനുഭവം എന്നീ മൂന്നിനെയും ആശ്രയിച്ചിരിക്കുന്നു. ശ്രുതി, യുക്തിക്കും, യുക്തി

അനുഭവത്തിനും ഒത്തിരിക്കുകയും വേണം. ഇതിൽ ശ്രുതി, യുക്തി എന്നിവറ്റുകളെ പറഞ്ഞുകഴിഞ്ഞു. ഇനി അതുകൾ അനുഭവത്തിനെത്രമാത്രം ഒത്തിരിക്കുന്നുവെന്നു പറയാം.

നിദ്രാസുഖത്തെ നിദ്രാവേളയിൽ അറിയുന്നില്ല. എന്നാൽ ഉണൎന്നശേഷം ഉറക്കവേളയിൽ താൻ അറിയാതെ അനുഭവിച്ച പരമസുഖത്തെ ഓൎമ്മിച്ചനുഭവിക്കുന്നുണ്ട് (സുഖിക്കുന്നുണ്ട്) ഇവിടെ ഇന്ദ്രിയബോധം കഴിഞ്ഞിരുന്നിടത്രെ സ്വസ്വരൂപസൗഖ്യം ഉദയമാവും എന്ന ശ്രുതി, യുക്തികൾക്കനുഗുണമായ സ്വാനുഭവം സ്പഷ്ടമാക്കപ്പെട്ടിരിക്കുന്നു. മേൽ ശ്രുതി, യുക്തി, അനുഭവങ്ങൾ ഏകീകരിക്കുന്നിടത്തുള്ള പൂൎണ്ണത്വത്തെ സ്ഥാപിക്കുന്നു. നിമിഷപ്രളയം, ദിനപ്രളയം, യുഗപ്രളയം, എന്നു പ്രളയം പലവിധത്തിലുണ്ട്. ഒരു പൂൎണ്ണദിവസത്തിനകത്തു നിശാവേളയിലെ ഉറക്കത്തെ ദിനപ്രളയമെന്നു പറയുന്നു. പ്രളയത്തിൽ ജീവൻ നശിക്കുന്നില്ല. എങ്കിലും അവിദ്യയിലാണ്ടിരിക്കുന്നു. സുഷുപ്തിയിൽ ആത്മസ്വരൂപം ഉണൎന്നിരുന്നാലും അവിദ്യാസമ്പൎക്കത്താൽ ആത്മാവിന്റെ സ്വരൂപാനന്ദം അന്യാധീനപ്പെട്ടതുപോലിരിക്കും. അപ്പോഴുള്ള ആനന്ദാനുഭവത്തെപ്പററിയുള്ള ഈഷൽബോധം അപ്പോഴും ഉണ്ട്. അതിനാലാണ് അതിനെ വിട്ടുപിരിയുമ്പോൾ ഉണരുന്നതും ഉണൎന്ന് 'ഞാൻ സുഖമായുറങ്ങി' എന്നു പറയുന്നതും. അതോടുകൂടി 'ഒന്നും അറിഞ്ഞില്ല' എന്നും പറയുന്നു ഒന്നും അറിയാത്ത അവസ്ഥ ശൂന്യമാണല്ലോ. ഒന്നും അറിയാത്തതിനെ അറിഞ്ഞതുകൊണ്ടാണല്ലോ 'ഒന്നും അറിഞ്ഞില്ല' എന്നു പറയുന്നതു്. ഒന്നും അറിയാത്തതു ശൂന്യവും അതിനെ അറിഞ്ഞതു പൂൎണ്ണത്വവുമാണ്. ഈ പൂൎണ്ണത്വം തനിക്കെപ്പോഴുമുള്ളതിനെ ഇപ്പറഞ്ഞതുപോലുള്ള ഉദാഹരണങ്ങളിൽകൂടി ചിന്തിച്ചറിയണമെന്നുപദേശിക്കുകയാണു ഗുരു ചെയ്യുന്നതു്.

ഒരുനിമിഷം കണ്ണടയ്ക്കുന്ന ഒരാളിന് സർവ്വവും അന്ധകാരമായിരിക്കുന്നു. ഈ അന്ധകാരത്തെ അയാൾ കാണുന്നു. കണ്ണുതുറക്കുമ്പോൾ വീണ്ടും സർവ്വവുമുണ്ടാകുന്നു. ഈ സൃഷ്ടി, സ്ഥിതി സംഹാരങ്ങൾക്കു താൻ സാക്ഷിയായിരിക്കുന്നു. കണ്ണടച്ചിരുന്ന സമയം ഒന്നും കാണാനില്ലാതിരുന്ന ശൂന്യത്തെ തന്റെ പൂർണ്ണത്വം കൊണ്ടാണറിഞ്ഞു നിന്നത്. താനും ശൂന്യനായിരുന്നാൽ (മരിച്ചവനോ, ബോധമില്ലാത്തവനോ ആയിരുന്നാൽ) ഈ ശൂന്യം (അന്ധകാരം) തന്നിൽ വിളങ്ങുകയില്ല. അരൂപരൂപത്തിൽ നിന്ന ഈ ശൂന്യത്തെ തന്റെ അരൂപാരൂപമായ പൂർണ്ണത്വംകൊണ്ടാണു കണ്ടത്. ഇപ്രകാരം സുഷുപ്തിശൂന്യത്തിലും പ്രളയശൂന്യത്തിലും ഉള്ളവനായിരുന്ന താൻ എപ്പോഴും പരിപൂർണ്ണനാണെന്ന ദൃഢത്വം തനിക്കുണ്ടാകണം.

ഉദാ: (1) "ഇച്ഛാമാത്രം പ്രഭുസ്സൃഷ്ടി"

(സ്വരൂപദർശനം)

(2) ചുമ്മാതിരുന്ന സ്വയംജ്യോതിർബോധമൊന്നു
വിമ്മി, വിളഞ്ഞ വിധം തന്നെയറികെടോ
അമ്മ, മ്മ, ജീവേശ്വരജഗത്തായ് ചിന്തിനില്ല–
നിമ്മട്ടിതാവേശത്തെനല്ലപോലുണന്നിട്ടു"

(സ്വരൂപദർശനം)

"ശൂന്യത്തെക്കണ്ടുകൊണ്ടതിന്നും മേൽസുഖബോധം
ഹാനിയെന്നിയേ സൂക്ഷ്മമിരിക്കും ചിത്ക്കിളിയേ"
"ശൂന്യത്തെവിട്ടുനീക്കിസ്സൂക്ഷ്മാത്മാവന്ത–
മെന്നിയേ വാഴുംവസ്തു ബ്രഹ്മമേ ചിത്ക്കിളിയേ"
"കാരണത്തിൽ തന്മാത്രാദികമിക്കാര്യങ്ങളെ
വേരോടറുത്തുതളകറ്റിട്ടു ചിത്ക്കിളിയേ"

(ചിത്ക്കിളിക്കണ്ണി)

കലകൾ പലതിന്നും വല്ലഭനാംഗുരുനാഥൻ
നലമായുരച്ചപോൽ ഞാനനുഭവം വിട്ടിടാതെ,
പലമലരിൻമട്ടിൻമട്ടാം സച്ചിദാനന്ദമേകം
പലപൊഴുതുംകണ്ണുമൂടിധ്യാനിച്ചുണർന്നനേരം
പലവടിവാകുംചരാചരചിത്രങ്ങളെല്ലാം
പലതറ്റൊന്നായ്ത്തോന്നും പടത്തെക്കണ്ടേനയ്യോ! 144

പലമലരിൻമട്ടാം സച്ചിദാനന്ദത്തെപ്പറ്റി 135-ാം പദ്യത്തിൽ പറഞ്ഞിട്ടുണ്ട്.

പലപൊഴുതും—വിചാരിച്ച അവസരങ്ങളിലെല്ലാം

പുഷ്പങ്ങൾ പലതായിരുന്നാലും ഗന്ധം അഭേദമായി, ഒന്നായിരിക്കുന്നപോലെ സർവ്വചരാചരങ്ങളിലും വ്യാപിച്ചിരുന്നാലും ഞാൻ ഭേദപ്പെടാതിരിക്കുന്ന സച്ചിദാനന്ദസ്വരൂപത്തിലിരിക്കുമ്പോഴെല്ലാം പ്രപഞ്ചവൈവിധ്യങ്ങളെ ഒന്നുമേ കാണാതെ എല്ലാം ഏകം എന്നുമാത്രമായിക്കണ്ടു.

ഒരാനയുടെ ഓരോ അവയവത്തിൻെറയും ചിത്രത്തിൽ ആനയെ കാണാനൊക്കുകില്ലല്ലോ. അവയവങ്ങൾ എല്ലാം ഒന്നിച്ചുകാണുമ്പോൾ ആനയെ കാണാം.

ഹൃദയത്തിനൊത്തോരെൻ ഗുരുദേവ വിനോദമാ-
യിതുതാൻ നമുക്കുമ്മത,ന്യമൊന്നുമുണ്ടോ പാർത്താൽ;
ഇതിനെത്തന്നെ മന്ത്രിച്ചോർമ്മിച്ചിരിക്കയല്ലാ-
തിതരം വൃത്തിയുണ്ടോ ജ്ഞാനിമാർക്കന്തസ്സായി?
മുന്നംനീചൊന്ന ബോധാതീതവുമേഴാം ഭൂമി
തന്നടെപദവിയും വർണ്ണിക്കു പിതാവേ! മേൽ. 145

വ്യവഹാരങ്ങളെല്ലാമൊഴിഞ്ഞു സച്ചിദാനന്ദ ബോധമേ വ്യവഹാരമെന്നായിത്തീർന്നു, ആ അനുഭൂതിയിൽ നവംനവങ്ങളായിത്തോന്നുന്ന അതിശയങ്ങളല്ലാതെ അവയ്ക്കും ഉപരിയായി

എന്തെങ്കിലുമുണ്ടോ ? മുമുക്ഷുക്കളോടും സാധുക്കളോടും ബ്രഹ്മാനുഭവത്തെപ്പററി സംസാരിച്ചുകൊണ്ടും അല്ലാത്തപ്പോൾ സമാധിയിൽ പ്രവേശിച്ചിരുന്നും മറവുമുള്ള ബ്രഹ്മാവസ്ഥ സഹജമായിത്തീരുന്നതാണു് ജ്ഞാനിക്കലങ്കാരം.

ഭാവനാതീതവും ഏഴാംഭൂമികയുമായ തുര്യാതീതത്തെപ്പററി പറയാൻ തുര്യാതീതത്തിലിരിക്കുന്നവർക്കേ കഴിയുന്നുള്ളതിനാൽ അല്പമോ ഗുരുമുഖേ പറഞ്ഞുതന്നാലല്ലാ.

ജ്ഞാനഭൂമികളേഴുണ്ടജ്ഞാനഭൂമികളും
ജ്ഞാനികളേഴെന്നു ചൊല്ലിയിട്ടുണ്ടു മുന്നം;
ഒന്നാമതജ്ഞാനഭൂമികളേഴും ചൊല്ലാം;
ബീജജാഗരം, ജാഗ്രത്തും മഹാജാഗരം പിൻ
ജാഗരസ്വപ്നം, സ്വപ്നം സ്വപ്നജാഗ്രത്തും പിന്നീ-
ടാശുദ്ധസുഷുപ്തിയേഴാമത്തതുമറിഞ്ഞിടു. 146

അജ്ഞാനത്തെയും ജ്ഞാനത്തെയും ഏഴേഴുഭൂമികളായി തരംതിരിച്ചിട്ടുണ്ടു്.

അജ്ഞാനഭൂമികൾ :—

1. ബീജജാഗരം
2. ജാഗരം
3. മഹാജാഗരം
4. ജാഗരസ്വപ്നം.
5. സ്വപ്നം.
6. സ്വപ്നജാഗ്രത്തു്
7. സുഷുപ്തി.

തന്നഖണ്ഡ സ്വരൂപത്തിങ്കൽ നിന്നങ്കുരിച്ചീ-
ടുന്ന തന്നറിവുമാത്രം ബീജജാഗരമാകും,
അറിവാമങ്കുരത്തിൽ പണ്ടില്ലാതവാറുദിച്ചീടു-
മഹന്തയും ചൊല്ലാം ജാഗരമായിടുന്നു,
ഈവണ്ണമോരഹന്തയും വളർന്നു ജന്മംതോറു-
മാവുന്നവൃത്തി മഹാജാഗരമെന്നമോർക്കു

നാശത്തെച്ചെയ്യുമഹങ്കാരത്താൽ മനോരാജ്യ-
മാശ്രയാൽകാണുന്നത്രേ ജാഗ്രത്സ്വപ്നവുംകേൾ. 147

ബീജജാഗ്രം—സാമാന്യമായി . താൻ ഉണ്ടെന്നും തന്റെ വൈഭവങ്ങൾ ഇന്നതെന്നും ഉള്ള അറിവിൽ ഒന്നും ശരിയായി വിളക്കപ്പെടാതിരിക്കുന്ന അവസ്ഥ.

ജാഗ്രം—തന്നെപ്പററി തനിക്കുതന്നെ അറിയാം എന്നുള്ള അഹംഭാവനയോടുകൂടി ഇരിക്കുന്ന അവസ്ഥ. താൻ ഈ കാണപ്പെടുന്നതുകളിൽനിന്നും വ്യത്യസ്ഥനാണെന്നുള്ള അവസ്ഥയും ആ തോന്നലും ജാഗ്രം.

മഹൽജാഗ്രം - ജാഗ്രദാവസ്ഥയിലുള്ള അഹംഭാവന ജന്മാന്തരങ്ങളാൽ ശതഗ്ഗുണീഭവിച്ച അവസ്ഥ.

ജാഗ്രത്സ്വപ്നം—ജാഗ്രദാവസ്ഥയിൽ തന്നെ താൻ അങ്ങനെ ചെയ്യും ഇങ്ങനെ ചെയ്യും എന്നും തന്റെ ആഗ്രഹങ്ങൾകൊണ്ടു് താൻ തന്നിൽ മേന്മയടഞ്ഞവനായും മററും ആകാശക്കോട്ടകൾ കെട്ടുന്ന അവസ്ഥ. അതായതു് ഇല്ലാത്ത അവസ്ഥയെ ഉള്ളതായി അനുഭവിക്കുന്നു എന്നു് പ്രതീതമാകുന്നതു്.

ഉണ്ടുറങ്ങിനേരെന്നു നാനാ മനോരാജ്യങ്ങൾ
കണ്ടിടുന്നതേ സ്വപ്നം, സ്വപ്നജാഗ്രത്താം, കേട്ടാൽ
പണ്ടുനീ സ്വപ്നം കണ്ടുമറന്നിനോർമ്മിപ്പതാം;
മാണ്ടുപോലിതുംകൂടിപ്പോയതേ സുഷുപ്തിയും;
ഈസുഷുപ്തിയെത്തന്നെ യജ്ഞാനമെന്നും ചൊല്ലും;
മേൽസുഖപ്രദം ജ്ഞാനഭൂമികളേഴും കേൾക്കൂ. 148

സ്വപ്നം—ഉറങ്ങിക്കിടക്കുമ്പോൾ ഉണ്ടാകുന്ന സ്വപ്നം.

സ്വപ്നജാഗ്രം—ആ സ്വപ്നത്തിൽ തന്റെ അഭിമാനവും അഹംഭാവനയും വിടാതെ അവിടെ പ്രവർത്തിക്കുന്നു എന്നു് അറിവുപെടുന്ന അവസ്ഥ.

സുഷുപ്തി—മരിച്ചതുപോലെ സകല തന്റേടവുംവിട്ട് അവിദ്യയിൽ ആണ്ടിരിക്കുന്ന കാരണലയനിവൃത്തി.

ജ്ഞാനഭൂമികളേഴിനെയും മേൽപ്രതിപാദിക്കുന്നു.

വിദ്വാന്മാർവാഴ്ത്തുമൊന്നാം ഭൂമിയായ്ശുഭേച്ഛയെ-
ത്തത്രപിൻ, വിചാരണരണ്ടാമത്തേതുമോർക്ക്;
മൂന്നാമത്തേതു തനുമാനസി,നാലാംഭൂമി,
യെന്നതോസത്വാപത്തി, യഞ്ചാമതസംസക്തി;
ആറാമതായ്പദാർത്ഥഭാവന,യേഴാമത്തേ-
താറാത്തുര്യ്യ, മൊന്നൊന്നായെല്ലാം പറഞ്ഞീടാം. 149

ജ്ഞാനഭൂമികൾ.

1. ശുഭേച്ഛ
2. വിചാരണ
3. തനുമാനസി
4. സത്വാപത്തി
5. അസംസക്തി.
6. പദാർത്ഥഭാവന
7. തുര്യ്യഗ

ദുശ്ശങ്കനിവർത്തിച്ചുബ്രഹ്മജ്ഞാനം ലഭിപ്പാ-
നാശിച്ചീടുന്നതിനെച്ചൊല്ലുംശുഭേച്ഛയെന്നായ്;
സാധുക്കൾചൊല്ലുമാത്മജ്ഞാനശാസ്ത്രാദിയെല്ലാം
വേദിക്കാൻശ്രവിച്ചുകൊള്ളുന്നതുവിചാരണ;
ജ്ഞാനമാർഗ്ഗത്തെപ്പററിച്ചേഷണാത്രയങ്ങളെ
ഹീനമെന്നൊഴിച്ചാലോ തനുമാനസിയാകും;
മൂന്നിവയാലേശുദ്ധചിത്തത്തിൽ ബ്രഹ്മജ്ഞാന-
മുന്നിവച്ചെന്നാൽ സത്വാപത്തിയും ധരിച്ചീടു. 150

ശുഭേച്ഛ—ഈ നശ്വരഭോഗങ്ങളിൽ താനിരുന്നിട്ട് എന്തു പ്രയോജനം എന്ന് വിരക്തിവന്ന് വൈരാഗ്യപൂർവ്വം തന്റെ സത്യസ്വരൂപം എന്താണെന്ന അന്വേഷണത്തോടുകൂടി അതിനെ അറിയാൻ ഉററ ആഗ്രഹത്തോടുകൂടിയ അവസ്ഥ.

വിചാരണ— ശുഭേച്ഛമൂലം ഏർപ്പെടുന്ന സാധുസംഗമം, ഗുരുശ്രവണം, വേദാന്താഭ്യാസം, വിഷയഭോഗവൈരാഗ്യം ഇതുകളാൽ വസ്തുവിനെ ഹൃദിസ്ഥമാക്കുന്നതു്.

തനുമാനസി— വിചാരണകൊണ്ടന്വേഷിവാനായി, ഏഷണാത്രയങ്ങളെ ഒഴിഞ്ഞു്, ഇന്ദ്രിയാർത്ഥങ്ങളായ വിഷയങ്ങളിൽ നിരാശയുണ്ടായി മനസ്സിന്റെ വൃത്തിയായ ആശ നശിക്കുന്നതു്. ഇതു പരമഹംസപദവിയാണു്.

സത്വാപത്തി— ഇനി കർമ്മം കളയാതെ തന്റെ സ്വരൂപം സാക്ഷാത്ക്കരിച്ചേ മതിയാവൂ എന്നുറയ്ക്കുന്നതു്.

ഈ നാലാം ഭൂമി ബ്രഹ്മവിത്തിന്റെ അവസ്ഥയാകുന്നു.

തത്വത്തിൽ മനമുറച്ചു, മിഥ്യയെ നിഷേധിച്ചു,
മൊത്തമായെല്ലാം മറക്കുന്നതേ യസംസക്തി
അദ്വൈതാനന്ദം പൊങ്ങി, ത്രിപുടിഭേദമററാ
രളിവ്യപദം പദാർത്ഥഭാവനയാറാം ഭൂമി;
വസ്തുവിൻസ്വരൂപം നിശ്ചയമായുള്ള മൌനസ്വഭാ
വത്തിങ്കലായാൽ തുര്യം, തുര്യാതീതവും ചൊല്ലാം. 161

അസംസക്തി— സത്വാപത്തിയിലുള്ള ജിജ്ഞാസകൊണ്ടേർപ്പെട്ട ജ്ഞാനം സ്വസ്വരൂപത്തെ ഏതാണ്ടറിഞ്ഞു് പിന്നീടൊന്നിലും ഒരാസക്തിയും അററമട്ടാവൃത്തിയിൽ സദ്വൃത്തിയുടെ പ്രകാശം ഉദിച്ചതിൽ പിന്നീടു് ദേഹപോഷണത്തിനുവേണ്ടി മാത്രം ഭക്ഷണംകഴിക്കുന്ന അവസ്ഥയിൽ ഇരിക്കുന്നവൻ. സംസക്തി— സംബന്ധം (വരൻ സ്വസ്വരൂപത്തിൽ, ലയിക്കാതെ ഇരിക്കുന്നതു്.)

പദാർത്ഥഭാവന— ആത്മാരാമനായി, തന്റെ സത്യസ്വരൂപത്തിലാണ്ടു്, ബാഹ്യബോധമററു്, പരപ്രയത്നത്താൽമാത്രം ബാഹ്യബോധംഭവിക്കുമെന്ന അവസ്ഥയോടുകൂടിയതു്. (വര്യൻ സ്വസ്വരൂപത്തിൽ ലയിച്ചു് ശിലപോലിരിക്കുന്നവൻ)

തുൎയ്യഗ — ഭേദാഭേദമററ്, എപ്പോഴും സ്വഭാവമായിട്ടുള്ള ഇരിപ്പു സിദ്ധിച്ചവൻ. (വരിഷ്ഠൻ — അപരോക്ഷാനുഭൂതിയോടുകൂടി, വിധിനിഷേധങ്ങൾക്കതീതമായി, അത്യന്തം ബൃഹത്തായി, എങ്ങും ഉൾപുറവെ നിറഞ്ഞിരിക്കുന്ന സ്വരൂപത്തോടുകൂടിയിരിക്കുന്നവൻ.)

അസംസക്തിമുതലുള്ള ഭൂമികളെ ചിത്ക്കിളിക്കണ്ണിയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:-

"നിൎവ്വികല്പ നിട്ടൈയിൽപ്പിന്നിനൈവു വരലവനാററാൽ
അതമൈയുള്ളാ ശന്തോഷിയെന്നാകും ചിത്ക്കിളിയേ"
"നിൎവ്വികല്പനിട്ടൈയിൽപ്പിന്നിനൈവുകൊളലന്നിയനാൽ
അതംപതാൎത്ഥാഭാവനൈയെന്റാനിടമാം ചിത്ക്കിളിയേ"

(ഇതിൽ സത്തു, അസത്തു എന്നും അഹങ്കാരം ഉണ്ടു്, ഇല്ല എന്നും മേലും മേലും സംശയം ഉണ്ടായിക്കൊണ്ടിരിക്കും)

"ശത്തശത്തുക്കൾ കരുതാതെന്ററൈന്നാൽ
അത്തുവിതം ശേഷിതമെന്നുരൈക്കിൽ ചിത്ക്കിളിയേ"
"മെൻമേലും വിസ്സരിതിരേപിപത്തു ശാന്തമതായ്
തന്മയമായകിവിട്ടും തനിയായിൽ ചിത്ക്കിളിയേ"

(വസ്തുനിഷ്ഠ ഇങ്ങനെപടി ഇരിക്കുന്ന മൌനസ്വഭാവം തുരിയമാകുന്നു.)

"തന്നാലും പിറരാലും തട്ടൈപ്പട്ടാനിൎവ്വികല്പം
ഉന്മത്തവേഷമാം നിഷ്ഠമാമുണൎച്ചിയെ ചിത്ക്കിളിയേ"

(ഇതു് സ്വതമായോ അന്യർമൂലമായോ ബാഹ്യബോധത്തിൽ വരാത്ത എപ്പോഴും നിൎവ്വികല്പ സമാധിയിലായിരിക്കുന്നതു് — തുൎയ്യാതീതം)

അസംസക്തി, പദാൎത്ഥാഭാവനി, തുൎയ്യഗ എന്നീ മൂന്നു ഭൂമികളും സമാധിഭൂമികളെന്നുപറയുന്നു.

ആദ്യഭൂമികൾ മൂന്നിലും പ്രപഞ്ചത്തെപ്പാറി
ബോധമുണ്ടാകുമതേ ജാഗരമായിടുന്നു;
നാലാമത്തേതു സ്വപ്നം, സുഷുപ്തിയഞ്ചാമത്തേതു-
മാഖ്യാപിച്ചിട്ടിരിക്കുന്നു ! ചൊല്ലാമാറാം
അത്യുത്തമമാകുമൊട്ടിടമതു തുര്യം; പിന്നെ-
ക്ലിപ്താതീതമെന്നാം മൗനമായ് ചൊല്ലും പദം. 162

പ്രപഞ്ചപ്രജ്ഞയുടെ ഭേദ ഭിന്നതയുമുള്ള കാരണം ആദ്യത്തെ മൂന്നു ഭൂമികളും ജാഗ്രത്തെന്നും നാലാം ഭൂമി പ്രപഞ്ചപ്രജ്ഞ തോന്നാത്തതിനാൽ സ്വപ്നമെന്നും അഞ്ചാം ഭൂമി സുഷുപ്തിയെന്നും അതിരകത്തെത്തുന്ന ആറാം ഭൂമി സ്വാനന്ദവും ഉദയമാകുന്നതിനാൽ (ജാഗ്രത്, സ്വപ്ന, സുഷുപ്തികളെയും പൊതുവായി അറിയുന്നതിനാൽ) തുരീയമെന്നും പറയപ്പെടുന്നു. പിന്നീടുള്ള തുരീയാതീതം ഏഴാം ഭൂമിയായും പരിഗണിക്കപ്പെട്ടുവരുന്നു. തുരീയാതീതം ശിവസായുജ്യമായതിനാൽ ഏതും ആരാലും വർണ്ണിക്കപ്പെടുന്നില്ല. അതു് അവാച്യമാണു്.

1, 2, 3-ം ഭൂമികൾ ഭേദം ഉള്ളവയും 4, 5, 6, 7-ം ഭൂമികൾ ഭേദം ഇല്ലാത്തവയുമാകുന്നു. 1, 2, 3-ം ഭൂമികളിൽ ശ്രുതിജ്ഞാനത്താൽ ഈ ലോകം ഉണ്മയായും അസത്തമായും കാണപ്പെടുന്നു.

4-ാം ഭൂമി-ലോകത്തെ സ്വപ്നംപോൽകാണുന്നു. അദ്വൈതത്തിൽ ഉറച്ചു് ദ്വൈതംനശിക്കും.

5-ാം ഭൂമി—സുഷുപ്തിപദം—വിശേഷാംശങ്ങൾ ശാന്തമായി അദ്വൈതമാത്രത്തിൽ സ്ഥിതിചെയ്യുന്നു.

6-ാം ഭൂമി-അന്തർമ്മുഖത്വത്താലും പ്രശാന്തതയാലും നിത്യവും നിദ്രാലുവിനെപ്പോലെ കാണപ്പെടുന്നു.

7-ാം ഭൂമി-വാസനകളൊഴിഞ്ഞു് ഗാഢസുഷുപ്തിയെ പ്രാപിക്കുന്നു.

1—ാം ഭൂമിയിൽക്രീഡിക്കുന്നവൻ—മന്ദമുമുക്ഷു.

2—ാം ഭൂമിയിൽ ” —മദ്ധ്യമുമുക്ഷു.

3—ാം ഭൂമിയിൽ ” —ഉത്തമമുമുക്ഷു.

4—ാം ” ” —ബ്രഹ്മവിത്ത്

5—ാം ” ” —ബ്രഹ്മവിദ്വരൻ

6—ാം ” ” —ബ്രഹ്മവിദ്വരീയാൻ

7—ാം ” ” —വരിഷ്ഠൻ.

സപ്തഭൂമികകളിൽ അജ്ഞാന ഭൂമികകളേഴിനെയും പററി നില്ക്കുന്ന അജ്ഞാനം, ആവരണം ഭ്രാന്തി, മുതലായൊഴിച്ചുള്ളവയിൽ:-

| സപ്തഭൂമികകൾ | | ജ്ഞാനഭൂമികകൾ |
|---|---|---|
| 4) പരോക്ഷജ്ഞാനം<br>5) അപരോക്ഷജ്ഞാനം | } | 1. ശുഭേച്ഛ<br>2. വിചാരണ<br>3. തനുമാനസി |
| 6) ശോകനാശനം<br>8) അതിഹർഷം | } | 4. സത്വാപത്തി<br>5. അസംസക്തി<br>6 പദാർത്ഥഭാവന<br>7 തുരീയഗ |

ജീവന്മുക്തന്‌-സമാധിസമയങ്ങളിൽ ശോകരഹിതനായിരിക്കുന്നതിനാൽ, ശോകനാശനം.

വിദേഹമുക്തൻ -സമാധിയിൽ നിന്നും വേർപെട്ടിരിക്കുന്നതിനാൽ, അതിഹർഷം

തുര്യമേ തുര്യാതീതമാവുകിൽ ഭേദമെന്നാലും
തുര്യാതീതം വിദേഹമുക്തിയെന്നോതുന്നിവർ;
അക്കണക്കിൽ പദാർത്ഥഭാവനയൊത്തുകൊണ്ട്
നില്ക്കുമേ തുര്യം ഗാഢസുഷുപ്തിയായിട്ടുംപോൽ.

സുഷുപ്തിയിൽ നിർവ്വികല്പാഖണ്ഡൈകരസസ്വരൂ-
പത്തിൽ സുഖാനന്ദം തുർയ്യാതീതവൃത്തർക്കു.
വൈശിഷ്ട്യമേറും ജ്ഞാനഭൂമികൾക്കിന്നും ഭേദം
നിശേഷമുള്ളതും കേട്ടിടുക, ചൊല്ലീടാം ഞാൻ. 158

തുർയ്യമേ ....ഭിവ്യർ—ഏഴാംഭൂമിയായ തുർയ്യംതന്നെയാണു (അതിനാതീതമായ) തുർയ്യാതീതവും എന്നു പറയുന്നതിനു അനൗചിത്യശങ്കയുള്ളതിനാൽ തുർയ്യാതീതത്തെ വിദേഹകൈവല്യപദമെന്നും പറയുന്നുണ്ടു്.

അക്കണ ... സുഷുപ്തിയെപ്പോൽ—തുർയ്യംതന്നെ തുർയ്യാതീതവും. ആ തുർയ്യാതീതം വിദേഹമുക്തിപദമാകുന്നു. മുൻകണക്കിൻപടിയുള്ള തുർയ്യത്തിന്റെ സ്ഥാനം ആറാം ഭൂമിയായ പദാർത്ഥഭാവനയുടെ സ്ഥാനത്തോടു ചേർന്നിരിക്കും.

അക്കണ.......വൃത്തർക്കു—ഏഴാം ജ്ഞാനഭൂമിയായ തുർയ്യത്തിന്റെ സ്ഥാനത്തു് തുർയ്യാതീതത്തെ (ഏഴാംഭൂമിയായി) കല്പിക്കുന്ന സ്ഥിതിക്കു് തുർയ്യത്തെ ഗാഢസുഷുപ്തിയായ പദാർത്ഥഭാവനയോടു ചേർത്തു കല്പിക്കേണമുണ്ടു്. ഗാഢസുഷുപ്തിയിൽ ഉദയമാകുന്ന അഖണ്ഡാനന്ദത്തെ അനുഭവിച്ചുകൊണ്ടു് ആ അനുഭവത്തിലിരിക്കുന്നതു് തുർയ്യാതീതപദവും.

താഴെക്കാണുന്നക്രമം നോക്കുക:

അസംസക്തി—സുഷുപ്തി അഞ്ചാംഭൂമി

പദാർത്ഥഭാവന—തുർയ്യം—ഗാഢസുഷുപ്തി—ആറാംഭൂമി

തുർയ്യാതീതം—സുഷുപ്തിയിൽ ജാഗ്രത്—ഏഴാംഭൂമി.

വൈശിഷ്ട്യ... ടാം ഞാൻ—മഹത്തായ ജ്ഞാനഭൂമികളുടെ വിശേഷങ്ങളെപ്പറ്റി വീണ്ടും പ്രതിപാദിക്കാം.

മുൻമൂന്നു ഭൂമിയുള്ളോർ, അഭ്യാസികർ, മുക്തരല്ല;
പിൻമൂന്നും വരൻ, വര്യാൻ, വരിഷ്ഠ ജീവന്മുക്തർ;
മദ്ധ്യഭൂമിയിലുള്ളോർ ബ്രഹ്മവിത്തെന്നു ശുദ്ധ-
മുക്തരുമാകും, മേലുള്ള ദിവ്യപദമാം മോക്ഷം. 154

ആദ്യത്തെ, ശുഭേച്ഛ, വിചാരണ, തനുമാനസി എന്നീ മൂന്നു ഭൂമികളിലുമായി നില്ക്കുന്നവർ മുക്തന്മാരല്ല. സാധന ചതുഷ്ടയാദികളിൽകൂടിയുള്ള ജ്ഞാനാഭ്യാസത്തിൽ ഏർപ്പെട്ടിരിക്കുന്നവരായിരിക്കും. ഒടുവിലത്തെ അസംസക്തി, പദാർത്ഥഭാവന എന്നീ മൂന്നു ഭൂമികളിലുമായി നില്ക്കുന്നവർ ക്രമപ്രകാരം വരൻ, വരിയാൻ, വരിഷ്ഠൻ എന്നീ പേരുകളോടുകൂടിയ ജീവന്മുക്തന്മാരാകുന്നു. മദ്ധ്യഭൂമിയായ സത്വാപത്തിയിൽ നില്ക്കുന്ന മുമുക്ഷുവിനെ ബ്രഹ്മവിത്തെന്നു പറയും.

ഓരോരുത്തരുടേയും പ്രത്യേകം പ്രത്യേകം മഹിമകളെപ്പററി മേൽപറയുന്നു.

മുമ്പായ ഭൂമിമൂന്നും പ്രാപിച്ചോർ മരിച്ചാലും
വമ്പരായ് പിന്നും പിറന്നടയും മോക്ഷം ക്രമാൽ;
ആദ്യം ശുഭേച്ഛയുണ്ടാകുന്നതാണപൂർവ്വം കേൾ
ഏതുമായതു വന്നാൽ പ്രാപിപ്പൂ പോലാം മോക്ഷം. 155

നാലാം ഭൂമിയെ പ്രാപിക്കുന്നതിനു മുമ്പുള്ള മൂന്നു ഭൂമികളിലും അഭ്യാസികളായിരിക്കവെ മരിച്ചുപോയവർ അവരവർക്കുണ്ടായിരുന്ന മേന്മയോടുകൂടി വീണ്ടും ജനിച്ച് മേൽഭൂമികളിലും ജീവിച്ചു മുക്തിയെ പ്രാപിക്കും. ആദ്യന്തനി ക്ഷണികങ്ങളായ ഈ ശരീരാദിപ്രപഞ്ച ഭോഗങ്ങളിൽ വിരക്തിയുണ്ടായി തന്റെ സ്വഷ്ടിസത്യം അറിയുന്നതിനു ജിജ്ഞാസയുണ്ടാകുന്നതാണു മുഖ്യം. ഒരിക്കൽ ശുഭേച്ഛയോടുകൂടിയ ഒരു മുമുക്ഷുവായിത്തീർന്നാൽ പിന്നീടു ലക്ഷ്യപ്രാപ്തിക്കു വേണ്ടുന്നതനുഷ്ഠിച്ചും ആരാഞ്ഞും മററും ഒടുവിൽ മുക്തനായി വിജയം വരിക്കുകതന്നെ ചെയ്യും.

ഇബ്ഭുവി ഒന്നും രണ്ടും ഭൂമികളെപ്പ്രാപിച്ചോർ
ശ്രേഷ്ഠരായാലും മുക്തരായ് വാഴും സത്യം, സത്യം;
ഇപ്പറഞ്ഞതുതെറ്റെന്നോർത്തു പാർക്കേണ്ട, നിയ-
മാപ്തരവരങ്ങൾക്കൊത്തഹം ബ്രഹ്മമെന്നറിയുക. 156

വർണ്ണാശ്രമധർമ്മങ്ങളെ അറിയാത്ത താണകുലത്തിൽ പെട്ടവരായാൽ തന്നെയും അവർ ആദ്യഭൂമിയെയോ രണ്ടാം ഭൂമിയെയോ പ്രാപിച്ചവരാണെങ്കിൽ ആ മാർഗ്ഗത്തെ പിന്തുടർന്നു, പിന്നൊരിക്കലും വ്യവഹാരകൃത്യങ്ങളിൽ മുഴുകിപ്പോകാതെ മോചനം പ്രാപിക്കുമെന്നുള്ളതു തീർച്ചയാണ്. ഇതിന്നു ഒരു മാററവുമില്ലാ എന്നു വിധിക്കുന്നു. നീ "അഹം ബ്രഹ്മാസ്മി" മഹാവാക്യത്തെ സാക്ഷാത്ക്കരിച്ചു മുക്തിയെ പ്രാപിച്ചാലും.

ശ്രുതേച്ഛ്ശ്രാവകന്മാരാണു മുക്തിമാർഗ്ഗത്തിൽ ഏററവും മുഖ്യം എന്നു മുൻപദ്യങ്ങളിൽ പറഞ്ഞതിനെ ഈ പദ്യത്താൽ സംശയരഹിതമായി ഉറപ്പിക്കുന്നു.

നെല്ലായ് പിറന്നൊരെന്നെ തണ്ഡുലമാക്കിത്തീർത്ത
നല്ലോരെൻ ഗുരുനാഥാ! പൊല്ലാത്തൊരു ശിഷ്യന്മാർക്കും
ലഭ്യം വിദേഹമുക്തിയെന്നല്ലേ ചൊല്ലിനിയ-
മഭ്യാസംവേണ്ടേ പാഠമില്ലെന്നിരിക്കിലും; പിൻ
ഇല്ലങ്ങളെല്ലാം വിട്ടകാന്തിയായ്, സന്ന്യസിച്ചോ-
ർക്കല്ലാതെയില്ല മുക്തിയെന്നതിൻ സത്യമല്ലേ. 157

തണ്ഡുലം — അരി (ഉമിനീക്കിയതു്)

അജ്ഞാനദശയിൽ താൻ ജനനമരണങ്ങളോടുകൂടിയിരിക്കുന്നതിനെ ഓർമ്മിച്ചു്, മാറിമാറിമുളച്ചുവളരുന്ന നെല്ലിനു സമമാണു താൻ എന്നു പറയുന്നു. ജ്ഞാനലബ്ധിക്കുശേഷം മുൻപറഞ്ഞ ജനനമരണാദിതാപങ്ങൾ നീങ്ങിപ്പോയതിനാൽ തനിക്കു ജ്ഞാനോപദേശം തന്ന ഗുരുദേവൻ തന്നെ നെല്ലിന്റെ സ്ഥാനത്തു തണ്ഡുലമാക്കിത്തീർത്തു എന്നും പറഞ്ഞിരിക്കുന്നു.

വ്യവഹാരജീവിതത്തിൽപോലും മ്ലേച്ഛന്മാർ നിഷിദ്ധന്മാരാകുന്നു. ആ സ്ഥിതിക്കു് എത്രയും ഉത്തമവും അത്യപൂർവ്വവുമായ സാക്ഷാൽക്കാര പദവിക്കു് അവർക്കെങ്ങനെ യോഗ്യതയുണ്ടാവും എന്നാണിങ്ങനെ ശിഷ്യന്റെ സംശയം. വ്യവഹാരജീവിതത്തിൽ എത്രയുംശിഷ്ടരെന്നു പറയപ്പെടുന്നവിദ്വാന്മാരോ സാർവ്വഭൗമന്മാരായ രാജാക്കന്മാർ, ചക്രവർത്തിമാർപോലുമോ ഒരദ്ധ്യാത്മവിത്തായിത്തീരാനുള്ള യോഗ്യതാവകാശം ഉള്ളവരാകുന്നില്ലെങ്കിൽ ലോകജീവിതത്തിൽ എത്രയും താണപടിയിൽ ജീവിക്കുന്ന നിസ്സാരന്മാർ അതിനെങ്ങനെ യോഗ്യരായി ഭവിക്കുമെന്നും ശിഷ്യൻ സംശയിക്കുന്നു. സർവ്വസംഗപരിത്യാഗം ചെയ്ത സന്ന്യാസിമാർമാത്രം ജ്ഞാനികളാവാൻ യോഗ്യരെന്നു വകവച്ചുകൊണ്ടാണു ശിഷ്യൻ വീണ്ടും ഗുരുപദേശത്തെ തേടുന്നതു്.

ശിഷ്ടർ വാഴ്ത്തിടും പുത്രാ! സംശയം വിശിഷ്ടം നി-
ന്നിഷ്ടത്തെ ചൊല്ലാം, ബന്ധമററ സന്ന്യാസം നാലും;
കൃശഗാത്രൻ, സഞ്ചാരി, ഹംസൻ, പരമഹംസൻ;
സന്ന്യാസത്തിന്നു മൂലം വൈരാഗ്യം; വേഷമല്ല. 158

സകല ആശകളേയും നിവർത്തിച്ചുകൊണ്ടുള്ള സന്ന്യാസം നാലുമാതിരിയുണ്ടു്.

1. കൃശഗാത്രൻ (കുടീചകൻ എന്നും പേരുണ്ടു്)
2. സഞ്ചാരി (ബഹൂദകൻ എന്നും പേരുണ്ടു്)
3. ഹംസനും (4) പരമഹംസനുമാണു്.

സന്ന്യാസത്തിന്നു ഏകലക്ഷണം വിരാഗമാണു്. വേഷങ്ങളൊന്നും സന്ന്യാസത്തെ ഉണ്ടാക്കുന്നില്ല.

മൂന്നുമാതിരിയുണ്ടുവൈരാഗ്യംപാർക്കിലോർക്കു
മന്ദനും, തീവ്രൻ, തീവ്രതരനുമെന്നപാരിൽ;
ദുഃഖമുണ്ടാവുന്നേരം തന്നില്ലം വെറുത്തീടും
മൂർഖതതന്നെയാകും മന്ദവൈരാഗ്യം പുത്രാ!
ദേഹമുള്ളോളം തനിക്കേഷണാത്രയങ്ങളിൽ

മോഹമില്ലെന്നുറച്ചീടുന്നതു തീവ്രനാകും;
പുണ്യപാപങ്ങൾരണ്ടുംമിഥ്യയെന്നെണ്ണിക്കർമ്മ-
കാണ്ഡമൊക്കത്തള്ളുംതീവ്രതരനും വൈരാഗ്യത്താൽ. 159

അധികാരഭേദമനുസരിച്ച് ജിജ്ഞാസുക്കളെ മൂന്നുതരത്തിലാക്കിപ്പറയുന്നു. മന്ദൻ, തീവ്രൻ, തീവ്രതരൻ. സംസാരജീവിതം നിത്യദുഃഖപ്രദമാകുന്നെന്നും അതിലിരിക്കുന്നിടത്തോളം കാലം ദുഃഖനിവൃത്തിയുണ്ടാവുകയില്ലെന്നും അനുഭവിച്ചറിഞ്ഞ ഫലമായി ഉള്ളിൽ അങ്കുരിച്ചുവരുന്ന വിരക്തിയിൽ കഴിയുന്നവരെ മന്ദവൈരാഗികൾ എന്നു പറയുന്നു.

മുൻപറഞ്ഞ വിരക്തിയുടെ ഫലമായി ഇനി ഈ ജീവിതത്തിൽ ലോകഭോഗങ്ങളൊന്നും ആവശ്യമില്ലെന്നുറച്ച് അവയെ പിരിഞ്ഞിരിക്കുന്നവർ തീവ്രന്മാരാണ്.

ഈ ലോകം വെറും സങ്കല്പമാണെന്നറിവു മൂത്ത്, പുണ്യപാപങ്ങൾ രണ്ടും ഒന്നുപോലെ നിരർത്ഥകങ്ങളെന്നു കരുതി സകലകർമ്മങ്ങളെയും ത്യജിച്ചിരിക്കുന്നവർ തീവ്രതരന്മാരാകുന്നു.

ഏഷണാത്രയങ്ങൾ-അർത്ഥൈഷണ, പുത്രൈഷണ, ദാരൈഷണ. എന്നീ മൂന്നാശകളും.

മന്ദന്റെവൈരാഗ്യത്താൽ സന്ന്യാസം ഫലിച്ചീടാ
തീവ്രത്തിൽ കുടീജഗം, ബഹൂജഗവുമെന്നുരണ്ടാം
സഞ്ചാരമൊന്നൊതുക്കിക്കൊള്ളുംകുടീജഗം,പിൻ
സഞ്ചരിക്കുന്നവനാർക്കുത്തമം ബഹൂജഗം. 160

യഥാർത്ഥത്യാഗമില്ലാത്തതിനാൽ മന്ദന്റെ വൈരാഗ്യം സന്ന്യാസത്തിനുപറ്റിയതല്ല തീവ്രമുമുക്ഷുക്കൾ രണ്ടു വിധം:-

കുടീജഗം-ശരീരം സഞ്ചാരത്തിനു പറ്റിയതല്ലാത്തതിനാൽ കുടുംബത്തിൽതന്നെയിരുന്നു അനുഷ്ഠിക്കുന്ന സന്ന്യാസവൃത്തി.

ബഹൂജഗം—ദേശാന്തരങ്ങളിൽ സഞ്ചരിച്ചുംമററും അനുഷ്ഠിക്കുന്ന സന്ന്യാസം.

രണ്ടുണ്ടു തീവ്രതരം, ഹംസവും പരമഹംസം;
ഉണ്ടുഹംസന്നുമുക്തി സത്യലോകത്തിൽമാത്രം;
ജ്ഞാനത്താൽ പരമഹംസർ പ്രാപിക്കുമീലോകത്തിൽ
മോചനം,കേൾക്കുക, രണ്ടുണ്ടിവർക്കും തരഭേദം. 161

തീവ്രതരമുമുക്ഷുക്കൾ രണ്ടുതരത്തിൽ :—

ഹംസൻ—ഈ ജന്മത്തിൽ മോചനം ലഭിക്കുന്നില്ല. മരണശേഷം തന്റെ വൈരാഗ്യബലത്താൽ സത്യലോകത്തിൽ ജീവിച്ചിരുന്നു് അവിടെവച്ചു മുക്തിയടയുന്നു.

പരമഹംസൻ—ഈ ഒരു ജന്മംകൊണ്ടുതന്നെ ബ്രഹ്മജ്ഞാനിയായി ഭവിച്ചു് മുക്തിയെപ്രാപിക്കുന്നു. പരമഹംസന്മാരിൽ തന്നെ രണ്ടുവകക്കാർ ഉള്ളവരെ മേൽപറയുന്നു.

ജിജ്ഞാസു, മുമുക്ഷുവുമെന്നതിൽ, ജിജ്ഞാസുവോ
വിജ്ഞാനഭൂമിമൂന്നും ഗ്രഹിക്കും വിവേകിതാൻ;
പിൻമുമുക്ഷുവോ പരിപക്വനായ് ജീവന്മുക്ത-
നെന്മയിലാവും, ജിജ്ഞാസുക്കളും രണ്ടുമട്ടാം. 162

പരമഹംസർ രണ്ടുതരത്തിൽ:—

ജിജ്ഞാസു—ശുഭേച്ഛ, വിചാരണ, തനുമാനസി എന്നീ മൂന്നു ജ്ഞാനഭൂമികളെയും പ്രാപിച്ചവനാകുന്നു.

മുമുക്ഷു—കൂടുതൽ കൂടുതൽ പക്വനായി, ജ്ഞാനമാർജ്ജിച്ചു് ഈ ജന്മത്തിൽതന്നെ ജീവന്മുക്തനായിഭവിക്കുന്നു.

ജിജ്ഞാസുക്കൾ രണ്ടുതരത്തിൽ ജീവന്മുക്തരാകുമെന്നുള്ളതിനെമേൽപറയുന്നു.

ബന്ധത്തെനിവർത്തിച്ചു സന്ന്യാസിമാരായ്‌വാണു
സന്തതം ചിലർ ബ്രഹ്മജ്ഞാനത്തെ പ്രാപിച്ചീടും;
അന്തണ, രരചന്മാർ, വാണിഭര, ശൂദ്രരായും
ബന്ധത്തിൽ വാണും ചിലർ ജ്ഞാനികളായിത്തീരും;

ഈ വിധം ശാസ്ത്രത്തിന്നുമീലോകത്തിന്നുമൊത്തു
മേവുന്നു കണ്ടിട്ടും, പിൻ, സംശയിക്കുന്നതെന്തേ?
മൽപ്രിയാ! ശ്രുതി, യുക്തി,യനുഭവങ്ങളാൽജ്ഞാന-
സത്പദം പ്രാപിച്ചുനീസത്യത്തെത്തെളിഞ്ഞാലും. 163

മായയെപ്പോലെ ബന്ധവുമുള്ളതല്ല. ഉണ്ടെന്നു തോന്നൽ മാത്രം. അതിനാൽ അങ്ങനെയുള്ളബന്ധത്തെവിട്ടിരുന്നാലും അതോടുചേർന്നിരുന്നാലും ഫലത്തിൽ ഒന്നുതന്നെ. താൻ ത്രികാലങ്ങളിലും ഒന്നിനാലും ബദ്ധനല്ലെന്നറിയുന്നതാണു മോചനം. സന്ന്യാസവും വ്യവഹാരംതന്നെ. ജ്ഞാനപ്രാപ്തിക്കു വേദാദികൾ നിർദ്ദേശിച്ചിട്ടുള്ള സന്ന്യാസത്തെ സ്വീകരിച്ചു ജ്ഞാനികളായിത്തീർന്നിട്ടുള്ളവരും ഉണ്ട്. അപ്പർ, സുന്ദർ, മാണിക്കവാചകർ, തിരുജ്ഞാനസംബന്ധർ മുതലായവർ അക്കൂട്ടത്തിൽപ്പെടുന്നു. നന്തനാർ, തത്ത്വരായർ, ദേശ്രുപാനന്ദൻ, ചേരമാൻ പെരുമാൾ, ജനകൻ മുതലായവർ വ്യവഹാരത്തിൽ ഇരുന്നു മോചനം പ്രാപിച്ചവരുമാണ്.

സന്ന്യാസം സ്വീകരിച്ചാലേ മോക്ഷത്തിന്നധികാരിയാവൂ എന്നു 157-ാംപദ്യത്തിൽ ശിഷ്യൻ ഉന്നയിക്കുന്ന സംശയത്തിനുള്ള ഈ സമാധാനംപറയുകയാണ്. അറിവുതന്നെ സത്തെന്നുറച്ചു സതതം ബ്രഹ്മരൂപനായിട്ടിരിക്കാൻ ഉപദേശിക്കുന്നു.

ഞാൻജനിച്ചെങ്കിലല്ലോഞാൻമരിക്കേണമെന്നാ-
ലുംജനിച്ചിട്ടില്ലെന്നാൽബ്രഹ്മമായുള്ളതു,ഞാൻ
ജനിച്ചതീഞാനാണെന്നാ,ലാഞാനംബ്രഹ്മമല്ല;
ജനിച്ചു,മൊഴിഞ്ഞു,രണ്ടുമററബ്രഹ്മമാം ഞാനേ, ഞാനാം. 164

ഞാൻ ഇപ്പോൾ ജനിച്ചവനാണെങ്കിൽ ജനിക്കുംമുമ്പും ഞാൻ ഉണ്ടായിരുന്നിരിക്കണം. പുനർജ്ജന്മമുണ്ടെങ്കിൽ മരണശേഷവും ഞാൻ നശിക്കാതെ ഉണ്ടായിരിക്കണം. ഇപ്രകാരം ജനനമരണങ്ങൾ എന്നെ ബാധിക്കാതിരിക്കുന്നു. ഈ കണ

ക്കിൽ ഞാൻ ബ്രഹ്മംതന്നെയാണു്. ഉപാധിയോടുകൂടിയവനാണു ഞാൻ എന്നാണെങ്കിൽ ആ (ഉപാധിയുള്ള) ഞാൻ ബ്രഹ്മമാകുന്നില്ല. ഉപാധിയും ജനനവുമില്ലാത്ത ആ ഞാൻ ഉണ്ടായി ഇല്ലാതായി എന്നില്ലാത്ത ബ്രഹ്മമായി ഭവിക്കുന്നു. (ഉപാധിയോടുകൂടിയ ഞാൻ ഞാനല്ല) ഇതിനാൽ തത്ത്വമസി എന്ന സാമവേദ മഹാവാക്യാൎത്ഥത്തെ പറഞ്ഞിരിക്കുന്നു.

കൂടസ്ഥനാകുംബ്രഹ്മമായതേഞാ, നീഞാനും
കൂടവേസ്ഥിതിചെയ്യുമറിയപ്പെടാതാകിൽ
ഞാനെന്നാരതു? പിന്നെൻബുദ്ധിയെച്ചൊല്ലുന്നാകിൽ
ബുദ്ധിയുംനിദ്രയുള്ളിൽ പറ്റുപോം, പാവാതാകിൽ
ഞാനെന്നൊന്നുംനിറഞ്ഞെപ്പൊഴുംവിളങ്ങീടുംപ്രൃ-
ജ്ഞാനബ്രഹ്മമാം ഞാനേ കൂടസ്ഥനായൊരാഞാൻ. 165

അഹംബ്രഹ്മാസ്മി എന്ന യജുൎവേദ മഹാവാക്യത്തെ അൎത്ഥപ്പെടുത്തിയിരിക്കുന്നു. ജീവസാക്ഷിയായി വിളങ്ങുന്ന കൂടസ്ഥനെ കുറിക്കുന്ന ഞാനും ഈശ്വരസാക്ഷിയായി വിളങ്ങുന്ന ബ്രഹ്മത്തെ കുറിക്കുന്ന ഞാനും ഒന്നാണു്. അങ്ങനെ ഞാൻ എപ്പോഴും ബ്രഹ്മത്തോടു ചേൎന്നതന്നെ ഇരുന്നാലും ഞാനെന്റെ ബ്രഹ്മസ്വരൂപത്തെ അറിയുന്നില്ലെങ്കിൽ ഞാനെന്നറിയപ്പെടേണ്ട വസ്തു മറെറന്താണു്? ഞാൻ എന്നതു ബുദ്ധിയെ കുറിക്കുന്നുവെങ്കിൽ ഉറങ്ങുമ്പോൾ അതില്ലാത്തതായിപ്പോകുന്നുണ്ടല്ലോ. ഈ ഇല്ലാതായ ബുദ്ധിയേയും വഹിച്ചുകൊണ്ടു ഒരു വസ്തു ഉണരുന്നു. ഈ വസ്തു നിദ്രാവേളയിലും ഉണ്ടായിരുന്നതായിരിക്കണം. ഉണൎന്നശേഷം ഉറക്കസുഖത്തെ അറിയുന്ന ഈ വസ്തു അറിവുതന്നെയായിരിക്കണം. നിദ്രാവേളയിൽ സൂക്ഷ്മപ്രായത്തിലിരുന്ന ജീവസംസ്കാരം സ്വന്തം സമ്മൎദ്ദത്താൽ എഴുന്നുവരുന്നു. അങ്ങനെ ഉണരുന്നു. അതോടുകൂടി അതുവരെ പററിനിന്നിരുന്ന ബ്രഹ്മാനന്ദം അറി

വിൽനിന്നും സംസ്കാരത്തുള്ളലാൽ മറയുന്നു. ഈ മറയുന്ന ഘട്ടത്തിൽ അറിവതിനെ കാണാനിടവരുന്നു. 'സുഖമായുറങ്ങി' എന്ന അനുഭവം തോന്നുന്നു. (സുഷുപ്തിയിൽ) ഞാനേ ഞാനായിരുന്ന ഞാൻ ബ്രഹ്മത്തിൻെറ സ്വരൂപമായ സുഖംതന്നെയായിരുന്നതിനാൽ ഞാൻ ബ്രഹ്മമാകുന്നു എന്ന അനുഭവജ്ഞാനമുണ്ടാകുന്നു.

തത്ത്വബോധപടലം 74-ാംപദ്യത്തിൽ പറയുന്ന മഹാവാക്യാർത്ഥത്തെ അനുഷ്ഠാനത്തിൽ അനുഭവിച്ചറിയാൻ ഉപദേശിക്കുന്നു.

> എങ്ങും നിറഞ്ഞിരിക്കുമാത്മാവെന്നാലുമതു-
> മെങ്ങനെയിരിക്കുന്നുവെന്നറിഞ്ഞിലെന്നാകിൽ
> സൗഖ്യമായുറങ്ങുങ്കാൽ കാണാത്തു,ണ്ടറിഞ്ഞ
> സൗഖ്യമാണാത്മാവെന്നു,മറിഞ്ഞുകൊണ്ടാലും നീ;
> സുപ്തിയില്ലാതനേരമില്ലതിൽ പൂർണ്ണാനന്ദം
> പൃത്ഥ്വിയിൽ പൂർണ്ണാനന്ദമതിനാലറിയാനില്ല.
> എങ്ങുമുട്ടരുവേപൂർണ്ണമായ്നില്ക്കുമാത്മാവിന്നു-
> മിങ്ങുതൻ നിദാനമായുള്ളതുമറിവുമാത്രം. 166

സത്തായ ആത്മാവു് ഉണ്ട് എന്നറിയാം. പക്ഷെ എങ്ങനെയിരിക്കുന്നുവെന്നറിയാൻ പാടില്ല. അതായതു് സ്വസ്വരൂപത്തെ താൻ അറിയാതിരിക്കുന്നു. കാരണം എപ്പോഴും ഉള്ളതു് എന്ന സത്തു് പ്രകാശിക്കാതിരിക്കുന്നു. ഈ സത്തായ ആത്മസ്വരൂപം എങ്ങനെ ഇരിക്കുമെന്നു് ഉണരുമ്പോൾ തോന്നുന്ന മുൻ നിദ്രാസൗഖ്യത്തെ അനുഭവിച്ചറിയേണ്ടതാണ് ഉണരുമ്പോൾ നിദ്രാസുഖത്തെ പൂർണ്ണമായറിയുന്നില്ല. സുഖത്തിൻെറ ഛായയേ തോന്നപ്പെടുന്നുള്ളു. പൂർണ്ണാനന്ദം ഉദയമാകുന്നതു ഉറക്കത്തിലായതിനാൽ വ്യവഹാരദശയിലും ഇതിനെ ആരുമറിയുന്നില്ല. ഏവംവിധം ആനന്ദം അനുഭവിക്കുന്നു എന്ന അറിവിനെത്തന്നെ

യാണ് ആ അനുഭവമെന്നു പറയുന്നത്. ആനന്ദാനുഭവമാകുന്ന ആത്മാവും ഈ അറിവുമാത്രമാണ്. 'പ്രജ്ഞാനം ബ്രഹ്മ' എന്ന ഋഗ്വേദമഹാവാക്യാർത്ഥത്തെ ഇതിൽ വിവക്ഷിച്ചിരിക്കുന്നു.

മാനസമെന്നിത്താനേ വന്നതീലോകമാവും,
മാനസേപാത്താൽ ലോകം നില്പതീയറിവിൽമാത്രം;
സർവ്വവും താങ്ങിയപ്പാലന്തമറററിവിതെന്നും
സർവ്വനായ് ചിന്തചെയ്യാലേകമായ് നിറഞ്ഞതേ ഞാൻ.

ഒരു നാടകക്കാഴ്ചയിൽ പല മനസ്സുകളുടെയും ഐക്യമാണു വെളിപ്പെടുന്നത്. നാടകം എഴുതിയയാളിന്റെ, അഭിനയിച്ചയാളിന്റെ, കാണുന്നയാളിന്റെ ഇത്യാദി. അങ്ങനെ ഈ ലോകചക്രം മുഴുവനും മനസ്സാകുന്ന അച്ചുതണ്ടിൽ കറങ്ങിക്കൊണ്ടിരിക്കുന്നതാണ്. ഈവിധം ഓരോ ജീവനുചുററും പ്രവർത്തിക്കുന്ന ഓരോ ലോകവുമുണ്ട്. അതിനാൽ "മാനസമെന്നിത്താനേ വന്നതീലോകവും" എന്നു പറഞ്ഞു. ഈ മനസ്സു ഒഴിഞ്ഞാലും അറിവു അവശേഷിക്കുന്നു. മനസ്സൊട്ടങ്ങിനിന്നതറിവിലായതിനാലാണ് ഉണർന്ന അറിവിൽ മനസ്സു വീണ്ടും പ്രവർത്തിക്കുന്നത്. വിചാരം അറിവിന്റെ അലകൾ മാത്രമാണു. ഞാൻ എന്ന വ്യഷ്ടിചിന്ത വിട്ടിട്ട് നിശങ്കശനായി ചിന്തിച്ചുനോക്കിയാൽ സർവ്വവും അറിവൊന്നു മാത്രമായി നില്ക്കുന്ന ആത്മസ്വരൂപമാണെന്നു കാണാം. അങ്ങനെ 'അയമാത്മാബ്രഹ്മം' എന്ന അഥർവ്വണവേദമഹാവാക്യത്തെ ഇതിനാൽ അർത്ഥപ്പെടുത്തുന്നു.

ഈവണ്ണമിരുന്നുകൊണ്ടാനന്ദമനുഭവിക്കാ-
നെവ്വണ്ണമനുഷ്ഠിച്ചാൽനീയറിഞ്ഞിടുമെന്നാൽ,
അമ്മൂനാവസ്ഥകൾക്കുമെഴുമ്പു വൃത്തിനീക്കി
മുമ്മാതിരുന്നുനീയുമാനന്ദമനുഭവിക്കാം. 168

ഈ വണ്ണ... മെന്നാൽ—മുൻപദ്യത്തിൽ പറഞ്ഞമാതിരി താൻ എങ്ങും അനന്യനായി എതിനും സത്തായിരിക്കുന്നു.

എല്ലാം തന്നിലും താൻ എല്ലാത്തിലും ചേർന്നിരിക്കുന്ന അവസ്ഥ തനിക്കേർപ്പെട്ടാൽ ആനന്ദം തനിക്കന്യമല്ലാത്തതാകും. പിന്നെ എങ്ങനെയാണതിനെ അനുഭവിക്കാനൊക്കും എന്നു കേൾക്കുന്ന പക്ഷം.

അമ്മൂന്നു.......ഭവിക്കാം— ജാഗ്രത്, സ്വപ്ന, സുഷുപ്തികളിലായി ഒന്നിനൊന്നു വിലക്ഷണമായി മാറിമാറിനിന്ന് സ്വസ്വരൂപത്തെ മറച്ചുനില്ക്കുന്നതു് ഈ മൂന്നവസ്ഥകളുടെ വൃത്തിരൂപങ്ങളാണ്. ഈ വൃത്തികാര്യങ്ങളെ ഒഴിവാക്കിയാൽ മനസ്സുനിഷ്പന്ദമാകും. ഭ്രാന്തിഒഴിയും. ഭ്രാന്തിയൊഴിഞ്ഞാൽ സ്വസ്വരൂപത്തെപ്പററിയുള്ള പരോക്ഷജ്ഞാനം ഉണ്ടാകുന്നു. ഈ അവസ്ഥയിൽ ചുമ്മാതിരുന്നാൽ അതു് സഹജമായിത്തീരും. പരോക്ഷം സഹജമായിത്തീന്നാൽ അതുതന്നെ അപരോക്ഷമായി ഭവിക്കുന്നു. ഇങ്ങനെ സ്വസ്വരൂപസുഖത്തിന്റെ അപരോക്ഷാനുഭൂതി ഉദയമാവുന്നു. തനിക്കെപ്പോഴുമുള്ള ഈ സ്വസ്വരൂപം മുമ്പു വിളങ്ങാതിരുന്നതിനു കാരണം സ്വയംകൃതാനർത്ഥം മാത്രമാണ്. അതിനാൽ ചുമ്മാതിരുന്നാൽ സുഖസ്വരൂപം ഏർപ്പെട്ടുവരുമെന്നുപദേശിക്കുന്നു.

ജന്മവാസനകൊണ്ടുദിക്കുന്ന വൃത്തിയെല്ലാ-
മുന്മൂലനാശം ചെയ്യാ,മെങ്ങനെയെന്നു പാർത്താൽ
ബോധത്തിൻനാഥൻതാനായ് പഞ്ചേന്ദ്രിയങ്ങൾക്കുള്ള
ബാധവിട്ടൊടുങ്ങും, ചില്ലറ പനാശംപോൽ. 169

ലോകാദിവ്യവഹാരങ്ങളോടു ചേർന്നുനിന്നു ജീവിച്ച നീണ്ട പഴക്കത്തിന്റെ സൂക്ഷ്മാംശമാണ് വാസന. ഇതിന് താൻ എന്ന അഭിമാനം സ്ഥായിയായി നില്ക്കുന്നു, ചെമ്പിൽ ക്ലാവു പററിയിരിക്കുന്നതുപോലെ. വാസന ഏഴുതരത്തിലുണ്ടാകാം:—

1. സല്ഗുണശക്തിവാസന
2. ജീവപരമേശവാസന
3. ലോകവാസന
4. ശാസ്ത്രവാസന
5. ദേഹവാസന
6. സ്വപ്നവാസന
7. സുഷുപ്തിവാസന.

ഈ വാസന പുനർജ്ജന്മത്തിനു ബീജമായി നില്ക്കുന്നു. ഇതു് ജീവാത്മാവിനു വീണ്ടും വാസനയ്ക്കനുഗുണമായ കർമ്മശരീരത്തെ പ്രദാനം ചെയ്യുന്നു. അതിനാൽ ഏതൊരു ജീവനും കർമ്മിയായിത്തന്നെയിരിക്കുന്നു. തന്നിമിത്തം കർമ്മം ഒടുങ്ങാതെ മോചനം സാദ്ധ്യമല്ലെന്നു പറയുന്നു.

കർമ്മം ഒടുങ്ങാനെന്തുചെയ്യണം? കർമ്മത്തിനു ബീജമായി നില്ക്കുന്ന വാസനയെ മാററണം. അതുചെയ്യാതെ വേദാദികളുടെ വാച്യാർത്ഥത്തെ പിൻതുടർന്നു കർമ്മം ചെയ്തുതന്നെ കർമ്മം ഒടുക്കാൻ നാം ശ്രമിക്കുന്നു. പൊങ്ങിവന്ന റബ്ബർപന്തിനെ താഴത്തിടാൻ മിണ്ടാതിരുന്നാൽമതി. തനിയെ താഴെ വീണുകൊള്ളും. മറിച്ചു്, അടിച്ചിടാൻ ശ്രമിച്ചാൽ പൊങ്ങുകയേ ഉള്ളു. അതുപോലെ ഉണ്ടായ കർമ്മമൊഴിക്കാൻ മിണ്ടാതിരുന്നാൽ മതി. താനേ അടങ്ങും. കർത്തൃത്വം ഏറെറടുത്താൽ വാസന പ്രബലപ്പെടുകയേ ഉള്ളു. അതിനാലാണു കർമ്മത്തിനു ഹേതുവായ വാസനയെത്തന്നെ ഒഴിക്കാൻ ചെയ്യാതിരിക്കൽ മാർഗ്ഗമുപദേശിക്കുന്നതു്.

ബോധത്തിനു വൃത്തിപ്പെട്ടു നില്ക്കുന്നതിനുള്ള ഉപകരണങ്ങളാണു പഞ്ചേന്ദ്രിയങ്ങൾ. വാസന പററിനില്ക്കുന്ന ജീവബോധം പഞ്ചേന്ദ്രിയങ്ങളുമായുള്ള സമ്പർക്കത്താൽ കർമ്മത്തിനു ഹേതുവായി വരുന്നു. അതിനാൽ ജീവബോധത്തോടുകൂടി വാസനയെ ഒഴിയ്ക്കാൻ ആത്മബോധം വിജൃംഭിച്ചു വന്നാൽ മതി. വാസന നിശ്ശേഷമായാൽ പഞ്ചേന്ദ്രിയങ്ങൾ, താനേ, വൃത്തിരഹിതമാവും. വാസന അററ ഇന്ദ്രിയം പല്ലുകൊഴിഞ്ഞ സർപ്പത്തെപ്പോലെ നിരുപദ്രവിയായിരിക്കാമെന്നതേയുള്ളു. എണ്ണ തീർന്ന തിരി കത്താത്തതുപോലെ വാസന നിലച്ച പഞ്ചേന്ദ്രിയങ്ങളും പ്രവർത്തിക്കാതാവും.

വാസനാക്ഷയത്തിനു ബോധമൊഴിവാണാവശ്യമെന്നും മററു ക്രിയാമാർഗ്ഗങ്ങളോ യോഗാഭ്യാസങ്ങളോ നിഷ്പ്രയോജനകരങ്ങളാണെന്നും ഉള്ള ശരിയായ ജ്ഞാനമാർഗ്ഗത്തെ ഒഴിവിലൊടുക്കം എന്ന ജ്ഞാനശാസ്ത്രഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:—

വിണ്ണിൽത്തോന്നിമറഞ്ഞിടുന്ന മുകിൽപോൽ
ബോധത്തിലുണ്ടാ, യഴി-
ഞ്ഞെന്നാകുംകരണങ്ങളൊക്കെയറിവാൽ
പൊയ്യെന്നതല്ലാതെ,തൽ
ബോധത്താല,തടക്കി,ലോക്ക്,കരമു-
ണ്ണുംപന്തിനൊപ്പായ്‌വരും,
ബോധത്തിൻ നിലയററിടത്തുകരണം
നാരായവേരററുപോം.

(ഒഴിവിലൊടുക്കം)

ഇപ്രകാരം അറിവുകൊണ്ടു് ബോധത്തെ ഒഴിക്കേണ്ടതാണെന്നു സ്ഥാപിക്കുന്നു.

വൃത്തിമാററിടാൻമേലുംവിനോദമാംയോഗത്താൽ ഇ-
രുത്തിപോലുള്ളും ശ്വാസംസുഖമോടടക്കിയാലാം;
ശക്തിയുമിതിനില്ലായ്കിൽകാരണദേഹമായ്‌പെ-
രുത്തെഴുമവിദ്യയെത്താൻമാററിയാൽതാനേമാറും. 170

ഇരുത്തിയുടെ ഉള്ളിൽ കയറി ഇറങ്ങുന്ന വായുവിനെപ്പോലെ ശരീരത്തിനുള്ളും പുറവുമായിനില്ക്കുന്ന ശ്വാസത്തെ നിയന്ത്രിച്ചാൽ വായുവിൻെറ വൃത്തിയില്ലാത്തു് പഞ്ചേന്ദ്രിയവൃത്തികളും നിലയ്ക്കും. രേചകയോഗം കൊണ്ടു് വായുവിനെമാററി തൽസ്ഥാനത്തു് ശൂന്യത്തെ സൃഷ്ടിച്ചതിനാലുണ്ടാകുന്ന സുഖത്തോടുകൂടിച്ചെയ്യുന്ന പൂരക, കുംഭകയോഗങ്ങളാൽ വാസനാവൃത്തികൾ അടങ്ങിനില്ക്കും. പക്ഷേ ഈ മാർഗ്ഗം താല്ക്കാലികഫലത്തെയുളവാക്കുന്നതേയുള്ളു. അതിനാലാണു് പദ്യത്തിൽ 'വിനോദമാം യോഗത്താൽ' എന്നു

പറഞ്ഞു്. ഒരു ജീവിയുടെ മാംസാദ്യംശംപോലും അവശേഷിച്ചു നില്ക്കുന്ന വാസനാശക്തി ആ ജീവിയുടെ ശരീരത്തിന്റെ ഉള്ളിലുള്ള വായുവിനോടൊന്നിച്ചുള്ളതുകൊണ്ടു ക്ഷയിച്ചുപോകുമെന്ന കരുതുന്നതു കേവലം മൗഢ്യംമാത്രം. ഒന്നിനെ ഒരമർത്തിവച്ചിരുന്നാലെപ്പോഴെങ്കിലും ആ അമർത്തൽ മാറുമ്പോൾ അമർത്തപ്പെട്ടതു് പൂർവസ്ഥിതിയിലാവും. ഒന്നിനെ മറ്റൊന്നുകൊണ്ടടക്കിയാൽ ആ 'മറ്റൊന്നു്' ശേഷിക്കും. ഈ മറ്റൊന്നിനെ വേറൊന്നുകൊണ്ടടക്കിയാൽ ആ 'വേറൊന്നു്' ശേഷിക്കും. ഇനി എല്ലാത്തിനെയും തന്നെത്താനടക്കിയാൽ അടക്കിയതും അടക്കപ്പെട്ടതും എന്ന ദ്വൈതത്തിന്നിട വരും. അതിനാൽ യോഗശാസ്ത്രാദ്യുപായങ്ങളൊന്നും ശ്രേയസ്സല്ലെന്നു ജ്ഞാനികൾ യുക്തിയുക്തം പ്രസ്താവിച്ചിട്ടുണ്ടു്.

മേൽ അവിദ്യയാകുന്ന കാരണദേഹത്തിന്റെ ഒഴിവിനെപ്പററി പറയുന്നു.

> കാരണദേഹം മാററീടുന്നതെങ്ങനെയെന്നാ-
> ലാരണം ചൊല്ലീടില്ലായതിൻ ലക്ഷ്യാർത്ഥത്തെ
> ശ്രുതിമനനത്തിനാൽ നാട്ടീടട്ടെ,യതും നിറ-
> വുററതിൽ സാക്ഷാൽ പതിപ്പിക്കേണ്ട ലോകമെല്ലാം
> ആരോപം മാത്രമെന്ന ധാരണയുണ്ടായ്‌വന്നാൽ
> ധീരനാം നീ ധരിക്കാനവിദ്യയ്ക്കിടമുണ്ടോ ? 171

തേക്കുമരത്തിൽ ഉണ്ടാക്കിയിട്ടുള്ള ആനയിൽ നാം കാണുന്ന സത്യവസ്തു (തേക്കു) മരമാണു. വേദങ്ങളിൽ വാച്യാർത്ഥങ്ങളാൽ പറയുന്നവ എല്ലാത്തിന്റെയും ലക്ഷ്യം സച്ചിദാനന്ദമാണു്. ഇതു് ചൈതന്യമെന്ന വാക്കിനാൽ കുറിക്കപ്പെടുന്നു. ആന മരത്തിൽ ആരോപിതം മാത്രമെന്നപോലെ ഈ ശരീരാദിപ്രപഞ്ചങ്ങൾ ചൈതന്യമായ സത്യവസ്തുവിൽ വെറും ആരോപങ്ങൾ മാത്രമാണു്. അതിനാലത്രേ ഏതൊരു ദ്രവ്യവസ്തുവും അനുനിമിഷം ഭേദപ്പെട്ടുകൊണ്ടിരിക്കുന്നതു്. ഈ സത്യമായ അറിവു ദൃഢപ്പെ

ടണം. ഇപ്രകാരം ഇക്കണ്ട സർവ്വവും തന്റെ ചൈതന്യസ്വരൂപത്തിൽ ആരോപങ്ങൾ മാത്രമെന്നു ദൃഢപ്പെട്ടവന്നു് അവിദ്യ വന്ധ്യാപുത്രനെപ്പോലെ ഇല്ലാതായിത്തീരുന്നു.

"പൊയ്യാമിന്ദ്രിയബോധമററു തെളിയും
ചൈതന്യമേ ബോധമായ്

ച്ചെയ്യിൽപിന്നെ മയക്കമില്ല" എന്നു കണ്ണുടയ വള്ളലാരും പറയുന്നുണ്ടു്.

ഈവിധമെല്ലാമെന്നിലാരോപമെന്നിരിക്കെ-
യിവ്യവഹാരത്തിങ്കലലയുമെന്റെ ചിത്തം
എങ്ങനെ പൂർണ്ണമാമെന്നാണെന്നിലെ,ന്നാ വിട്ടി-
ല്ലാന്നു,മിക്കണ്ടതെല്ലാമെൻ മയമായിരിപ്പൂ;
കാണുന്നതെല്ലാം സ്വപ്നക്കാഴ്ചപോലെന്നിൽതോന്നാ-
ലാണെന്നു താരനകാരെം സാക്ഷിയാം ചിത്തുംഞാനേ. 172

ഇക്കാണുന്നവയെല്ലാം സത്യവസ്തുവല്ലാ, അതിൽ തോന്നുന്ന ആരോപങ്ങളാണെങ്കിൽ ഈ ആരോപവ്യവഹാരങ്ങളിൽ പെട്ടിരിക്കുന്ന എന്റെ മനസ്സു (സത്യവസ്തുവിനെ പററിനിന്നു്) പൂർണ്ണസ്വഭാവത്തിലെങ്ങനെ നില്ക്കുന്നൊക്കും? ഈ സംശയത്തിനു സമാധാനം പറയുന്നു. വ്യവഹാരങ്ങളൊന്നും എന്നെക്കൂടാതെയുണ്ടാവുന്നവയല്ല. സർവ്വവും എന്റെ സ്വരൂപമായിത്തന്നെ ഇരിക്കുന്നു. വ്യവഹാരങ്ങളിലുംക്കൂടി ഞാൻ നിറഞ്ഞവനായിരിക്കുന്നു.

കാണുന്ന ..... ഞാനേ—സ്വപ്നക്കാഴ്ചകൾക്കും ജാഗരക്കാഴ്ചകൾക്കും തമ്മിൽ ഒരു വ്യത്യാസവുമില്ലെന്നു നമുക്കു മനസ്സിലാക്കാം. രണ്ടും തോന്നലുകൾ മാത്രം. ഇല്ലാത്ത തോന്നലുകൾ ഉണ്ടായി ഇല്ലാതാവുന്നു. സ്വപ്നക്കാഴ്ചകൾ ആ സമയത്തേയ്ക്കു സത്യമെന്നപോലെ ജാഗരക്കാഴ്ചകളും ആ സമയത്തെ സത്യങ്ങൾ മാത്രമാണു്. ഫലത്തിൽ രണ്ടും ഒന്നുതന്നെ സ്വപ്നത്തെ സ്വപ്ന

മാണെന്നു തത്സമയത്തറിയുന്നില്ല. സ്വപ്നത്താൽ മറയ്ക്കപ്പെട്ടിരിക്കുന്ന ജാഗ്രദാവസ്ഥ, സ്വപ്നവേളയിൽ മറയ്ക്കപ്പെടാതിരുന്നാൽ സ്വപ്നവേളയിൽത്തന്നെ സ്വപ്നത്തെ സ്വപ്നമെന്നറിയാനാകും. അതുപോലെ നമ്മുടെ സത്യസ്വരൂപം മറയപ്പെടാതിരുന്നാൽ ബാഹ്യമായി ഇക്കാണുന്നവ സ്വപ്നക്കാഴ്ചകളാണെന്നു് അപ്പോൾത്തന്നെ ബോധ്യപ്പെട്ടുകൊള്ളും അതിനാലാണു് സത്യത്തെ:—

"സ്വപ്നാദിയിൽപലതുകണ്ടാലുണർന്നവനൊ-

ടൊപ്പംഗ്രഹിക്ക" എന്നു പറയുന്നതു്. ഉണർന്നിരുന്നു സ്വപ്നം കാണാനൊക്കുമോ എന്നു കേട്ടാൽ സമാധാനം പറയാം. നാം ഒരു സംഭാഷണത്തിൽ ഏർപ്പെട്ടിരിക്കുമ്പോൾ അപ്രകൃതമായ ഒരു മനോരാജ്യത്തിലും പെട്ടിരിക്കാവുന്നതാണു്. സംഭാഷണവിഷയത്തിലും മനോരാജ്യത്തിലും ഒരേസമയം മനസ്സു് ഒന്നുപോലെ വർത്തിക്കുന്നുണ്ടു്. മനോരാജ്യത്തിൽ മുഴുകിയിരുന്നാൽ, മനസ്സു്, സംഭാഷണവിഷയത്തിനു വെറും സാക്ഷിമാത്രമായിത്തീരുന്നു. അതു് തന്റെ മനസ്സിൽ ശരിയായി പതിയാതെ, വെറും തോന്നൽ പോലെ പരിണമിക്കുന്നു. സ്വപ്നക്കാഴ്ചയെ പരിശോധിക്കാം. സുഷുപ്തിയിലാണു സ്വപ്നം കാണുക. സുഷുപ്തിയിൽ മനസ്സുവൃത്തിയിൽനിന്നും വിശ്രമം തേടി സ്വരൂപാനന്ദത്തോടു ചേർന്നില്ക്കുന്നു. ഈ അവസ്ഥയിൽ തോന്നലുകൾ പുഴമ്പാതെ അടങ്ങിനില്ക്കുന്നു. അഥവാ തോന്നിയാലും ആ തോന്നലുകൾക്കു (സ്വപ്നക്കാഴ്ചകൾക്കു്) മനസ്സു സാക്ഷിമാത്രമായിനില്ക്കുന്നു. അതിനാലാണു് സ്വപ്നക്കാഴ്ചകൾ നമ്മുടെ സ്മൃതിപുടത്തിൽ നിന്നും വേഗം മാഞ്ഞുപോവുന്നതു്. ജാഗ്രദാവസ്ഥയിൽ, മനസ്സു താൻ അതുവരെ പററിനിന്ന സ്വരൂപസുഖത്തിൽനിന്നും വേർപിരിഞ്ഞു് വൃത്തിരൂപം കൈക്കൊള്ളുന്നു. മനസ്സു ചലിച്ചുണ്ടാവുന്ന തോന്നലുകൾക്കു സ്വയം കർത്തൃത്വം വഹിക്കുന്നു. തോന്നലു

കൾക്ക് അങ്ങനെ സത്യത്വം ഉണ്ടാകുന്നു. ഈ കർത്തൃത്വത്തെ സ്വപ്നവേളയിലും വഹിച്ചു നിന്നതിനാലാണ് സ്വപ്നക്കാഴ്ചകൾക്കും ആ സമയം സത്യത്വം ഉണ്ടായത്. ഈപ്രകാരം തനിക്കില്ലാത്ത കർത്തൃത്വത്തെ താൻ വഹിച്ചുനിന്നതിനാലുണ്ടായ സ്വപ്നഭ്രാന്തി തന്നെയാണ് ജാഗ്രത്തിലും തുടർന്നു നില്ക്കുന്നതെന്നു വിവേകപൂർവ്വം അറിഞ്ഞാൽ കർത്തൃത്വമെല്ലാം സാക്ഷിത്വത്തിൽ ഒടുങ്ങിയ ചിത്തായ ഞാൻ സർവ്വത്തിനും സാക്ഷിമാത്രമായി പ്രകാശിക്കുന്നതിനെ സ്വയം കണ്ടറിയും.

ഉദാ:—

മേനിയിൽ പുറത്തിനുള്ളിൽമേലോട്ടുകീഴിററിക്കിൽ
വാനിൽവൈയകത്തിലെങ്ങുമാനന്ത്യമറെറാന്റിലല്ലെ
യാനിലാവിടവുമില്ലെ,യെന്നുമിടത്താലുമില്ലെ,
താനികൾപൊരുൾവേറില്ലെ, സച്ചിദാനന്ദമെന്റാൻ”
(ജ്ഞാനവാസിഷ്ഠം)

ചിത്തസ്വരൂപമായ് ഞാനെ,ങ്ങും നിറഞ്ഞോനൊന്നെ–
നാസ്തിത്വം വരുന്നതെല്ലാം ഭൂമിതനൊന്നാൽ,
എന്തൊക്കെച്ചെയ്തിട്ടാലു,മെന്തുചെയ്താലുമെന്തേ?
ബന്ധമെന്തവയൊന്നിനോടും ഞാൻബന്ധപ്പെടാൻ?,
നിദ്രവിട്ടുണർന്നാൽ പിൻനില്ക്കുന്ന സ്വപ്നംപോലെ
യത്രയും മിഥ്യയായ്പ്പോ, ആനന്ദസ്വരൂപൻ ഞാൻ 178

ചിത്സ്വരൂപമായ്:–
“ദേഹത്തിന്റെ ചലാദികൾ മാലിന്യം,
ദേഹം മാലിന്യം ദേഹിക്കതുപോലെ;
ദേഹം താൻതന്നെ സാക്ഷിക്കുമാലിന്യം,
സാക്ഷിത്വം ഒന്നു ചിത്തിന്റെമാലിന്യം;
ചിത്തൊന്നൊന്നുള്ളു സത്യമായിട്ടിപ്പോൾ,
സച്ചിദാനന്ദ ബ്രഹ്മമതുതന്നെ.”

പത്തെ കണ്ടു കൊണ്ടിരിക്കണം. രണ്ടുകണ്ണുംതരുന്ന അറിവൊന്നമാത്രമാണു്. ദ്വൈതത്തിലും അദ്വൈതത്തെത്തന്നെകാണണം. ഇപ്രകാരം വ്യവഹാരത്തിലും നിർവ്യവഹാരത്തെ കണ്ടുകൊണ്ടിരിക്കുന്ന വിശേഷാനുഭവത്തെപ്പററി കണ്ണുടയവള്ളലാർ ഇപ്രകാരം പറയുന്നു:—

"പററിടും പൊടിയെപ്പുറത്തിവിടുമ-
ക്കാററെന്നപോൽ ജ്ഞാനിയും
പററാതെ വിഷയങ്ങൾ തൊട്ടുവിടുമേ
സംസാരമധ്യത്തിലും;
നിങ്ങാതാടിയടങ്ങിടുന്ന വെളിപോൽ
സ്വന്തം സ്വരൂപസ്ഥനാ-
മേകാന്തൻ പുനരെങ്ങിരുന്നു മരുളാ-
നന്ദംവിളങ്ങീടുമേ,

(ഒഴിവിലൊടുക്കം)

വ്യവഹാരവേളയിലും സ്വസ്വരൂപസ്ഥിതനായിരിക്കുന്നതിനെപ്പററി 22-ാം പദ്യത്തിൽ പറയുന്നുണ്ടു്.

ഈ ജീവന്മുക്തനെപ്പററി, തത്വബോധപടലം 97-ാം പദ്യത്തിലും പറഞ്ഞിട്ടുണ്ടു്.

ഞാനെന്നൊൻദേഹത്തിന്നെയെണ്ണിനേനേറെജന്മം,
ഹീനവുംമഹത്തുമായിരുന്നതെല്ലാമിപ്പോൾ,
കാനലിൽവെള്ളംപോൽകണ്ടേൻഗുരുകൃപയാലെ
ഞാനെന്നിങ്ങെന്നെത്തന്നെ കണ്ടുഞാൻരക്ഷപ്പെട്ടേൻ. 174

ഞാനെന്നേൻ. ... കണ്ടു—ഏകനും നിത്യനുമായ എന്നെ ഞാൻ അജ്ഞാനവശാൽ എന്റേതുകളായ ശരീരാദിപ്രപഞ്ചങ്ങളായിട്ടംശിച്ചു് ഞാൻ അവരോടുചേർന്നുള്ളതായിത്തീന്നു. ഇങ്ങനെ ദേഹാദികളാണു ഞാൻ എന്ന ബലമായ വിശ്വാസത്തിൽ അവയ്ക്കെല്ലാം ഞാനും പല ജനനങ്ങളിലും പല മരണങ്ങ

ളില്ലമായി ഇതുവരെ കഴിഞ്ഞു. ചെറുതെന്നും വലുതെന്നും മററും ഞാൻ കണ്ടിരുന്ന വസ്തുക്കൾ എല്ലാം ഒന്നുപോലെ മിഥ്യയായി ഭവിക്കുന്നു.

എൻ ഗുരു .... ചെയ്യട്ടേൻ—സദ്ഗുരു കടാക്ഷത്താൽ ഞാനു ഇന്നു് എന്റെ സത്യസ്വരൂപത്തെ കണ്ടറിഞ്ഞതിന്റെ ഫലമായി ഒരുകാലവും ദുഃഖമോ നാശമോ കൂടാതെ ഞാൻ രക്ഷ പ്രാപിച്ചവനായിത്തീർന്നിരിക്കുന്നു.

എന്തൊരു പുണ്യം ചെയ്തോ ഞാ, നെന്തു ഭാഗ്യം കണ്ടോ?
സന്തതമേഴാംഭൂവിൽ ചന്തമായ് വിളങ്ങിടും
എന്നുടെ നാഥൻ നാരായണന്റെ കൃപയാലെ
ധന്യനായ്ത്തീർന്നു ഞാനും താണ്ഡവമാടിടുന്നേൻ. 175

ഏഴാംഭൂ—ഏഴാം ജ്ഞാനഭൂമിയായ തുരിയാതീതം. 'എന്നുടെ നാഥൻ നാരായണന്റെകൃപയാലെ' എന്നു പറഞ്ഞിരിക്കുന്നതിനാൽ ഗ്രന്ഥത്തിന്റെ കർത്താവായ താണ്ഡവരായരുടെ ഗുരുവിന്റെ നാമധേയം നാരായണനെന്നു സിദ്ധിക്കുന്നു.

താണ്ഡവമാടിടുന്നേൻ—ഞാൻ ആനന്ദനൃത്തം ചെയ്യുന്നു.

ഒരു ജീവന്മുക്തന്റെ ആനന്ദാനുഭവത്തെപ്പററി കണ്ണുടയ വള്ളലാർ പറയുന്നു:—

"കുന്നിക്കും ജടമാനമാളുമുഷക-
ത്തൊക്കാനകം പുഞ്ചിരി-
ച്ചുന്നും തന്റെയഖണ്ഡപൂർണ്ണവടിവിൽ
താനാടിടും പാടിടും"

തത്വജ്ഞാനം ലഭിച്ചു സന്തോഷാത്ഭുതങ്ങളോടെ
നൃത്തം ഞാനാടുമെന്നു മുന്നേയറിഞ്ഞുള്ള
സത്യത്തിൽക്കൂടിയല്ലോ "താണ്ഡവരാ" എന്നു പേരി-
ട്ടതുക്ക ദിവ്യരാണെൻ മാതാവുമെൻ പിതാവും. 176

ഭവത്തെത്തന്നെ ഈ ഗ്രന്ഥം പ്രദാനം ചെയ്യുമെന്നും അനന്തജന്മങ്ങളെക്കൊണ്ടും സാധിക്കാത്ത ഈ പരമപ്രയോജനം ഈ ഗ്രന്ഥപാരായണം മുഖേന സാധിക്കുമെന്നും സ്പഷ്ടമാക്കപ്പെട്ടിരിക്കുന്നു. "പിറന്നിറന്നാറാത്ത ചുഴൽക്കാററിൽ ചിക്കിയ തുരുമ്പുപോൽ' അവസാനം കാണാത്ത ജീവന്മാരുടെ നിത്യവിമോചനാർത്ഥം സംഗ്രഹിക്കപ്പെട്ടിരിക്കുന്ന ഈ പവിത്രഗ്രന്ഥം യാതൊരപകർഷവും സംഭവിക്കാതെ പരിപൂർണ്ണമായി വരത്തക്കവണ്ണം നാരായണഗുരുതന്നെ ഉപദേശിച്ചിട്ടുള്ളതാണു്. തന്റെ പൂർവ്വപുണ്യമാണിതിനു കാരണമെന്നു ശിഷ്യൻ സ്മരിക്കുകയും ചെയ്യുന്നു.

> ബ്രഹ്മമാം ദേശികൻതൻശീതളപാദതീർത്ഥ-
> മെന്നെന്നൂലികിക്കെല്ലാലോകതീർത്ഥവുമാവുമ്പോലെ
> ഇമ്മഹാ'കൈവല്യ'ത്തെപ്പഠിച്ചോർ നാനാശാസ്ത്ര-
> സമ്മതരാകമാത്മജ്ഞാനികളായി വാഴും. 180

പക്വാധികാരിയായ ഒരു മുമുക്ഷുവിനു് ബ്രഹ്മംതന്നെ മനുഷ്യാകാരത്തിൽ ഗുരുവായി പ്രത്യക്ഷപ്പെട്ടുപദേശം ചെയ്യുമെന്നു മുമ്പും പറഞ്ഞിട്ടുണ്ടു്. അതിനാൽ 'ബ്രഹ്മമാംദേശികൻ' എന്നുപറഞ്ഞു.

സർവ്വവും താൻ എന്ന അനുഭവത്തെത്തന്നെ പ്രദാനം ചെയ്യുന്ന ഗുരു തനിക്കും സർവ്വവുമായി ഭവിക്കുന്നു. ലോകത്തിലെ മററു സർവ്വപുണ്യതീർത്ഥങ്ങൾകൊണ്ടുമൊന്നിച്ചുള്ള ഫലം ഗുരുവിന്റെ പാദതീർത്ഥംമാത്രംകൊണ്ടുണ്ടാവുമെന്നു് മുൻപറഞ്ഞതിൽനിന്നുമനുമാനിക്കാം. അതിനാൽ 'ദേശികൻ.......വുമ്പോലെ' എന്നുപറഞ്ഞു. അതുപോലെ ലോകത്തു പലവിധത്തിലുള്ള വേദശാസ്ത്രാദികളെല്ലാം പഠിച്ചാലുള്ള ഫലമെല്ലാം കൈവല്യനവനീതമെന്ന ഈ ഗ്രന്ഥം പഠിച്ചാലുളവാകുമെന്നും പദ്യത്തിന്റെ ഉത്തരാർദ്ധത്തിൽ ആശംസിച്ചിരിക്കുന്നു. അനുഗ്രഹശക്തിയുള്ളവരുടെ ആശംസ വിധിതന്നെയുമാണു്. പലവിധത്തിലും പറ

യുന്ന വേദാഗമാദികളൊന്നും തന്നെ ജ്ഞാനത്തേയും അനുഭവത്തേയും നിഷേധിക്കുന്നില്ലാത്തതിനാൽ അനുഭവജ്ഞാനഗ്രന്ഥമായ കൈവല്യനവനീതം പഠിക്കുന്നവർ 'നാനാശാസ്ത്രസമ്മതരായിത്തീരും' എന്നു പറഞ്ഞു. ഈ ഗ്രന്ഥം അനുഭവജ്ഞാനത്തെഘോഷിക്കുന്നതിനാൽ അതു പഠിക്കുന്നവർ 'ആത്മജ്ഞാനികളായി വാഴും' എന്നും പറഞ്ഞതാണു്.

ജ്ഞാനമെല്ലാം അനുഭവത്തിന്റെ മുമ്പിൽ മറഞ്ഞുമാറുന്നു. ജ്ഞാനി എന്ന വാക്കിന്റെ ശരിയായ താല്പര്യം ജ്ഞാനമുള്ളവൻ എന്നല്ല, ജ്ഞാനമായവൻ എന്നാണു്. ഇക്കണക്കിൽ നാനാശാസ്ത്രോപനിഷത്തുകളും ജ്ഞാനത്തെയും അനുഭവഗ്രന്ഥം അനുഭവത്തെയും പ്രദാനം ചെയ്യുന്നു. ജ്ഞാനത്തിന്റെ അനുഭവം ജ്ഞാനമേസ്വരൂപമായിത്തീരുകയാണു്. ജ്ഞാനം സ്വരൂപമായവനെയാണു് ജ്ഞാനി എന്നു പറയുന്നതു്. ജ്ഞാനസ്വരൂപമായിത്തീരുമെന്ന അനുഭവത്തെ സൂചിപ്പിച്ചുംകൂടിയാണു് ഈ ഗ്രന്ഥം പഠിക്കുന്നവർ 'ആത്മജ്ഞാനികളായി വാഴും' എന്നു പറഞ്ഞിരിക്കുന്നതു്.

'വാഴും' എന്ന പദംകൊണ്ടു് ആത്മജ്ഞാനിയുടെ സനാതനത്വത്തെ വെളിപ്പെടുത്തിരിക്കുന്നു.

ഇപ്രകാരം ഉപാസകരായ ജീവാത്മാക്കൾക്കു് അവരുടെ ജന്മസ്വത്തായ ജ്ഞാനസ്വരൂപത്തെയും അതിന്റെ സനാതനത്വത്തെയും അനുഭവമാക്കിച്ചെയ്യുന്ന അനുഭവജ്ഞാനശാസ്ത്രമത്രേ കൈവല്യനവനീതം.